# മൃണാളിനി.



വി. ഉണ്ണികൃഷ്ണൻ നായർ ബി. ഏ.

# മൃണാളിനി.

(ബങ്കിമചന്ദ്രചാറ്റർജിയുടെ ബംഗാളികൃതിയിൽനിന്ന്
പരിഭാഷപ്പെടുത്തിയത്)

ഗ്രന്ഥകർത്താവ്
വി. ഉണ്ണിക്കൃഷ്ണൻ നായർ ബി. ഏ.



പ്രസാധകൻ
കെ. ശങ്കരൻമൂസ്സത്.
ജ്ഞാനസാഗരം പുസ്തകശാല ഉടമസ്ഥൻ
ഇളിവപേരൂർ.

ഒന്നാംപതിപ്പ്—കോപ്പി 1000.



1098

Price 1—4—0 വില ക. 1—4—0

Vaneekalebaram Press Trichur.

# മുഖവുര

---

യഥാൎത്ഥമഹത്വമുള്ള പ്രതിഭാശാലികളുടെ കൃതികളെ ഇതരഭാഷകളിൽനിന്ന് മലയാളത്തിലേക്ക വിവൎത്തനം ചെയ്യുന്നത് ഭാഷാപോഷണത്തിന്നപരിത്യക്തമായിത്തീരാതിരിക്കയില്ലെന്ന പരമാൎത്ഥമായിരിക്കെ, ഭാരതീയസാഹിത്യനഭോമണ്ഡലത്തിൽ ഉജ്വലദീപ്തിയോടുകൂടി പ്രകാശിക്കുന്ന സൂൎയ്യചന്ദ്രന്മാരായ രവീന്ദ്രനാഥടാഗോർ, ബങ്കിമചന്ദ്രചാറ്റൎജി എന്നിവരുടെ കിരണകലങ്ങളെ കേരളത്തിൽ പ്രചരിപ്പിക്കുന്നതിന്റെ ഔചിത്യത്തെയോ ആവശ്യകതയെയോ കുറിച്ച് പ്രത്യേകിച്ചൊന്നും പറയേണ്ടതായിട്ടില്ല. ആ വിശ്വാസത്തെ മുൻനിൎത്തിക്കൊണ്ടാണ് ഞാൻ 'മൃണാളിനി'യെ കേരളീയരുടെ മുമ്പാകെ അവതരിപ്പിക്കുന്നത്. എന്റെ ഉദ്യമം എത്രത്തോളം ഫലോന്മുഖമായിട്ടുണ്ടെന്ന തീൎച്ചപ്പെടുത്തേണ്ടുന്ന ഭാരം അവൎക്കുതന്നെയാണ്.

കഥാമൎമ്മത്തിന്റെ വിശദീകരണത്തിന്നാവശ്യമാണെന്ന തോന്നിയ ഭാഗങ്ങൾ മാത്രമേ ഞാൻ ഇതിൽ ഭാഷാന്തരംചെയ്തു ചേൎത്തിട്ടുള്ളു. മറ്റുള്ള ഭാഗങ്ങളെ തൎജ്ജമചെയ്ത് അവയുടെ സൗന്ദൎയ്യശൈലിക്കും സാരമാധുരിക്കും ഭംഗം വരുത്തുവാൻ ഞാൻ മുതിൎന്നിട്ടില്ല.

ഇതിന്റെ പ്രസിദ്ധീകരണത്തിന്ന വേണ്ടപ്പെട്ട ഏൎപ്പാടുകളും ചെയ്തുതന്ന ശ്രീമാൻ കെ. ശങ്കരൻഗുപ്തനവൎകളോട് എനിക്കുള്ള കൃതജ്ഞതയെക്കൂടി ഞാൻ ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ.

മണിരാശി
14—3—23.

വി. ഉണ്ണിക്കൃഷ്ണൻനായർ.



# മൃണാളിനി.

## പ്രഥമഖണ്ഡം

## ഒന്നാം അദ്ധ്യായം

### ആചാൎയ്യർ

ഗംഗായമുനകളുടെ സംഗമസ്ഥാനമായ പ്രയാഗതീൎത്ഥത്തിൽ, വൎഷകാലത്തിലെ സൂൎയ്യാസ്തമനം അപൂൎവ്വശോഭയോടുകൂടി പ്രകാശിച്ചു. മഴക്കാലമായിരുന്നെങ്കിലും ആകാശം മിക്കവാറും മേഘശൂന്യമായിരുന്നു. പടിഞ്ഞാറുവശത്തു് ഏതാനും ചില മേഘശകലങ്ങൾ സ്വൎണ്ണമയങ്ങളായ തരംഗമാലകൾപോലെ കാണമാനങ്ങളായിരുന്നു. ആദിത്യഭഗവാൻ അസ്തമിച്ചിരുന്നു. വെള്ളപ്പൊക്കത്താൽ സമ്പൂൎണ്ണശരീരകളായ ഗംഗയും യമുനയും യൌവനപൂൎത്തിയാൽ ഉന്മാദിനികളായ രണ്ടു സഹോദരികളെപ്പോലെ ക്രീഡാച്ഛലത്താൽ അന്യോന്യം ആലിംഗനംചെയ്യുന്നതായി തോന്നി. ചഞ്ചലമായ വസ്ത്രാഞ്ചലംപോലെ, തിരമാലകൾ തീരപ്രദേശത്തിൽ ചെന്നടിച്ചുകൊണ്ടിരുന്നു.

ഒരു ചെറുതോണി, വളരെ സാഹസപ്പെട്ടു്, ദുൎദ്ദമനീയമായ യമുനാപ്രവാഹത്തിന്നെതിരായി ആരോഹണംചെയ്തു് പ്രയാഗഘട്ടത്തിൽ എത്തിച്ചേൎന്നു. അതിൽ യാത്രചെയ്തിരുന്ന രണ്ടുപേരിൽ ഒരാൾ കരയ്ക്കിറങ്ങി. ഈയാൾ നവയൌവനം തികഞ്ഞു്, ഉന്നതവും ബലിഷ്ഠവുമായ ദേഹത്തോടുകൂടിയ ഒരു ഭടവേഷധാരിയായിരുന്നു. ശിരസ്സിൽ ഉഷ്ണീഷവും, മെയ്യിൽ ക

വചവും, കയ്യിൽ ചാപബാണങ്ങളും, പുറത്തു് തൂണീരവും, കാലിൽ അനുപദീനകളും ധരിച്ചു ഈ വീരാകാരൻ ആകപ്പാടെ കാഴ്ചയ്ക്കു് പരമസുഭഗനായിരുന്നു. പ്രയാഗഘട്ടത്തിന്റെ ഉപരിഭാഗത്തു് വിഷയവിരക്തരായ പുണ്യാത്മാക്കൾ അധിവസിച്ചിരുന്ന ഏതാൻ ചില പർണ്ണശാലകളുണ്ടായിരുന്നതിൽ ഒന്നിലേക്കാണു് ഈ യുവാവു് കടന്നുചെന്നതു്.

പർണ്ണശാലയ്ക്കുള്ളിൽ ഒരു ബ്രാഹ്മണൻ കുശാസനത്തിലിരുന്നു് ജപിക്കുകയായിരുന്നു. ദീർഘമായ ആകാരം, ശുഷ്കമായ ശരീരം, നരച്ചുവളർന്ന താടി, ആയതമായ മുഖമണ്ഡലം, ഇപ്രകാരമായിരുന്നു അദ്ദേഹത്തിന്റെ സ്വരൂപം. വിശാലമായ നെററിയിലും, വിരളകേശമായ ശിരസ്സിലും ഭസ്മംപൂശി ധ്യാനനിഷ്ഠയിൽ ഇരിക്കുന്ന ആ ബ്രാഹ്മണന്റെ കാന്തി ഗംഭീരവും, കടാക്ഷം കഠിനവുമായിരുന്നു. അദ്ദേഹം ഒരു നിർദ്ദയനോ സ്നേഹിക്കാൻ കൊള്ളാത്തവനോ അല്ലായിരുന്നു എങ്കിലും പ്രഥമദൃഷ്ടത്തിൽ അങ്ങിനെ ഒന്നു് ശങ്കിച്ചുപോകാനിടയുണ്ടു്. യുവാവിന്റെ ദർശനമാത്രത്താൽ അദ്ദേഹത്തിന്റെ മുഖത്തുണ്ടായിരുന്ന പരുഷഭാവം തീരെ ഇല്ലാതായി. ഗാംഭീര്യത്തിനിടയിൽ പ്രസന്നതയുടെ വിളയാട്ടം കണ്ടുതുടങ്ങി. പ്രണാമംചെയ്തു് തന്റെ മുമ്പിൽ വിനയാന്വിതനായി നില്ക്കുന്ന യുവാവിനെ ആശീർവ്വദിച്ചു് ബ്രാഹ്മണൻ ഇപ്രകാരം പറഞ്ഞു:— "വത്സ! ഹേമചന്ദ്ര! ഞാൻ വളരെ നാളായി നിന്നെ കാത്തുകൊണ്ടിരിക്കുന്നു."

ഹേമചന്ദ്രൻ വിനീതഭാവത്തോടെ മറുപടി പറഞ്ഞു:— "എന്റെ പേരിൽ കോപം തോന്നരുതു്. ഡില്ലിയിലേക്കു് പോയകാര്യം സാധിച്ചില്ല. നേരെ മറിച്ചു്, യവനന്മാർ എന്റെ പിന്നാലെ വന്നു് എന്നെ പിടികൂടി. അതുനിമിത്തം ഏതാനും ചില കലഹങ്ങളും ഉണ്ടാകാൻ ഭാവിച്ചു. അതാണു് ഞാൻ തിരിച്ചുവരാൻ വൈകിയതു്."

ബ്രാഹ്മണൻ— ഡില്ലിയിലെ വർത്തമാനങ്ങളെല്ലാം ഞാന

റിഞ്ഞിരിക്കുന്നു. ബക്തിയാർ ഖിൽജിക്കു ആനപ്പുറത്തുനിന്നു് ഒരു വീഴ്ച പററിയെന്നു കേട്ടു. ആ ദൈവശത്രു ഒരു മൃഗത്തിന്റെ കയ്യിൽപെട്ടു തുലഞ്ഞുപോകുമായിരുന്നു. നീ അവന്റെ ജീവനെ രക്ഷിച്ചതെന്തിനാണ്?"

ഹേമചന്ദ്രൻ— അവനെ എന്റെ സ്വന്തം കൈകൊണ്ടു് കൊല്ലണമെന്ന ആഗ്രഹത്താലാണ് ഞാൻ അവനെ രക്ഷപ്പെടുത്തിയതു്. എന്റെ അച്ഛന്റെ ശത്രുവും അദ്ദേഹത്തിന്റെ രാജ്യം അപഹരിച്ച കള്ളനുമായ അവന്റെ അവസാനം എന്റെ കൈകൊണ്ടായിരിക്കണമെന്നാണെന്റെ ആഗ്രഹം.

ബ്രാഹ്മണൻ— അങ്ങിനെയാണെങ്കിൽ അവനെ നിഗ്രഹിക്കാതെ അവനെ ആക്രമിച്ച ആനയെ കൊന്നതു് എന്തിനായിരുന്നു?

ഹേമചന്ദ്രൻ— നേരിട്ടു യുദ്ധംചെയ്യാതെ ചതിപ്രയോഗത്താൽ ശത്രുവിനെ നിഗ്രഹിക്കേണ്ടതായിരുന്നു എന്നാണോ ഇവിടുന്നു് പറയുന്നതു്. മഗധം പിടിച്ചടക്കിയ ആളോടു് നേരിട്ടു് യുദ്ധംചെയ്തു് ജയിച്ചു് ഞാൻ എന്റെ അച്ഛന്റെ രാജ്യം വീണ്ടെടുക്കും. അല്ലാത്തപക്ഷം മഗധരാജപുത്രൻ എന്ന പേരിന്നു് ഞാൻ നിമിത്തം കളങ്കം നേരിടും.

ബ്രാഹ്മണൻ— (അല്പം പരുഷഭാവത്തോടെ) ഇങ്ങിനെയോരോ ആലോചനയിൽ വളരെ ദിവസം വെറുതെ കളഞ്ഞുവല്ലോ. ഇതിനുമുമ്പായിത്തന്നെ നിനക്കു് തിരിച്ചുവരാമായിരുന്നില്ലേ? പിന്നെ എന്താണിത്ര താമസിച്ചതു്? നീ മധുരയ്ക്കു് പോയോ?

ഹേമചന്ദ്രൻ മുഖം താഴ്ത്തി. ബ്രാഹ്മണൻ തുടർന്നു പറഞ്ഞു. "എന്റെ നിഷേധത്തെ വകവെയ്ക്കാതെ നീ മധുരയ്ക്കുപോയെന്നു് എനിക്കു മനസ്സിലായി. നീ കാണാൻ ഉദ്ദേശിച്ച ആളെ കണ്ടുവോ?"

ഹേമചന്ദ്രൻ— (ദുഃഖതയോടെ, കാണാൻ കഴിയാത്ത

ണു് ഇവിടത്തെ ദയകൊണ്ടുതന്നെ. മൃണാളിനിയെ അങ്ങ് എവിടെക്കൊണ്ടയച്ചുകളഞ്ഞതു്?

മാധവാചാര്യർ— ഞാൻ അവളെ വല്ല ദിക്കിലേക്കും അയച്ചിരിക്കുന്നു എന്നു് നീ എങ്ങിനെ തീർച്ചപ്പെടുത്തി?

ഹേമചന്ദ്രൻ— ഈ യുക്തി മാധവാചാര്യർക്കല്ലാതെ മറ്റാൎക്കെങ്കിലും തോന്നുമോ? മൃണാളിനി എന്റെ മോതിരം കണ്ടു് എങ്ങോട്ടോ പൊയ്ക്കളഞ്ഞു എന്നു് അവളുടെ ദാസി എന്നോട്ട് പറഞ്ഞു. വഴിച്ചിലവിലേക്കു വേണ്ടിയാണെന്നും പറഞ്ഞു് അങ്ങ് എന്റെ കയ്യിൽനിന്നു് മോതിരം വാങ്ങിക്കൊണ്ടുപോയില്ലേ? മോതിരം ഒഴിച്ച് വേറെ വല്ലതും തരാമെന്നു് പറഞ്ഞപ്പോൾ അങ്ങ് സമ്മതിച്ചില്ലല്ലോ. അപ്പോൾതന്നെ എനിക്കു് സംശയം തോന്നിയിരുന്നു. പക്ഷെ അങ്ങെക്കു തരാൻ പാടില്ലാത്തതായി എന്റെ വശം യാതൊന്നും ഇല്ലാത്തതിനാൽ, ഞാൻ മടിക്കൂടാതെ എന്റെ മോതിരം തന്നു. എങ്കിലും ആ ചെയ്ത പ്രവൃത്തിയുടെ പ്രതിഫലം അങ്ങുതന്നെ ഇപ്പോൾ എന്നെക്കൊണ്ടനുഭവിപ്പിച്ചു.

മാധവാചാര്യർ— അത്രയേ ഉള്ളു എങ്കിൽ എന്റെ പേരിൽ പരിഭവിക്കേണ്ട. നിന്നെക്കൊണ്ടല്ലാതെ മറ്റാരെക്കൊണ്ടാണ് ദൈവകാര്യം സാധിക്കേണ്ടതു്? യവനന്മാരെ നിയ്യല്ലാതെ മറ്റാരാണ് നിഗ്രഹിക്കുക? യവനവിനാശം മാത്രമാണ് നീ ഇപ്പോൾ മനസ്സിരുത്തേണ്ടുന്ന കാര്യം. അങ്ങിനെ ഇരിക്കെ മൃണാളിനിയെക്കുറിച്ചുള്ള ചിന്ത നിന്റെ മനസ്സിൽ കടന്നുകൂടിയതിന്റെ അർത്ഥമെന്താണു്? മുമ്പൊരിക്കൽ മൃണാളിനിയെച്ചൊല്ലി മധുരയിൽചെന്നു താമസിച്ചതിന്റെ ഫലമായിട്ടാണല്ലൊ നിന്റെ അച്ഛന്റെ രാജ്യം അന്യാധീനമായിത്തീൎന്നതു്. യവനാക്രമണസമയത്തു് ഹേമചന്ദ്രൻ മഗധത്തിലുണ്ടായിരുന്നുവെങ്കിൽ, ആ രാജ്യം ഇന്നു് അന്യാധീനത്തിൽപെട്ടിരുന്നതല്ലായിരുന്നു. ഹേമചന്ദ്രൻ വീണ്ടും മൃണാളിനിയെച്ചൊല്ലി നിരുത്സാഹനാകാനാണോ ഭാവം? മാധവാചാര്യൻ ജീവ

നോടെ ഇരിക്കുമ്പോൾ അങ്ങിനെ വരാൻ സമ്മതിക്കുകയില്ല. ഹേമചന്ദ്രനു കണ്ടുപിടിക്കുവാൻ കഴിയാത്ത ഒരു ദിക്കിലേക്കാണ് ഞാൻ മൃണാളിനിയെ അയച്ചിരിക്കുന്നതു്.

ഹേമചന്ദ്രൻ— അങ്ങയുടെ ദേവകാര്യം അങ്ങുതന്നെ നിറവേററിക്കൊള്ളുക. എനിയ്ക്കു് ഇത്രത്തോളമേ സാധിക്കൂ.

മാധവാചാര്യർ— നിന്റെ ബുദ്ധി ദുഷിച്ചുപോയിരിക്കുന്നു. ഇതാണോ നിന്റെ ഈശ്വരഭക്തി? ദേവന്മാർക്ക് അവരുടെ കാര്യം സാധിക്കുവാൻ നിന്നെപ്പോലെയുള്ള മനുഷ്യരുടെ സാഹായ്യം ആവശ്യമില്ല. നീയൊരു കാപുരുഷനായതുകൊണ്ടാണല്ലോ, ശത്രുശാസനം ചെയ്യുന്നതിൻമദ്ധ്യേ, മററു കാര്യങ്ങൾക്ക് അവസരം അന്വേഷിച്ചതു്. ഇതാണോ നിന്റെ വീര്യാഭിമാനം? ഇതാണോ നിന്റെ പഠിപ്പ്? രാജവംശത്തിൽ പിറന്നിട്ടും, സ്വരാജ്യത്തെ ശത്രുക്കളിൽനിന്ന് വീണ്ടെടുക്കുന്നതിൽ ഇങ്ങിനെ വൈമുഖ്യം കാണിക്കുന്നതു് ആശ്ചര്യംതന്നെ!

ഹേമ— രാജ്യവും പഠിപ്പും അഭിമാനവും പാതാളത്തിന്നടിയിൽ താണുപോകട്ടെ!

മാധ—നരാധമ! പത്തുമാസവും പത്തുദിവസവും നിന്നെ നിന്റെ അമ്മ ഗർഭത്തിൽ ധരിച്ച് ക്ലേശം അനുഭവിച്ചതു് എന്തിനായിട്ടാണ്! പന്ത്രണ്ടു സംവത്സരം, ഈശ്വരാരാധന മുടക്കി, ഈ പാഷണ്ഡനെ എന്തിനായിട്ടാണ് ഞാൻ സകല വിദ്യകളും അഭ്യസിപ്പിച്ചതു്!

ഇത്രയും പറഞ്ഞു മാധവാചാര്യർ വളരെനേരം യാതൊന്നും സംസാരിക്കാതെ ഉള്ളംകൈകൊണ്ടു് നെററിയും താങ്ങിയിരുന്നു.

ക്രമേണ ഹേമചന്ദ്രന്റെ അനിന്ദ്യഗൌരമായ മുഖമണ്ഡലം മദ്ധ്യാഹ്നസൂര്യന്റെ കിരണങ്ങൾ തട്ടി ഉണങ്ങിയ സ്ഥലപത്മംപോലെ പാടലപ്രഭമായിത്തീർന്നു. പക്ഷേ, അപ്പോഴും, അദ്ദേഹം അഗ്നിപർവ്വതശിഖരത്തിന്നനുരൂപമായ സ്ഥിരഭാവം ത്യജിച്ചില്ല. ഒടുവിൽ മാധവാചാര്യർ ഇങ്ങിനെ മൌനഭംഗ

നത്തിനൊരുങ്ങി:— "ഹേമചന്ദ്ര! അധൈര്യപ്പെടേണ്ട; മൃണാലിനി എവിടെയാണുള്ളതെന്നു പറഞ്ഞുതരാം. അവളെ നിനക്കു വിവാഹം ചെയ്തുതരേണമെന്നുതന്നെയാണെന്റെ ഉദ്ദേശം. പക്ഷെ, ആദ്യം, ഞാൻ പറയുംപോലെ ചെയ്യുക. പിന്നീട്ട സ്വന്തകാര്യം സാധിപ്പിച്ചുകൊൾക."

ഹേമചന്ദ്രൻ— മൃണാലിനി എവിടെയാണുള്ളതെന്നു പറഞ്ഞുതന്നാലല്ലാതെ ഞാൻ യവനനിഗ്രഹാർത്ഥം ആയുധം തൊടുകയില്ല.

മാധവാചാര്യർ— മൃണാലിനി മരിച്ചുപോയെങ്കിലോ?

ഹേമചന്ദ്രന്റെ കണ്ണിൽനിന്ന് തീപ്പൊരി പാറി. "എന്നാൽ അതിന്നു കാരണം അങ്ങുതന്നെയായിരിക്കും."

മാധവാചാര്യർ— ദേവകാര്യത്തിന്ന് പ്രതിബന്ധമായിത്തീരുന്നവളെ ഞാൻ നിഗ്രഹിക്കുകതന്നെ ചെയ്യും.

ഇതു കേട്ടപ്പോൾ രാജകുമാരന്റെ മുഖഭാവം വർഷോന്മുഖമായ മേഘംപോലെയായിത്തീർന്നു. കൈവിറയലോടുകൂടി വില്ലിൽ ശരസന്ധാനംചെയ്തുകൊണ്ട് അദ്ദേഹം ഇങ്ങിനെ പറഞ്ഞു:— "മൃണാലിനിയെ വധിച്ച ആൾ എന്നാൽ വദ്ധ്യനാണ്. ഈ ശരംകൊണ്ട് ഞാൻ ഗുരുഹത്യയും ബ്രഹ്മഹത്യയുംചെയ്തു രണ്ടു പാതകങ്ങൾക്കും പാത്രമായിത്തീരുവാൻ തീരെ മടിക്കുകയില്ല."

മാധവാചാര്യർ— (പരിഹാസസ്വരത്തിൽ)— "ഗുരുഹത്യയിലും ബ്രഹ്മഹത്യയിലും നിനക്കുള്ളത്ര ആനന്ദം എനിക്ക് സ്ത്രീഹത്യയിലില്ല. തൽക്കാലം നിന്നെ ഒരു പാതകിയാക്കിത്തീർക്കാൻ ഞാൻ ഒരുക്കവുമില്ല. മൃണാലിനി ജീവനോടുകൂടിത്തന്നെ ഇരിക്കുന്നുണ്ട്. കഴിയുമെങ്കിൽ, അവളെ കണ്ടുപിടിച്ചുകൊൾക. എന്റെ ആശ്രമത്തെ അശുദ്ധിപ്പെടുത്താതെ ഈ നിമിഷം ഇവിടെനിന്ന് പോവുക. അർഹതയില്ലാത്തവരിൽ യാതൊരു ഭാരവും ഞാൻ ഏല്പിക്കുവാൻ വിചാരിക്കുന്നില്ല." എന്നുപറഞ്ഞു യഥാപൂർവ്വം ജപത്തിൽ നിയുക്തനായി.

അതിന്നുശേഷം ഹേമചന്ദ്രൻ ആശ്രമത്തിൽ നില്ക്കാതെ

പ്രയാഗഘട്ടത്തിലേക്ക് തിരിച്ചു തന്റെ ചെറുതോണിയിൽ കയറിയിരുന്നു. "ദിഗ്വിജയ! പുറപ്പെടുക" എന്നു തന്റെ അനുചരനോടു പറഞ്ഞു.

ദിഗ്വിജയൻ— എങ്ങോട്ടാണ് പോകേണ്ടതു്?

ഹേമചന്ദ്രൻ— എങ്ങെങ്കിലും— യമാലയത്തിലേക്കായാലും തരക്കേടില്ല.

ദിഗ്വിജയനു തന്റെ പ്രഭുവിന്റെ സ്വഭാവം അറിയാമായിരുന്നു. "അവിടത്തേക്കുള്ള വഴി വളരെ എളുപ്പമാണ്." എന്നിങ്ങനെ അസ്പഷ്ടസ്വരത്തിൽ പറഞ്ഞു അവൻ തോണിയെ നദീപ്രവാഹത്തിനെതിരായി തിരിച്ചു.

ഹേമചന്ദ്രൻ കുറെനേരത്തേക്ക് യാതൊന്നും സംസാരിച്ചില്ല. തോണി ഏതാനും ദൂരത്തെത്തിയപ്പോൾ മാത്രമേ അദ്ദേഹം മൌനം ഭഞ്ജിച്ചുള്ളു. "നാം വളരെ ദൂരം പോന്നുകളഞ്ഞു. തിരിച്ചുപോവുക." എന്ന ആജ്ഞയനുസരിച്ച് ദിഗ്വിജയൻ തോണിയെ വീണ്ടും പ്രയാഗഘട്ടത്തിലേക്ക തിരിച്ചു. അവിടെ എത്തിയ ഉടനെ ഹേമചന്ദ്രൻ കരയിലേയ്ക്ക് ചാടിയിറങ്ങി രാജമാർഗ്ഗം മാധവാചാര്യരുടെ ആശ്രമത്തിലേക്ക പോയി.

രാജകുമാരനെ കണ്ട ഉടനെ മാധവാചാര്യർ "എന്താണ് വീണ്ടും വന്നതു്?" എന്നു ചോദിച്ചു.

ഹേമചന്ദ്രൻ— ഇവിടത്തെ ഇഷ്ടപ്രകാരം ചെയ്യാൻ ഞാനൊരുക്കമാണ്. മൃണാളിനി എവിടെയാണെന്നു മാത്രം ദയചെയ്തു പറഞ്ഞുതരണം.

മാധവാചാര്യർ— നീ സത്യനിഷ്ഠയുള്ളവനാണെന്ന് എനിക്കറിയാം. എന്റെ ഹിതപ്രകാരം നടക്കാമെന്നു സമ്മതിച്ചതിനാൽ എനിക്കു വളരെ സന്തോഷമായി. ഗൌഡനഗരത്തിൽ എന്റെ ഒരു ശിഷ്യന്റെ ഗൃഹത്തിലാണ് ഞാൻ മൃണാളിനിയെ പാർപ്പിച്ചിരിക്കുന്നത്. നീയും ഗൌഡനഗരത്തിലേക്കുതന്നെയാണ് പോകേണ്ടത്. പക്ഷേ നിനക്ക് മൃണാളിനി

യെ നേരിട്ടുകാണാൻ കഴികയില്ല. തന്റെ ഗൃഹത്തിൽ പാർക്കുന്നകാലത്തു് മൃണാളിനിയെ അന്യപുരുഷന്മാർ കാണരുതെന്നു് ഞാൻ ശിഷ്യനോടു പ്രത്യേകം താക്കീതുചെയ്തിട്ടുണ്ടു്.

ഹേമചന്ദ്രൻ— എനിക്കു് അവളെ കാണ്മാൻ കഴിഞ്ഞില്ലെങ്കിൽ വേണ്ട. അവളെ കുറിച്ചു് ഇത്രത്തോളം എന്നോടു പറയുവാൻ ദയതോന്നിയതിനാൽതന്നെ ഞാൻ കൃതാർത്ഥനായി. ഇനി ഞാൻ എന്താണു് ചെയ്യേണ്ടതെന്നു കല്പിക്കണം.

മാധവാചാൎയ്യർ — നീ ദില്ലിയിലേക്കു പോയി യവനരുടെ ആലോചനകൾ എന്തെല്ലാമാണെന്നു് അറിഞ്ഞു വരണം.

ഹേമചന്ദ്രൻ— യവനന്മാർ വംഗരാജ്യം പിടിച്ചടക്കുവാനുള്ള ഒരുക്കം ചെയ്യുകയാണു്. അധികം താമസിയാതെ ബക്തിയാർഖിൽജി സൈന്യസമേതം ഗൌഡദേശത്തിലേക്കു പുറപ്പെടും.

മാധവാചാൎയ്യരുടെ മുഖം ഹർഷപ്രസന്നമായി. "ദൈവം ഇന്നാണു് ഈ ദേശത്തെക്കുറിച്ചു കരുണയുള്ളവനായിത്തീർന്നതു്" എന്നു പറഞ്ഞു. ഹേമചന്ദ്രൻ ഏകാഗ്രതയോടെ ആചാൎയ്യരുടെ ആജ്ഞ കാത്തിരിക്കുകയായിരുന്നു. ആചാൎയ്യർ തുടർന്നു പറഞ്ഞു. "ഞാൻ ഇതിനെപ്പററി ഗണിച്ചു തുടങ്ങീട്ടു കാലം കുറെയായി. ആ ഗണനയുടെ ഫലം ഇതാ ഓരോന്നായി കണ്ടു തുടങ്ങി."

ഹേമചന്ദ്രൻ— എങ്ങിനെ?

മാധവാ— യവനസാമ്രാജ്യത്തിന്റെ ധ്വംസനം വംഗരാജ്യത്തിലാണു് ആരംഭിക്കുക എന്നായിരുന്നു് എന്റെ ഗണന.

ഹേമച— അതു സാധിക്കുമായിരിക്കാം. പക്ഷേ എത്ര കാലത്തിനുള്ളിൽ, ആർനിമിത്തം, എന്നേ സംശയമുള്ളു.

മാധവാ— അതും ഞാൻ ഗണിച്ചു തീർച്ചപ്പെടുത്തീട്ടുണ്ടു്. പാശ്ചാത്യദിക്കുകാരനായ കച്ചവടക്കാരൻ എപ്പോൾ വംഗരാജ്യത്തു വന്നു് അസ്ത്രധാരണം ചെയ്യുന്നുവോ അന്നു മുതൽ യവനരാജ്യത്തിന്നു് അധോഗതിയാണു്.

ഹേമച — അങ്ങിനെയാണെങ്കിൽ, ഞാൻ വിജയിയാകുമെന്നു് എങ്ങിനെയാണു തീൎമാനിക്കുക? ഞാനല്ലല്ലൊ ആ കച്ചവടക്കാരൻ.

മാധവാ — അതെ. നീ തന്നെയാണു് ആ കച്ചവടക്കാരൻ — മൃണാളിനിയിലുള്ള ഭ്രമത്താൽ നീ മധുരയിൽ താമസിച്ച കാലത്തു് എന്തു വേഷമാണു ധരിച്ചിരുന്നതു്?

ഹേമച — കച്ചവടക്കാരന്റെ വേഷം.

മാധവാ — എന്നാൽ നീ തന്നെയാണു പാശ്ചാത്യദേശീയനായ കച്ചവടക്കാരൻ. ഗൌഡരാജ്യത്തിൽ ചെന്നു നീ അസ്ത്രധാരണം ചെയ്യുന്ന പക്ഷം യവനവിനാശം തീൎച്ചയാണു്. എന്നോടു ചെയ്ത പ്രതിജ്ഞയനുസരിച്ചു നീ നാളെ രാവിലെ തന്നെ ഗൌഡദേശത്തിലേക്കു പുറപ്പെടണം. അവിടെവെച്ചു യവനരുമായി യുദ്ധം ചെയ്ത ശേഷം മാത്രമേ മൃണാളിനിയെ കാണാൻ പാടുള്ളു.

ഹേമച — (ദീൎഘശ്വാസത്തോടുകൂടി) ഇവിടുത്തെ കല്പനപോലെ. പക്ഷെ ഞാൻ ഒററയ്ക്കു് എങ്ങിനെയാണു യുദ്ധം ചെയ്യേണ്ടതു്.

മാധവാ — ഒററയ്ക്കല്ല സഹായത്തിനു ഗൌഡേശ്വരന്റെ സൈന്യമുണ്ടായിരിക്കും.

ഹേമച — ഉണ്ടെന്നുതന്നെ വിചാരിക്കുക — പക്ഷെ അതും തീൎച്ചപ്പെട്ടതിക്കൂടാ — അഥവാ, ഉണ്ടെങ്കിൽതന്നെ ആ സൈന്യം എനിക്കധീനമായിത്തീരുന്നതെങ്ങിനെയാണു്?

മാധവാ — നീ മുമ്പെ പുറപ്പെട്ടു പൊയ്ക്കൊൾക. നവദ്വീപത്തിലേക്കു ഞാനും വരുന്നുണ്ടു്. നമുക്കു് അവിടെവെച്ചു തമ്മിൽ കാണാം. ഞാൻ അവിടെ ചെന്നു് ഇതിലേക്കു വേണ്ടുന്ന ഏൎപ്പാടുകളെല്ലാം ചെയ്തുകൊള്ളാം. എനിക്കു ഗൌഡേശ്വരനുമായി പരിചയമുണ്ടു്.

"കല്പനപോലെ" എന്നു പറഞ്ഞു ഹേമചന്ദ്രൻ മാധവാ

ചാൎയ്യരെ നമസ്കരിച്ചു വിടവാങ്ങി. ആ യുവാവിൻെറ വീരമൂൎത്തി കണ്ണിൽനിന്നു മറയുംവരെ ആചാൎയ്യർ അനിമേഷലോചനനായി നോക്കിനിന്നു. ഹേമചന്ദ്രൻ ദൃഷ്ടിപഥത്തിൽനിന്നു മറഞ്ഞപ്പോൾ മാധവാചാൎയ്യർ ഇങ്ങിനെ ആത്മഗതമായി പറഞ്ഞു:— "വത്സ! പോയ്വരിക. നിണക്ക് അടിയ്ക്കടി വിജയം സിദ്ധിക്കുമാറാകട്ടെ. എൻെറ ജനനം ബ്രാഹ്മണവംശത്തിലാണെങ്കിൽ നിൻെറ കാലിൽ ഒരു പുൽക്കൊടിപോലും തറയ്ക്കാതിരിക്കട്ടെ. മൃണാളിനിപ്പക്ഷിയെ കൂട്ടിലിട്ടടച്ചിരിക്കുന്നതു നിണക്കുവേണ്ടിത്തന്നെയാണ്. നീ അവളുടെ മധുരസ്വരം കേട്ടു സ്വകൃത്യത്തെ വിസ്മരിച്ചേക്കുമെന്നു ഭയന്നിട്ടാണു നിൻെറ പരമമംഗളാകാംക്ഷിയായ ഈ ബ്രാഹ്മണൻ നിണക്കു കുറച്ചു ദിവസത്തേക്ക് അല്പമൊരു മനോവേദനയ്ക്കിടവരുത്തുന്നതു്."

## രണ്ടാം അദ്ധ്യായം

### കൂട്ടിലെപ്പക്ഷി

ലക്ഷ്മണാവതിക്കാരനായ ഹൃഷീകേശബ്രാഹ്മണൻ ധനസമ്പന്നനോ ദരിദ്രനോ ആയിരുന്നില്ല. അയാളുടെ അന്തഃപുരത്തിനു വിലക്ഷണമായ ഒരുവക സൌന്ദൎയ്യമുണ്ടായിരുന്നു. അയാളുടെ അന്തഃപുരത്തിലെ ചുമരിന്മേൽ ചിത്രമെഴുതിക്കൊണ്ടിരിക്കുന്ന രണ്ടു തരുണികളുടെ സന്നിധിയിലേക്കാണു ഞാൻ ഇപ്പോൾ വായനക്കാരെ ക്ഷണിക്കുന്നതു്. അവരിരുവരും ചിത്രമെഴുത്തിൽ സവിശേഷം ബദ്ധശ്രദ്ധകളായിട്ടാണിരിക്കുന്നതെങ്കിലും, അതു നിമിത്തം അവരുടെ പരസ്പരസംഭാഷണത്തിനു യാതൊരു വിഘാതവും നേരിടുന്നില്ല. ആ സംഭാഷണത്തിൻെറ മദ്ധ്യഭാഗം മുതൽ വായനക്കാരെ കേൾപ്പിക്കാം.

ഒരുവൾ— "എന്താണു മൃണാളിനി! കഥയുടെ ശേഷം

ഭാഗം പറയാത്തതു്? രാജകുമാരന്റെ കഥ കേൾപ്പാൻ എനിക്കു വളരെ കൌതുകം തോന്നുന്നു.”

മറെറാരാൾ— സഖി മണിമാലിനി! നിന്റെ സുഖകഥ പറയു. എനിക്കതു കേൾക്കാനാണു് അധികം ആഗ്രഹം

മണിമാലിനി— എന്റെ സുഖകഥ കേൾക്കുമ്പോൾ എനിക്കുതന്നെ അസ്വാസ്ഥതയാണു തോന്നാറുള്ളതു്, പിന്നെ എന്തിനാണതു നിന്നെ കേൾപ്പിക്കുന്നതു്?

മൃണാളിനി— ആരാണു നിന്നോടു് ആ കഥ പറയാറുള്ളതു്? നിന്റെ ഭർത്താവോ?

മണിമാലിനി— അല്ലാതെ മററാരുതന്നെ പറഞ്ഞാലും എനിക്കതു കേൾക്കാൻ വയ്യാ. ഈ താമരവരച്ചതെങ്ങിനെ, നന്നായോ?

മൃണാളിനി— നന്നായിട്ടില്ല. ഈ താമര വെള്ളത്തിൽനിന്നു വളരെ മേലെയായിപ്പോയി. ഇങ്ങിനെയല്ല പൊയ്കയിൽ താമരയുടെ സ്ഥിതി. സാധാരണയായി താമരത്തണ്ടു വെള്ളത്തെ തൊട്ടുകൊണ്ടാണിരിക്കുക. ചിത്രത്തിലും അങ്ങിനെയാണു വരക്കേണ്ടതു്. പിന്നെ, ഇതളുകളും കുറെ അധികം വരയ്ക്കണം. അല്ലാഞ്ഞാൽ താമരയുടെ ശോഭ മുഴുവനും പ്രകാശിക്കുകയില്ല. സാധിക്കുമെങ്കിൽ ഒരു രാജഹംസത്തെയും വരച്ചാൽ നന്നു.

മണിമാലിനി— ഹംസത്തെ വരയ്ക്കുന്നതിന്റെ ആവശ്യമെന്താണു്?

മൃണാളിനി— നിന്റെ ഭർത്താവിനെപ്പോലെ, താമരയുടെ അടുക്കൽ ചെന്നു സുഖകഥ പറയുവാൻ.

മണിമാലിനി— (ചിരിച്ചുകൊണ്ടു) രണ്ടു കൂട്ടരും മധുരഭാഷികൾതന്നെ. പക്ഷേ ഞാൻ ഹംസത്തെ വരയ്ക്കുവാൻ വിചാരിക്കുന്നില്ല. സുഖകഥ കേൾക്കുന്നതാരും എനിയ്ക്കു് അസ്വാസ്ഥ്യമാണു തോന്നാറുള്ളതു്.

മൃണാളിനി— എന്നാൽ ഒരു ഖഞ്ജനപ്പക്ഷിയെ വരയ്ക്കുക.

മണിമാലിനി— ഖഞ്ജനപ്പക്ഷിയും വേണ്ട. അതു ചിറക

വിടത്തി പറന്നു പോയ്ക്കളയും. ഈ മൃണാളിനി ഇവിടെ ഇല്ലെങ്കിൽ അതിനെ സ്നേഹശൃംഖലയാൽ ബന്ധിച്ചു നിൎത്തുവാൻ സാധിക്കുമോ?

മൃണാളിനി— ഖഞ്ജനപ്പക്ഷി അത്ര ദുഷ്ടനാണെങ്കിൽ മൃണാളിനിയെ കൂട്ടിലടച്ചിരിക്കുന്നതുപോലെ അതിനേയും ബന്ധനത്തിലിടണം.

മണിമാലിനി— ഞങ്ങളല്ലല്ലൊ മൃണാളിനിയെ കൂട്ടിൽ അടച്ചിട്ടതു്. അവൾ തന്നെത്താൻ കൂട്ടിൽ വന്നു കൂടിയതല്ലേ?

മൃണാളിനി— അതു മാധവാചാൎയ്യർ ചെയ്ത ഉപകാരം.

മണിമാലിനി— സഖി! മാധവാചാൎയ്യരുടെ ആ നിൎദ്ദയപ്രവൃത്തിയെപ്പററി എന്നോടു വിസ്തരിച്ചു പറയാമെന്നു് എത്ര പ്രാവശ്യമായി വാഗ്ദത്തം ചെയ്യുന്നു. ഇതുവരെയും അതു പറഞ്ഞു തന്നില്ലല്ലോ. മാധവാചാൎയ്യരുടെ വാക്കു വിശ്വസിച്ചു നീ എന്തിനാണു പിതൃഗൃഹം വിട്ടുപോന്നുകളഞ്ഞതു്?

മൃണാളിനി— മാധവാചാൎയ്യരുടെ വാക്കു വിശ്വസിച്ചിട്ടല്ലാ ഞാൻ പോന്നതു്. മാധവാചാൎയ്യരെ ഞാൻ കണ്ടിരുന്നുമില്ല. ഞാൻ സ്വേച്ഛാനുസാരമല്ല ഇങ്ങട്ടു വന്നതു്. ഒരു ദിവസം സന്ധ്യയ്ക്കു് എന്റെ ദാസി ഒരു മോതിരം എന്റെ പക്കൽക്കൊണ്ടുതന്നു. "ഈ മോതിരം തന്ന ആൾ ദേവിയെ കാണ്മാനായി ഉദ്യാനത്തിൽ കാത്തുനില്ക്കുന്നുണ്ടു്" എന്നു പറഞ്ഞു. മോതിരം ഹേമചന്ദ്രന്റേതായിരുന്നതിനാൽ അദ്ദേഹമായിരിക്കാം അതു കൊടുത്തയച്ചതെന്നു ഞാൻ ഊഹിച്ചു. ഞങ്ങളുടെ വീട്ടിന്റെ പിൻഭാഗത്തു് ഒരു ഉദ്യാനമുണ്ടു്. യമുനയിൽനിന്നു വീശുന്ന ശീതളവായുവിനാൽ രമ്യമായ ആ ഉദ്യാനത്തിൽ ചെന്നിട്ടാണു ഞാൻ രാജകുമാരനെ അതിനു മുമ്പു പലപ്പോഴും കാണാറുള്ളതു്.

മണിമാലിനി— ഈ കഥ കേൾക്കുമ്പോൾ എനിക്കു വല്ലാതെ അസുഖം തോന്നുന്നു.

മൃണാളിനി— എന്തിനാണു് അസുഖം തോന്നുന്നതു്?

അദ്ദേഹം എന്റെ നാഥനല്ലേ? അദ്ദേഹമല്ലാതെ എനിക്കിനി വേറൊരു നാഥനുണ്ടാവുകയുമില്ല.

മണിമാലിനി— പക്ഷെ, അദ്ദേഹം ഇതുവരെയും നിന്റെ നാഥനായിട്ടില്ലല്ലോ. സഖി വ്യസനപ്പെടേണ്ട; നിന്നോടെനിക്ക സോദരീനിർവ്വിശേഷമായ സ്നേഹമുണ്ട്. അതുകൊണ്ടാണ ഞാൻ ഇങ്ങിനെ പറയുന്നത്.

മൃണാളിനി അധോമുഖിയായി, കണ്ണീർ വീഴ്ത്തിത്തുടങ്ങി.

"മണിമാലിനി! ഈ അന്യദിക്കിൽ എനിക്ക വേണ്ടപ്പെട്ടവർ ആരും ഇല്ല. എന്നോടു ഗുണദോഷിക്കുവാനും ആരുമില്ല. എന്നെ സ്നേഹിച്ചിരുന്നവരെ ഞാൻ ഇനി ഒരിക്കൽ കാണുമെന്ന മോഹം എനിക്കില്ല. നീ മാത്രമേ എനിക്കൊരു സഖിയുള്ളു. നീ എന്നെ സ്നേഹിക്കാതിരുന്നാൽ മററാരാണെന്നെ സ്നേഹിക്കുവാൻ?"

മണിമാലിനി— എനിക്ക നിന്നിലുള്ള സ്നേഹം ഒരിക്കലും വിട്ടുപോവുകയില്ല. പക്ഷെ ഈ കഥ കേട്ടപ്പോൾ എന്റെ മനസ്സിൽ—

മൃണാളിനി പിന്നെയും മൌനഭാവം അവലംബിച്ചു കരഞ്ഞുകൊണ്ടിരുന്നു. ഒടുവിൽ ഇങ്ങിനെ പറഞ്ഞു— "സഖി! നീ ഇങ്ങിനെ പറയുന്നതു് എനിക്ക സഹിക്കുവാൻ സാധിക്കുന്നില്ല. ഞാൻ പറവാൻ പോകുന്ന കാൎയ്യം ഈ ലോകത്തിൽ മററൊരാളേയും അറിയിക്കുകയില്ലെന്നു നീ സത്യം ചെയ്യുന്ന പക്ഷം ഞാൻ എന്റെ കഥ വിസ്തരിച്ചു പറഞ്ഞു തരാം. അങ്ങിനെ ഏല്ക്കുമെങ്കിൽ നിണക്ക് എന്നിൽ യഥാൎത്ഥസ്നേഹമുണ്ടെന്നു ഞാൻ വിശ്വസിക്കും."

മണിമാലിനി— ഞാൻ സത്യം ചെയ്യാം.

മൃണാളിനി— നിന്റെ തലയിൽ ചൂടിയ നിൎമ്മാല്യപുഷ്പത്തെ പിടിച്ചു സത്യം ചെയ്യണം.

മണിമാലിനി അപ്രകാരം സത്യം ചെയ്തു. അനന്തരം മൃണാളി മണിമാലിനിയുടെ ചെകിട്ടിൽ സ്വകാൎയ്യം പറഞ്ഞതെന്തായിരുന്നുവെന്ന് ഇവിടെ വെളിപ്പെടുത്തുന്നില്ല. ആവ

ശ്യമില്ല. കഥാശ്രവണത്താൽ മണിമാലിനി അത്യന്തം പ്രീതിഭാവം പ്രകാശിപ്പിച്ചു. രഹസ്യകഥ അവസാനിക്കുകയും ചെയ്തു.

മണിമാലിനി— "പിന്നെ നീ എങ്ങിനെയാണു മാധവാചാര്യരുടെ അടുക്കൽ എത്തിച്ചേർന്നതു്. ആ കഥ കേൾക്കട്ടെ."

മൃണാളിനി—ഹേമചന്ദ്രന്റെ മോതിരം കണ്ടപ്പോൾ, എനിക്ക് അദ്ദേഹത്തെ കാണ്മാനുള്ള ആഗ്രഹം കലശലായി. ഞാൻ വേഗത്തിൽ ഉദ്യാനത്തിലേക്കു ചെന്നു. "രാജകുമാരൻ തോണിയിലാണുള്ളതു്. തോണി കരയ്ക്കടുപ്പിച്ചിട്ടുണ്ടു്" എന്നു് ഒരാൾ എന്നോടു പറഞ്ഞു. വളരെ നാളായി ഞാൻ രാജകുമാരനെ കണ്ടിരുന്നില്ല. അതു നിമിത്തമുള്ള ഔത്സുക്യത്താൽ കേവലം ആലോചന കൂടാതെ ഞാൻ പുഴക്കരയിലേക്കു ബദ്ധപ്പെട്ടു നടന്നു. അവിടെ ഒരു തോണി കരയ്ക്കടുപ്പിച്ചു നിർത്തീട്ടുണ്ടെന്നു പറഞ്ഞതു വാസ്തവമായിരുന്നു. കരയ്ക്കിറങ്ങിനില്ക്കുന്ന ആൾ രാജകുമാരനായിരിക്കുമെന്നൂഹിച്ചു ഞാൻ തോണിക്കരികെ ചെന്നു. അയാൾ എന്റെ കൈപിടിച്ചു തോണിയിൽ കയററിയിരുത്തി. അതസമയംതന്നെ തോണി ഇളക്കുകയും ചെയ്തു. പക്ഷേ എന്നെ പിടിച്ചു് തോണിയിൽ കയററിയ ആൾ ഹേമചന്ദ്രനല്ലെന്നു സ്വൽമാത്രത്താൽ എനിക്കു മനസ്സിലായി."

മണിമാലിനി—നീ നിലവിളിച്ചില്ലേ?

മൃണാളിനി—ഇല്ല. ഞാൻ നിലവിളിക്കാൻ ഭാവിച്ചുവെങ്കിലും ഒച്ച പൊന്തിയില്ല.

മണിമാലിനി— ഞാനായിരുന്നെങ്കിൽ ഉടനെ വെള്ളത്തിലേക്ക് ചാടിക്കളയുമായിരുന്നു.

മൃണാളിനി—ഹേമചന്ദ്രനെ കാണാതെ എങ്ങിനെയാണ് മരിക്കുക?

മണിമാലിനി—അതിനുശേഷം എന്തുണ്ടായി?

മൃണാളിനി—അയാൾ എന്നെ "അമ്മേ!" എന്നു സംബോധനചെയ്തു് ഇങ്ങിനെ പറഞ്ഞു. "ഞാൻ ഭഗവതിയെ

അമ്മയെന്ന വിളിച്ചുകൊള്ളട്ടെ. ഞാൻ ഭവതിയുടെ പുത്രനാണ്. ഭവതി ഒട്ടും ഭയപ്പെടേണ്ട. എന്റെ പേര് മാധവാചാൎയ്യൻ എന്നാണ്. ഞാൻ ഹേമചന്ദ്രന്റെ ഗുരുവാണ്. ഹേമചന്ദ്രന്റെയു മാത്രമല്ല, ഭാരതവൎഷത്തിലെ മിക്ക രാജാക്കന്മാരുടെയും ഗുരുസ്ഥാനം എനിയ്ക്കുണ്ട്. ഇപ്പോൾ ഞാൻ ഒരു ദേവകാൎയ്യത്തിൽ ഏൎപ്പെട്ടിരിക്കയാണ്. അതിൽ ഹേമചന്ദ്രനാണ് എന്റെ മുഖ്യസഹായി. ഭവതി അതിന്ന മുഖ്യമായൊരു തടസ്ഥവുമാണ്." "ഞാൻ അതിന്നൊരു തടസ്ഥമൊ' എന്ന ഞാൻ ചോദിച്ച ചോദ്യത്തിന്ന് മാധവാചാൎയ്യരുടെ ഉത്തരം ഇങ്ങിനെയായിരുന്നു. 'അതെ, ഭവതിയാണ് അതിന്ന മുഖ്യമായൊരു തടസ്ഥം. യവനന്മാരെ നശിപ്പിച്ച് ഹിന്ദുസാമ്രാജ്യത്തെ പുനരുദ്ധാരണംചെയ്യു എന്നത് സുകരമായ ഒരു കൎമ്മമല്ല. ഹേമചന്ദ്രന്നൊഴികെ മററാൎക്കും അതിന്നുള്ള ശേഷിയുമില്ല. ഇതരകാൎയ്യങ്ങളിൽ ശ്രദ്ധിക്കാതെ ഹേമചന്ദ്രൻ ഇരുയൊരു വിഷയത്തിൽ ഏകാഗ്രചിത്തനായി പ്രവൎത്തിക്കാതിരുന്നാൽ ഈ കാൎയ്യം സാധിക്കുന്നതല്ല. ഭവതിയെ കണ്ടുകൊണ്ടിരിക്കുമ്പോൾ രാജകുമാരന്ന് അന്യചിന്തയില്ല. അങ്ങിനെ വന്നാൽ യവനന്മാരെ നിഗ്രഹിക്കുവാനാരാണ്?" ഇതിന്ന ഞാൻ മറുപടി പറഞ്ഞു. 'മനസ്സിലായി, എന്നെ നിഗ്രഹിച്ചല്ലാതെ യവനനിഗ്രഹം സാദ്ധ്യമല്ലെന്നാണ് അങ്ങയുടെ അഭിപ്രായം. അങ്ങയുടെ ശിഷ്യൻ അങ്ങയുടെ പക്കൽ മോതിരം കൊടുത്തയച്ചത് എന്നെ നിഗ്രഹിക്കുന്നതിന്നുള്ള അധികാരമുദ്രയായിട്ടായിരിക്കാം."

മണിമാലിനി—നിണക്ക് ആ കിഴവനോട് ഇങ്ങിനെയെല്ലാം പറയാൻ എങ്ങിനെ ധൈൎയ്യം വന്നു?

മൃണാളിനി—എനിക്ക് അത്രമാത്രം ദേഷ്യമുണ്ടായിരുന്നു. കിഴവന്റെ സംസാരം കേൾക്കുന്തോറും എന്റെ അസ്ഥികൂടം ആസകലം ജ്വലിച്ചെരിയുന്നപോലെ തോന്നി. എന്നുതന്നെയല്ല, ആപൽക്കാലത്തു ലജ്ജിച്ചുനിന്നാൽ പററുമൊ?

ഞാനൊരു അധികപ്രസംഗിയാണെന്ന് മാധവാചാര്യർക്കു തോന്നിയിരിക്കാം. അദ്ദേഹം ഒരു ചെറുപുഞ്ചിരിയോടുകൂടി എന്നോടു പറഞ്ഞു. 'ഞാൻ ഇങ്ങിനെ ഭവതിയെ വഞ്ചിച്ച കഥ ഹേമചന്ദ്രൻ അറിഞ്ഞിട്ടില്ല.' ഇതു കേട്ടപ്പോൾ എന്റെ ഭാവമൊന്നു മാറി. ഞാൻ ആർക്കുവേണ്ടി ജീവസന്ധാരണം ചെയ്യുന്നുവോ അദ്ദേഹത്തിന്റെ അനുമതി കൂടാതെ ഈ ജീവിതത്തെ ത്യജിക്കുന്നതല്ലെന്ന് ഞാൻ അപ്പോൾതന്നെ തീർച്ചപ്പെടുത്തുകയും ചെയ്തു.

മാധവാചാര്യർ പറഞ്ഞു "ഭവതി പ്രാണത്യാഗത്തെ ചെയ്യുകയും മററും വേണ്ട. ഹേമചന്ദ്രനുമായുള്ള ഈ വേർവാട് കുറച്ചുകാലത്തേയ്ക്കു മാത്രമാണ്. ഇതു നിമിത്തം അവന് ശ്രേയസ്സു വരികയുമുള്ളു. സ്വരാജ്യം വീണ്ടെടുത്ത് ഭവതിയെ പട്ടമഹിഷിയായി അഭിഷേകം ചെയ്യണമെന്നാണ് ഹേമചന്ദ്രന്റെ ആഗ്രഹം. അതിലേക്ക് ഈ വിരഹം അത്യാവശ്യമാണ്. അതിൽ ഭവതിയും യഥാശക്തി സഹായിക്കേണ്ടതല്ലേ? ഭവതിയുടെ പ്രണയമന്ത്രം ഉച്ചരിക്കുന്ന അവസരത്തിൽ അവൻ അസമർത്ഥനായിത്തീരുന്നതു് ഒരിക്കലും ആശാസ്യമല്ലല്ലോ." "എന്നെ കാണുന്നതു് അനാശാസ്യമാണെങ്കിൽ അദ്ദേഹം ഒരിക്കലും എന്നെ കാണേണ്ട." എന്നു ഞാൻ തന്നെ പറഞ്ഞതിന്ന് മാധവാചാര്യരുടെ മറുപടി ഇപ്രകാരമായിരുന്നു. 'ബാലന്മാർക്കും വൃദ്ധന്മാർക്കും വിവേചനാശക്തി ഒരുപോലെയാണെന്നു കരുതേണ്ട. പരിണാമദർശനത്തിലുള്ള സാമർത്ഥ്യം എനിക്കു ഹേമചന്ദ്രനെക്കാൾ കൂടുതലായിട്ടുണ്ടെന്ന് തീർച്ചയാണ്. ഭവതിക്കു സമ്മതമാണെങ്കിലും ശരി, അല്ലെങ്കിലും ശരി, ഞാൻ ഉദ്ദേശിച്ചപ്രകാരം ചെയ്യാതിരിക്കയില്ല. ഞാൻ ഭവതിയെ ദേശാന്തരത്തിലേക്കു കൂട്ടിക്കൊണ്ടു പോകാനാണ് ഭാവം. ഗൌഡദേശത്തിൽ ശാന്തസ്വഭാവനായ ഒരു ബ്രാഹ്മണനുണ്ട്. അയാളുടെ വീട്ടിലാണ് ഭവതിയെ പാർപ്പിക്കുവാൻ ഉറച്ചിരിക്കുന്നതു്. അയാൾ ഭവതിയെ സ്വന്തം മ

കളെപ്പോലെ നോക്കിരക്ഷിക്കും. ഒരു കൊല്ലം കഴിഞ്ഞാൽ ഞാൻ ഭവതിയെ അച്ഛന്റെ അടുക്കൽതന്നെ ഏല്പിക്കുകയും ചെയ്യാം. ആ കാലത്ത് ഹേമചന്ദ്രന്റെ സ്ഥിതി എന്തായാലും ശരി അവന്ന് ഭവതിയെ വിവാഹംചെയ്തുകൊടുക്കാനാണ് ഞാൻ തീൎച്ചപ്പെടുത്തിയിരിക്കുന്നത്. ഇതാണെന്റെ ഉദ്ദേശം എന്നു ഞാൻ ഇതാ ശപഥം ചെയ്യുന്നു." ഇത്രയും കേട്ടപ്പോൾ, ഗത്യന്തരമില്ലെന്നു തോന്നുകയാൽ ഞാൻ സ്തബ്ധയായിത്തീൎന്നു. അതിന്നുശേഷം ഇങ്ങട്ടു പോരികയും ചെയ്തു.

---

# മൂന്നാം അദ്ധ്യായം

## ഭിക്ഷക്കാരത്തി.

ആ രണ്ടു സഖികളും ഇങ്ങിനെ സകലവൎത്തമാനങ്ങളും പറഞ്ഞുതീരുമ്പോഴേക്കു, കോമളകണ്ഠത്തിൽനിന്ന് നിൎഗ്ഗളിച്ച ഒരു മധുരസംഗീതം അവരുടെ കൎണ്ണരന്ധ്രങ്ങളിൽപ്രവേശിച്ചു—

(പാട്ട്)

മധുരാവാസിനി മധുരഹാസിനി
ശ്യാമവിലാസിനി രേ,

അതു കേട്ടപ്പോൾ മൃണാളിനി "സഖി! എവിടന്നാണ് ഈ പാട്ട്?" എന്നു ചോദിച്ചു.

മണിമാലിനി—വീട്ടിന്റെ പുറത്തുനിന്നാണെന്നു തോന്നുന്നു. പാട്ടുകാരത്തി വീണ്ടും പാടിക്കൊണ്ടിരുന്നു.

കഹലോ നാഗരി! ഗേഹപരിഹരി
കാംഹേ വിവാസിനിരേ.

മൃണാളിനി—സഖി! ആരാണ് പാടുന്നത്? അറിയുമോ?

മണിമാലിനി—ഇവിടെ ഒരു ഭിക്ഷക്കാരത്തി ഉണ്ട്. അവളാണ്.

പിന്നേയുംപാട്ട്: —

വൃന്ദാവനധന ഗോപീനീമോഹന
കാംഹേ തു മെയാഗിരെ
മെയരമെശംചര സോശ്യാമസുന്ദര
ഫിരെ തുയാ ലാഗിരെ.

മൃണാളിനി—(ബദ്ധപ്പാടോടുകൂടി) സഖി! സഖി! അവളെ വീട്ടിന്നുള്ളിലേക്ക വിളിക്കു.

മണിമാലിനി പാട്ടുകാരത്തിയെ വിളിക്കാൻ പോയി. അപ്പോൾ അവൾ ഇതായിരുന്നു പാടിയിരുന്നതു്:—

(പാട്ട്)

വികചനളിനേ യമുനാപുളിനേ
ബഹുത് പിയാസാരെ
ചന്ദ്രമാശാലിനി യാ മധുയാമിനീ
നാമിടല് തുശാരെ
സാ നിശാ ശമരി—

അപ്പോഴേക്ക് മണിമാലിനി വന്ന് അവളെ വീട്ടിന്നുള്ളിലേക്ക കൂട്ടിക്കൊണ്ടുപോയി. അവൾ അന്തഃപുരത്തിന്നുള്ളിൽ കടന്ന ഉടനെ വീണ്ടും പാടിത്തുടങ്ങി:—

സാ നിശാ സമരി കഹാമേരാ സുന്ദരി
കാംഹാ മിലെ മെഖാ രെ
ധുനിതാരായെ ബലി, ബാജയിമുരളി
വനേ വനേ ഏകാരെ.

മൃണാളിനി—നിന്റെ സ്വരം ദിവ്യമായിരിക്കുന്നു! ഒരിക്കൽ കൂടി പാട്ട—കേൾക്കട്ടെ.

പാട്ടുകാരത്തി ഏകദേശം പതിനാറു വയസ്സു പ്രായം ചെന്ന ഒരു യുവതിയായിരുന്നു. ദേഹം കറുത്തു കറിയതായിരുന്നുവെങ്കിലും അവൾ കാഴ്ചക്കു ഒട്ടുംതന്നെ വിരൂപിണിയായിരുന്നില്ല. അവളുടെ അംഗങ്ങളുടെ സൌഷ്ഠവവും മിനുസവും ഒന്നു വേറെതന്നെയായിരുന്നു. പ്രഫുല്ലമായ മുഖഭാവം, ച

ഞ്ചലവും സ്മിതപ്രസന്നവുമായ കടാക്ഷം, നിബിഡവും കറുത്ത തുമായ കൃഷ്ണമിഴികൾ, അവയുടെ ഓരോവശത്തും ഓരോ തിലകുസുമം, ക്ഷുദ്രവും പാടലവുമായ അധരം, അതിനുള്ളിൽ വെളുവെളുത്ത മുല്ലമൊട്ടിനെതിരായ രണ്ടുവരിപ്പല്ലുകൾ, സൂക്ഷ്മമായ കേശജാലം, ചുമലിൽ വീഴുന്ന മോഹനമായ കബരീബന്ധം, ആ പുരികുന്തലിനുള്ളിൽ ഒരു മുല്ലമാല, ഇതെല്ലാമായിരുന്നു ആ യുവതിയുടെ രൂപസാമഗ്രികൾ. കരിങ്കല്ലു ചെത്തി മിനുസപ്പെടുത്തി, അതിൽ ഒരു ശില്പകാരൻ ഈശ്വരപ്രതിമയെ നിർമ്മിച്ചാലെന്നപോലെ, അവളുടെ ശരീരം യൌവനചൈതന്യത്താൽ പരമസുന്ദരമായിരുന്നു. അവളുടെ ഉടുപ്പ് തീരെ ആഡംബരശൂന്യമായിരുന്നെങ്കിലും അതിൽ അഴുക്കോ ചുളിയോ പററിയിരുന്നില്ല. കൈക്കണ്ണകളിൽ പിച്ചളവളകളും, കഴുത്തിൽ മരക്കഷ്ണംകൊണ്ടുള്ള മാലയും മൂക്കിൽ ചെറിയൊരു പറവൃക്കുത്തിയും നെററിയിൽ ചെറുതായ ചന്ദനപ്പൊട്ടും ഇങ്ങിനെ ഭിക്ഷക്കാരത്തികൾക്കനുരൂപമായ ഏതാനും ചില ആഭരണങ്ങൾ അവൾ അണിഞ്ഞിരുന്നു. കല്പനപ്രകാരം അവൾ വീണ്ടും പാടി:—

മധുരാവാസിനി മധുരഹാസിനി
ശ്യാമവിലാസിനി രേ
കഹലോ നാഗരി ഗേഹ പരിഹരി
കാംഹേ വിവാസിനിരേ.
വൃന്ദാവനധനാ, ഗോപിനീമോഹന
കാംഹേതു തേയാഗി രേ
ദേശ ദേശ പര സോശ്യാമ സുന്ദര
ഫിരേ തുയാ ലാഗി രേ.
വികച നളിനേ യമുനാ പുളിനേ
ബഹുത് പിയാസാരേ
ചന്ദ്രമാ ശാലിനി യാ മധുയാമിനി
നാമിടഖ് ആശാരേ.

സാ നിശാസമയി കഹലോ സുന്ദരി
കാംഹാ മിളേ ശ്യാമരേ
ശ്രുനിയാശ്യാമേ ചലി, വാജയി മുരളീ
വനേ വനേ ഏകാ രേ.

പാടി കഴിഞ്ഞപ്പോൾ മൃണാളിനി പറഞ്ഞു:—"നിന്റെ പാട്ടു വളരെ വിശേഷമായിരിക്കുന്നു. സഖി മണിമാലിനീ! ഇവൾക്കു വല്ലതും കൊടുക്കേണമേ?"

മണിമാലിനി 'വല്ലതും' കൊണ്ടുവരുവാൻ അകത്തേക്കു പോയി. മൃണാളിനി ബാലികയുടെ അടുക്കൽചെന്ന് "നിന്റെ പേരെന്താണ്" എന്നു ചോദിച്ചു.

"എന്റെ പേരു ഗിരിജായ എന്നാണ്"

"നിന്റെ വീടെവിടെയാണ്?"

"ഈ നഗരത്തിൽതന്നെ."

"നീ പാട്ടുപാടീട്ടാണോ കാലംകഴിക്കുന്നത്?"

"അതേ. മറെറാന്നും എനിക്കറിഞ്ഞുകൂടാ."

"നീ ഈ പാട്ടുകളെല്ലാം എവിടുന്നു പഠിച്ചു?"

"കിട്ടിയമിക്കിൽനിന്ന്."

"ഇപ്പോൾ പാടിയപാട്ട് എവിടുന്നു കിട്ടി?"

"അതൊരു കച്ചവടക്കാരന്റെ അടുക്കൽനിന്ന്."

"എവിടെയാണാകച്ചവടക്കാരൻ?"

"ഈ നഗരത്തിൽ"

പ്രഭാതത്തിൽ ബാലാക്കന്റെ കിരണങ്ങളേല്ക്കുമ്പോൾ താമരമൊട്ടെന്നപോലെ, ഈ വർത്തമാനം കേട്ട ഉടനെ മൃണാളിനിയുടെ മുഖം സന്തോഷത്താൽ വികസിച്ചു.

"ആ കച്ചവടക്കാരൻ എന്തു കച്ചവടമാണ് ചെയ്യുന്നതു്?"

"എല്ലാവരും ചെയ്യാറുള്ള കച്ചവടം തന്നെ"

"അതെന്തു കച്ചവടമാണ്?"

"കഥക്കച്ചവടം"

"ഇതൊരു പുതിയ കച്ചവടമാണല്ലോ. അതിൽനിന്നുള്ള ലാഭനഷ്ടങ്ങൾ എന്തുമാതിരിയാണ്?"

"ഇതിൽനിന്നുള്ള ലാഭം സ്നേഹം; നഷ്ടം കലഹം."

"നീയും ഒരു കച്ചവടക്കാരത്തിയാണ്, സംശയമില്ല. അയാളുടെ യജമാനനാരാണ്."

"അദ്ദേഹംതന്നെയാണ് യജമാനൻ"

"നീ അദ്ദേഹത്തിന്റെ ആരാണ്?"

"ഞാൻ അദ്ദേഹത്തിന്നുവേണ്ടി ചില്ലറസ്സാമാനങ്ങൾ വില്ക്കുന്നവളാണ്."

"തരക്കേടില്ല, നിന്റെ ഭാണ്ഡം താഴത്തുവെക്കുക. അതിൽ എന്തെല്ലാമാണുള്ളതെന്നു നോക്കട്ടെ."

"അതിലെ സാമാനങ്ങൾ കാണാനുള്ളതല്ല. കേൾക്കാനുള്ളതാണ്."

"തരക്കേടില്ല, എന്നാൽ കേൾക്കട്ടെ."

ഗിരിജായ വീണ്ടും പാടിത്തുടങ്ങി.

(പാട്ട്)

"യമുനാര ജലേ മോര കി നിധി മിളില
ഝാംപ് ദിയാ പശി, ജലേ, യതനേ, തുലിയാഗലേ
പരേഛിനു കണ്ഠഹാരേ യേരത്നേ
നിദ്രാര ആവേശേതേ, സ്വപനേതേ പശില ചോര
കണ്ഠേര കാടില ഡോര.
മണി ഹരേ നില."

മൃണാളിനിയുടെ കണ്ണിൽ വെള്ളം നിറഞ്ഞു. ഗദ്ഗദസ്വരത്തിലാണെങ്കിലും മന്ദഹസിച്ചുകൊണ്ട് അവൾ ചോദിച്ചു:—

"ഇതൊരു കള്ളന്റെ കഥയല്ലേ?"

ഗിരിജായ—ഞാൻ പറഞ്ഞ കച്ചവടക്കാരന്റെ വ്യാപാരം കട്ടുമുതൽ വാങ്ങുകയാണ്.

മൃണാളിനി—കള്ളവ്യാപാരം തുടങ്ങിയാൽ സാധുജനങ്ങ

ളുടെ ജീവനാംശം പകടത്തിലാവുമെന്ന് അയാളോടു പറയുക.

ഗിരിജായ—വ്യാപാരം ചെയ്യുന്ന ആളുടെ ജീവനം അങ്ങിനെതന്നെ.

മൃണാളിനി—അതെന്തുകൊണ്ട്?

ഗിരിജായ പാടി:—

“ലോട വാട തട ഘാട ഫിരി ഫിരനു ബഹുദേശ,
കാംഹാമോരേ കാന്ത വർണ്ണ, കാംഹാരജീവേശ,
ഹിയാ പര ദോപണ പങ്കജ, കൈനയതനളോരി
സോഹി പങ്കജ കാംഹാ മോര
കംഹാ മൃണാള ഹാമാരി.”

മൃണാളിനി—(സ്നേഹപൂർണ്ണമായ സ്വരത്തിൽ)- “മൃണാളം എവിടെയാണ്? അതിനെ കണ്ടുപിടിക്കാനുള്ള വഴി പറഞ്ഞുതന്നാൽ അതോർമ്മിക്കവാൻ കഴിയുമോ?”

ഗിരിജായ—കഴിയും. പറഞ്ഞു തരുവിൻ

മൃണാളിനി:—

* (പാട്ട്)

വാരിളം മൃണാളത്തെ കാരമുള്ളിങ്കൽചേർത്തു
ക്രൂരത കലർന്നാർത്തി പൊയ്കനീരിൽ
മോഹനമായുള്ളൊരു രാജഹംസത്തെപ്പിടി-
ച്ചാഹന്ത! ബന്ധനസ്ഥനാക്കി നിർത്തി.
അന്നതു കണ്ടനേരം ഉന്നതമോദംപൂണ്ടു
ചൊന്നാനതിനോടേവ മൃത്യുകനായ്.
എങ്ങോടോ പോയീടുന്നതെന്നരയന്നമേ! നീ
എന്നാകമലർക്കുള്ളിൽവന്നു വാഴ്ക.
എന്നതു കേട്ടോരരയന്നമുടൻപ്പൂവിനുള്ളിൽ
ചെന്നവിടത്തിൽ തന്നെ വാസമാക്കി.

---

* “കല്യാണി കല്യവാണി ചൊല്ലു നീ യാരെന്നും” എന്ന മട്ട്.

കാര മുള്ളുകാട്ടിലേന്തി സാരസനാളമപ്പോൾ
പാരമിളകിപ്പോയല്ലൊ നീരിനുള്ളിൽ
അനന്തരം കാണുമാറായന്തരീക്ഷത്തിലെങ്ങും
കന്നപോലുള്ള കൊടക്കാർ നിരകൾ.
വാനിടത്തിങ്കലെങ്ങും കാർനിര കണ്ടനേരം
മാനസം നോക്കിപ്പുറപ്പെട്ടു ഹംസം.
തങ്ങളാടിത്തളു നേരം തണ്ടലർപൊയ്ക നീരി-
ലാണ്ടുപോയ് മൃണാളിനി യിണ്ടലോടെ.

എങ്ങിനെ ഗിരിജായേ! ഈ പാട്ടുപഠിക്കാൻ കഴിയുമോ?

ഗിരിജായ—കഴിയും

മൃണാളിനി ഈ പാട്ടു ഗിരിജായക്കു പഠിപ്പിച്ചുകൊടുത്തു. അപ്പോഴെക്കു മണിമാലിനിയുടെ കാലൊച്ച കേൾക്കാറായി. മൃണാളിനിയുടെ പ്രിയസഖിയായ മണിമാലിനിക്ക് അവളെ സ്സംബന്ധിച്ച സകല വൃത്താന്തവും അറിയാമായിരുന്നു. എങ്കിലും അവൾ തന്റെ പിതാവിന്റെ പ്രതിജ്ഞക്കു ഭംഗം വരുത്തരുതെന്ന പിടിത്തമുള്ളവളായിരുന്നതിനാൽ അവളെ പൂൎണ്ണമായി വിശ്വസിക്കുവാൻ മൃണാളിനിക്കു ശങ്കയുണ്ടായിരുന്നു. ഈ ആശങ്കനിമിത്തം അവളും ഗിരിജായയും തമ്മിൽ നടന്ന വൃത്താന്തം മണിമാലിനിയിൽനിന്നു മറച്ചുവെക്കുവാൻ അവൾ ശ്രമിച്ചു. ഗിരിജായയോടിങ്ങിനെ പറഞ്ഞു. "ഇന്നു എനിക്കുവേണ്ടി നീ വേറെ ജോലിയൊന്നും ചെയ്യേണ്ടതില്ല. ഇപ്പോൾ നീ കച്ചവടക്കാരന്റെ അടുക്കലേക്കുതന്നെ പൊയ്ക്കൊൾക. നാളെ രാവിലെ നിന്റെ മാണ്ഡം വീണ്ടും കൊണ്ടുവരണം. വാങ്ങേണ്ടതായ വല്ല സാമാനവും ഉണ്ടെങ്കിൽ ഞാൻ വാങ്ങുന്നതാണ്."

ഗിരിജായ യാത്രപറഞ്ഞു പോകാൻ പുറപ്പെട്ടു. അവൾക്കു വല്ലതും സമ്മാനം കൊടുക്കേണമെന്നുദ്ദേശിച്ചിരുന്ന മൃണാളിനി മറന്നു ശിക്ഷകാരത്തി വൃത്താന്തം ഗ്രഹത്തെത്തിയ

പ്പോൾ മണിമാലിനി അവളെ തിരിയെ വിളിച്ചു അവൾക്കു കുറെ അരിയും, ഒരുകല കായയും, ഒരു പഴയവസ്ത്രവും ചില്ലറകാശും കൊടുത്തു. മൃണാളിനിയും അവൾക്കൊരു പഴയ വസ്ത്രം സമ്മാനിച്ചു. കൊടുക്കുന്ന സമയത്തു് അവളുടെ ചെവിയിൽ ഇപ്രകാരം മന്ത്രിച്ചു. ''എനിക്കു തീരെ ക്ഷമയില്ലാതായിരിക്കുന്നു. നാളെ രാവിലെവരെ കാത്തിരിക്കുവാൻ വയ്യാ. ഇന്നു അർദ്ധരാത്രിസ്സമയത്തു് ഈ വീട്ടിന്റെവടക്കു കിഴക്കെ മൂലയിൽ നീ കാത്തുനിന്നാൽ എന്നെ കാണാം നിന്റെ കള്ളുവടക്കാരൻ കൂടെവരുമെങ്കിൽ അയാളേയും കൂട്ടിക്കൊണ്ടു വരിക.''

ഗിരിജായ—അങ്ങിനെതന്നെ. ഞാൻ തീർച്ചയായിട്ടും വരും. മൃണാളിനി മടങ്ങിവന്നപ്പോൾ മണിമാലിനി ചോദിച്ചു.

“സഖി! നീയെന്താണ് ഭിക്ഷക്കാരത്തിയോടു സ്വകാര്യം പറഞ്ഞതു്?''

മൃണാളിനി ഇതിന്നുത്തരമായി ഒരു പാട്ടുപാടി.

## നാലാം അദ്ധ്യായം

### ദൂതി.

ലക്ഷ്മണാവതിയുടെ വേറൊരു ഭാഗത്തു സർവ്വധനൻ എന്നൊരു കള്ളുവടക്കാരന്റെ വീട്ടിലായിരുന്നു ഹേമചന്ദ്രൻ പാർത്തിരുന്നതു്. ആ വീട്ടിന്റെ ഉമ്മറത്തു് ഒരു അശോകവൃക്ഷമുണ്ടു്. ഉച്ചതിരിഞ്ഞപ്പോൾ, ഹേമചന്ദ്രൻ അതിന്റെ ചുവട്ടിൽ ചെന്നിരുന്നു്, പുഷ്പിതമായ ഒരു ശാഖയെ അലസഭാവത്തിൽ പേനക്കത്തികൊണ്ടു ഖണ്ഡംഖണ്ഡമായി മുറിക്കുകയായിരുന്നു. ആരെയോ പ്രതീക്ഷിക്കുന്നതുപോലെ അദ്ദേഹത്തിന്റെ ദൃഷ്ടി കൂടക്കൂടെ രാജപഥത്തിൽ നിക്ഷിപ്തമായി.

പക്ഷെ പ്രതീക്ഷിക്കപ്പെട്ട ആരും വന്നു ചേൎന്നില്ല. തന്റെ ഭൃത്യനായ ദിഗ്വിജയനെ വിളിച്ചു "ദിഗ്വിജയ! ഭിക്ഷക്കാരത്തി ഇനിയും മടങ്ങിവന്നില്ലല്ലോ. എനിക്കു തീരെ സമാധാനമില്ല. നീയൊന്നു അവളെ കണ്ടുപിടിച്ചു കൂട്ടിക്കൊണ്ടു വരിക" എന്നു പറഞ്ഞു.

ദിഗ്വിജയൻ ഗിരിജായയെ അന്വേഷിച്ചു പുറപ്പെട്ടു. നഗരത്തിലെ രാജപഥത്തിൽ അവൻ ഗിരിജായയെ കണ്ടു.

ഗിരിജായ—"എന്താ ദിഗ്വിജയ!"

ഇതു കേട്ടപ്പോൾ ദിഗ്വിജയനു ദ്വേഷ്യം വന്നു.

"എന്റെ പേരു ദിഗ്വിജയൻ എന്നാണ്" എന്നു പറഞ്ഞു.

ഗിരിജായ—ഓ! ശരി—ദിഗ്വിജയൻ തന്നെ. ഇന്നു ഏതു ദിക്കിനെയാണ് ജയിക്കാൻ പുറപ്പെട്ടിരിക്കുന്നതു്?

ദിഗ്വിജയൻ—ഈ ദിക്കിനെ (എന്നു പറഞ്ഞു ഗിരിജായയെ ചൂണ്ടികാണിച്ചു.)

ഗിരിജായ—ഞാൻ ഒരു ദിക്കാണോ? നിങ്ങൾക്കു ദിക്കേതാണെന്നറിഞ്ഞു കൂടാ.

ദിഗ്വി—എങ്ങിനെയാണറിയുക. നീ അന്ധകാരമല്ലേ? കൂടെ വരിക. പ്രഭു നിന്നെ കാത്തിരിക്കുകയാണ്.

ഗിരി—എന്തിനാണെന്നെ കാത്തിരിക്കുന്നതു്?

ദിഗ്വി—നിന്നെ എനിക്കു വിവാഹം ചെയ്തു തരുവാൻ.

ഗിരി—അതിന്നു വേറെ ആരെയും കിട്ടിയില്ലേ?

ദിഗ്വി—ഇല്ല. അതിന്നു നീ തന്നെ വേണം.

ഗിരി—ശരി എന്നാൽ പോവുക.

ഗിരിജായ ദിഗ്വിജയന്റെ പിന്നാലെ പോയി. ദിഗ്വിജയൻ, അശോകവൃക്ഷച്ചുവട്ടിൽ ഇരിക്കുന്ന ഹേമചന്ദ്രനെ കാണിച്ചുകൊടുത്തു, തന്റെ പ്രവൃത്തിക്കു പോയി. ഹേമചന്ദ്രൻ മൃദുസ്വരത്തിൽ ഇപ്രകാരം പാടുകയായിരുന്നു.

(പാട്ട്)

വികചനളിനേ യമുനാപുളിനെ
ബഹുത് പിയാസാരേ
അപ്പോൾ ഗിരിജായ പിൻഭാഗത്തുനിന്ന്
ചന്ദ്രമാശാലിനി യാമധുയാമിനി
നാമിടല് ആശാരെ.

എന്നു തുടൎന്നു പാടി. ഗിരിജായയെ കണ്ടപ്പോൾ ഹേമചന്ദ്രന്റെ മുഖം വികസിച്ചു. "എന്താണ് ഗിരിജായേ! ആശയെല്ലാം അസ്തമിച്ചുവോ?"

ഗിരിജായ—ആരുടെ ആശ? അങ്ങയുടെ ആശയോ എന്റെ ആശയോ?

ഹേമ—എന്റെ ആശ—അതുവഴിയായി നിന്റെ ആശയും.

ഗിരി—അങ്ങയുടെ ആശ എങ്ങിനെ അവസാനിക്കും? രാജാക്കന്മാരുടെ ആശ ഒരിക്കലും അവസാനിക്കുകയില്ലെന്നാണല്ലോ ആളുകൾ പറയാറുള്ളതു്.

ഹേമ—എന്റെ ആശ വളരെ മിതമായിട്ടുള്ളതാണ്.

ഗിരി—എപ്പോഴെങ്കിലും എനിക്കു മൃണാളിനിയെക്കാണ്മാൻ കഴിഞ്ഞെങ്കിൽ ഞാൻ ഈ വൎത്തമാനം അവരോടു പറഞ്ഞുകൊള്ളാം.

ഹേമചന്ദ്രൻ വിഷണ്ണനായിത്തീൎന്നു. "അപ്പോൾ, ഇന്നും നീ മൃണാളിനിയെ കണ്ടില്ലെന്നാണോ പറയുന്നതു്? ഇന്നു ഏതുവഴിക്കാണ് പാട്ടുപാടി നടന്നതു്?" എന്നു ചോദിച്ചു.

ഗിരി—പലവഴിക്കും പോയി. അതു ഞാൻ നിത്യവും അങ്ങയെ ബോദ്ധ്യപ്പെടുത്തേണമെന്നു നിൎബ്ബന്ധമുണ്ടോ? വേറെ വല്ലതും പറയുക.

ഹേമചന്ദ്രൻ—(ദീൎഘനിശ്വാസത്തോടുകൂടി)—"ദൈവം എനിക്കനുകൂലമല്ല. ആട്ടെ. ഇനി നാളെയും അന്വേഷിക്കണം—"

അപ്പോൾ ഗിരിജായ കപടഭാവത്തോടെ യാത്രപറഞ്ഞു പോകാൻ ഭാവിച്ചു. പോകുമ്പോൾ ഹേമചന്ദ്രൻ അവളോടിങ്ങിനെ പറഞ്ഞു—"ഗിരിജായേ! നീ ചിരിക്കുന്നില്ലെങ്കിലും, നിന്റെ കണ്ണു കാണുമ്പോൾ ഉള്ളിൽ ചിരി അടക്കിവെക്കുന്നതുപോലെ തോന്നിപ്പോകുന്നു. ഇന്നു നിന്റെ പാട്ടുകേട്ടു ആരെങ്കിലും വല്ലതും പറയുകയുണ്ടായോ?"

ഗിരി—ആരെന്തുപറയാനാണ്? മധുരാവാസിനിയെ ചൊല്ലിയാണ് ശ്യാമസുന്ദരന്ന് തലനോവുപിടിപെട്ടതു്. എന്നു പറഞ്ഞുകൊണ്ടു് ഒരു കിഴവി എന്നെ തല്ലാൻ ഓടിവന്നു.

ഹേമചന്ദ്രൻ നെടുവീർപ്പിട്ട് അസ്ഫുടസ്വരത്തിൽ ആത്മഗതമായി ഇപ്രകാരം പറഞ്ഞു. "ഇത്ര അന്വേഷിച്ചിട്ടും അവളെ കണ്ടുകിട്ടാത്ത സ്ഥിതിക്കു ഇനി ആശിച്ചിട്ടു ഫലമില്ല. എന്തിനാണിങ്ങിനെ വൃഥാ കാലക്ഷേപം ചെയ്തു് ഞാൻ ചെയ്യേണ്ടുന്ന കൃത്യങ്ങൾക്കു് വിഘാതം വരുത്തുന്നതു്?— (ഗിരിജായയോടു്) ഗിരിജായേ! നാളെ ഞാൻ നിന്റെ നഗരംവിട്ടു പോവുകയാണ്.

"അങ്ങിനെയാകട്ടെ" എന്നു പറഞ്ഞ് ഗിരിജായ മൃദുസ്വരത്തിൽ ഗാനം തുടർന്നു.

(പാട്ട്)

ശുനിയാ ഓയേ ചലി വാജയി മുരളീ
വനേ വനേ ഏകാരേ.

ഹേമചന്ദ്രൻ—ഈ പാട്ടു പാടിയതു് മതി. വേറൊരു പാട്ടുപാടുക.

ഗിരിജായ— (പാട്ട്)

"യേ ഫൽ ഫുടിത സഖി ഗൃഹതരുശാഖേ
കേനരേ പവനം ഉഡാലി തഹാകേ."

ഹേമചന്ദ്രൻ—കാററിൽ പറന്നുപോയ പൂവിനെ കുറിച്ചു് ശോചിച്ചിട്ടെന്തുകാര്യം? മറെറാരു പാട്ടുപാടുക.

ഗിരിജായ— (പാട്ട്) *

വാരിളം മൃണാളത്തെ കാരമുള്ളികൾ ചേർത്തു
ക്രൂരത കലർന്നാഴ്ത്തി പൊയ്കനീരിൽ.

ഹേമ—എന്തു്. എന്തു്. മൃണാളത്തിനെന്തുപിണഞ്ഞു.

ഗിരിജായ— (പാട്ട്)

വാരിളം മൃണാളത്തെ കാരമുള്ളികൾ ചേർത്തു
ക്രൂരതകലർന്നാഴ്ത്തി പൊയ്കനീരിൽ.
മോഹനമായുള്ളൊരു രാജഹംസത്തെപ്പിടി-
ച്ചാഹന്ത! ബന്ധനസ്ഥനാക്കിനിർത്തി.

ഇതുവേണ്ട. വേറൊരു പാട്ടുപാടാം.

ഹേമ—വേണ്ട. വേണ്ട. വേണ്ട. ഇതു പാട്ടുതന്നെ പാടണം. ഇതു പാട്ടുതന്നെ പാടണം. നീയൊരു രാക്ഷസിയാണു്!

ഗിരിജാ— (പാട്ട്)

അന്നത്തെ കണ്ടനേര മുന്നതമോദംപൂണ്ടു
ചൊന്നാനതിനോടേവമുത്സുകനായ്.
എങ്ങുനിന്നോപോയീടുന്നതെന്നരയന്നമേ! നീ
എന്നകമലർക്കുള്ളിൽവന്നുവാഴ്ക.
എന്നതുകേട്ടോരരയന്നമുരംപ്പുവിന്നുള്ളിൽ
ചെന്നവിടത്തിൽതന്നെ വാസമാക്കി.
കാരമുള്ളോടുചേർന്ന സാരസനാളമപ്പോഴും
പാരമില്ലകിപ്പൊയ്ക നീരിനുള്ളിൽ.

ഹേമ—ഗിരിജായേ—ഗിരി—ഇതു പാട്ടു നിന്നെ ആരു പഠിപ്പിച്ചു?

ഗിരിജായ—(ചിരിച്ചുംകൊണ്ടു്)

അന്നേരം കാണമാറായന്തരീക്ഷത്തിലെങ്ങും

* "കല്യാണി കളവാണി ചൊല്ലുനീയാരെന്നും" എന്ന മട്ട്

കുന്നപോലുള്ള കോടക്കാർ നിരകൾ.
വാനിടത്തിങ്കലെങ്ങും കാർനിരകണ്ടനേരം
മാനസം നോക്കിപ്പുറപ്പെട്ടു ഹംസം.
തണ്ടൊടിഞ്ഞതുനേരം തണ്ടലർപൊയ്കനീരി-
ലണ്ടുപോയ് മൃണാളിനിയിണയോടെ.

ഹേമചന്ദ്രൻ ബാഷ്പാകുലലോചനനായി ഗദ്ഗദസ്വരത്തിൽ ഗിരിജായയോടിങ്ങിനെ പറഞ്ഞു:—"ഇത് എൻെറ മൃണാളിനിതന്നെയാണ്. അവളെ നീ എവിടെവെച്ചാണ കണ്ടത്"?

ഗിരിജായ—കാററിലിളകുംമൃണാളിനിയപ്പൊയ്ക-
നീററിൽ കണ്ടേൻ മൃണാളത്തിൻ മീതെ;

ഹേമചന്ദ്രൻ—ഈ അലങ്കാരപ്രയോഗം മതിയാക്കി, ഞാൻ ചോദിക്കുന്നതിനുത്തരം പറക. മൃണാളിനി എവിടെയാണുള്ളത്"?

ഗിരി—ഈ നഗരത്തിൽ.

ഹേമച—(കോപത്തോടെ) അതെനിക്ക് മുമ്പുതന്നെ അറിയാം. ഈ നഗരത്തിൽ ഏതു സ്ഥലത്താണെന്നാണ് ചോദിച്ചത്.

ഗിരി—ഹൃഷീകേശശർമ്മയുടെ വീട്ടിൽ.

ഹേമ—ഇതെന്തു പാപശകുനിയാണ്! ഈ വർത്തമാനം ഞാൻതന്നെയല്ലേ നിന്നോടു പറഞ്ഞത്. ഇത്ര നാളായിട്ടും അവളെ കണ്ടുപിടിക്കുവാൻ സാധിച്ചില്ലല്ലോ. ഇന്നെങ്കിലും സാധിച്ചുവോ?

ഗിരിജാ—സാധിച്ചു.

ഹേമചന്ദ്രൻ രണ്ടു കണ്ണീർത്തുള്ളികൾ—രണ്ടു തുള്ളികൾ മാത്രം—വീഴ്ത്തി. "അവൾ ഇവിടെനിന്ന് എത്രകണ്ട് ദൂരെയാണ്?" എന്നു ചോദിച്ചു.

ഗിരി—വളരെ ദൂരെയാണ്.

ഹേമ—ഇവിടുന്ന് ഏതുഭാഗത്തേക്കാണു പോകേണ്ടത്"?

ഗിരി—ഇവിടുന്ന് ആദ്യം തെക്കോട്ടു. പിന്നെ കിഴക്കോട്ട്, അതിന്റെശേഷം വടക്കോട്ട്, പിന്നീട് പടിഞ്ഞാറോട്ട്—

ഹേമചന്ദ്രൻ കൈ മടക്കി പിടിച്ചു. "അസംബന്ധം പുലമ്പേണ്ട; നിന്റെ തല പൊളിച്ചുകളയും!" എന്നു പറഞ്ഞു.

ഗിരി—ശാന്തനായിരിക്കുക. വഴി പറഞ്ഞുതന്നാൽ അങ്ങേക്കു മനസ്സിലാക്കുവാൻ സാധിക്കുമോ? സാധിക്കില്ലെങ്കിൽ പിന്നെ ചോദിച്ചിട്ടെന്താണു പ്രയോജനം? സമ്മതമാണെങ്കിൽ ഞാൻ ഒരുമിച്ചു വരാം.

മേഘത്തിൽനിന്നൊഴിഞ്ഞ സൂര്യനെപ്പോലെ ഹേമചന്ദ്രന്റെ മുഖം പ്രഫുല്ലമായി. അദ്ദേഹം ഇങ്ങിനെ പറഞ്ഞു. "നിന്റെ സർവ്വാഭീഷ്ടങ്ങളും സാധിക്കട്ടെ. മൃണാളിനി എന്തു പറഞ്ഞു?"

ഗിരി—"തണ്ടൊടിഞ്ഞൊരുനേരം തണ്ടലർപൊയ്കനീരി
ലാണ്ടുപോയ് മൃണാളിനിയിണ്ടലോടെ" എന്ന്

ഹേമ—മൃണാളിനിക്കു സുഖക്കേടൊന്നുമില്ലല്ലോ?

ഗിരി—ദേഹത്തിന്നു യാതൊരു സുഖക്കേടും ഇല്ല.

ഹേമ—സുഖമായിരിക്കുന്നുണ്ടോ—അല്ല, ക്ലേശിച്ചുകൊണ്ടോ ഇരിപ്പ്?

ഗിരി—ദേഹത്തിൽ ആഭരണങ്ങളുണ്ട്. നല്ല വസ്ത്രം ധരിച്ചിട്ടുണ്ട്. ഹൃഷീകേശബ്രാഹ്മണന്റെ മകളുടെ സഖിയുമാണ്.

ഹേമ—നീ നശിച്ചുപോ! മനസ്സിന്റെ സ്ഥിതിയെപ്പററിയാണ് ഞാൻ ചോദിച്ചതു്.

ഗിരി—വർഷകാലത്തിലെ താമരപ്പൂവുപോലെ—മുഖം ജലത്തിലാണ് പ്രകാശിക്കുന്നതു്.

ഹേമ—അന്യഗൃഹത്തിൽ അവൾ എങ്ങിനെയാണ് കഴിച്ചുകൂട്ടുന്നതു്?

ഗിരി— ഈ അശോകപുഷ്പത്തിന്റെ കുലപോലെ—തന്റെ ഗൌരവത്തിൽ അത്യന്തം നമ്രയായിട്ട്.

ഹേമ—ഗിരിജായേ!— നിനക്കിനിയും കുട്ടിക്കളി മാറീട്ടില്ല. നിന്നെപ്പോലെ ഒരു കുട്ടിയെ ഞാൻ കണ്ടിട്ടേയില്ല.

ഗിരി— തലപൊളിക്കാൻ പാത്രമായിട്ടും എന്നെപ്പോലെ വേറെ ആരേയും കണ്ടിരിക്കയില്ല.

ഹേമ— അതിരിക്കട്ടെ. മൃണാളിനി പിന്നെ എന്തുപറഞ്ഞു.

ഗിരി— ജാനകീദേവി—

ഹേമ— പിന്നേയും തുടങ്ങിയോ അസംബന്ധം പറയാൻ?

ഗിരി— ജാനകീദേവി രഘുവീരന്റെ—

ഹേമചന്ദ്രൻ ഗിരിജായയുടെ തലമുടിയിൽ കടന്നു പിടിച്ചു. അവൾ "വിടണേ, വിടണേ. പറയാം, പറയാം." എന്നു നിലവിളിക്കാനും തുടങ്ങി. "എന്നാൽ പറക" എന്നു പറഞ്ഞുകൊണ്ടു ഹേമചന്ദ്രൻ തലമുടിയുടെ പിടുത്തം വിട്ടപ്പോൾ ഗിരിജായ മൃണാളിനിയുമായുള്ള സംഭാഷണം ആദ്യം മുതൽ അവസാനംവരെ വിസ്തരിച്ച് ഒടുവിൽ ഇങ്ങിനെ പറഞ്ഞു. "മഹാശയ! അങ്ങേക്കു മൃണാളിനിയെ കാണേണമെന്നാഗ്രഹമുണ്ടെങ്കിൽ എന്റെ കൂടെ ഇന്നു പാതിരനേരത്തു വന്നാൽ മതി."

ഗിരിജായയുടെ സംസാരം അവസാനിച്ച ശേഷം ഹേമചന്ദ്രൻ വളരെ നേരം അശോകവൃക്ഷച്ചുവട്ടിൽ മൌനിയായി അങ്ങുമിങ്ങും നടന്നുകൊണ്ടിരുന്നു. കുറെ നേരം കഴിഞ്ഞപ്പോൾ യാതൊന്നും പറയാതെ വീട്ടിനുള്ളിൽ കടന്നു അവിടെ നിന്ന് ഒരു കടലാസ്സുകൊണ്ടുവന്നു ഗിരിജായയുടെ കയ്യിൽ കൊടുത്തു് ഇപ്രകാരം പറഞ്ഞു. "മൃണാളിനിയെ നേരിട്ടു കാണുവാൻ ഇപ്പോൾ എനിക്കു പാടില്ല. മുഖദാവിൽ തീർച്ചപ്പെടുത്തിയപ്രകാരം നീ ഇന്നു രാത്രി അവളെ ചെന്നു കാണു

മ്പോൾ എന്റെ ഈ കത്തുകൂടി അവൾക്ക കൊടുക്കണം. ദൈവാനുകൂല്യം ഉണ്ടാകുന്ന പക്ഷം വേഗത്തിൽ ഒരു കൊല്ലത്തിനിടയ്ക്കു— ഞാൻ അവളെ കണ്ടുകൊള്ളാമെന്നു പറയുകയും വേണം മൃണാളിനി എന്താണു പറയുന്നതെന്ന് ഇന്നു രാത്രിതന്നെ ഇവിടെ വന്ന് എന്നോട് പറയണം."

ഗിരിജായ യാത്ര പറഞ്ഞ് അവിടെ നിന്നു തിരിച്ചുപോയി. ഹേമചന്ദ്രൻ ചിന്താമഗ്നനായി കയ്യിന്മേൽ തലവെച്ചുകൊണ്ട് അശോകവൃക്ഷച്ചുവട്ടിലെ തൃണശയ്യയിൽ ശയിച്ചു. കുറച്ചു നേരം കഴിഞ്ഞപ്പോൾ പെട്ടെന്നു പുറത്തു കഠിനമായ ഒരു കരസ്പർശമുണ്ടായപോലെ തോന്നുകയാൽ മുഖം തിരിച്ചുനോക്കി— അതു മാധവാചാര്യനായിരുന്നു.

മാധവാചാര്യൻ— വത്സ! എഴുന്നേൽക്കു— എനിക്കു നിന്റെ പേരിൽ സന്തോഷവും അസന്തോഷവും തോന്നുന്നുണ്ട്. നീ എന്താണ് എന്നെ കണ്ടു വിസ്മയിച്ചപോലെ നില്ക്കുന്നത്?

ഹേമചന്ദ്രൻ— ഇവിടുന്നിപ്പോൾ എവിടുന്നാണു വരുന്നതു? മാധവാചാര്യർ ഈ ചോദ്യത്തിനല്ല ഉത്തരം പറഞ്ഞതു. നീ ഇത്ര നാളായിട്ടും നവദ്വീപത്തിലേക്കു പോകാതെ വഴിക്കു താമസിക്കുകയായിരുന്നു. അതു നിമിത്തം എനിക്കു നിന്റെ പേരിൽ അസന്തോഷമുണ്ടു. പക്ഷേ, മൃണാളിനി എവിടെയാണുള്ളതെന്നറിഞ്ഞിട്ടും അവളെ നേരിട്ടു കാണാതെ സത്യത്തെ പരിപാലിച്ചതോർത്ത് എനിക്കു വളരെ സന്തോഷവും ഉണ്ട്. ഞാൻ നിന്നെ കുറ്റപ്പെടുത്താൻ ഭാവമില്ല. ഇനിയൊട്ടും ഇവിടെ താമസിച്ചുകൂടാ. മൃണാളിനിയുടെ മറുപടി വരാൻ കാത്തിരിക്കുകയും വേണ്ട. ഞാൻ ഇന്നു നവദ്വീപത്തിലേക്കു പോവുകയാണു, നീയും എന്റെ കൂടെ വരണം. തോണി തെയ്യാറായിരിക്കുന്നു. അസ്ത്രശസ്ത്രങ്ങളെല്ലാം വീട്ടിൽനിന്ന് എടുത്തുകൊണ്ട് ഉടനെ എന്റെ കൂടെ പോരിക."

ഹേമചന്ദ്രൻ നെടുവീർപ്പിട്ടുകൊണ്ടു പറഞ്ഞു. "തരക്കേടില്ല; ഞാൻ ആശയെല്ലാം വിട്ടിരിക്കുന്നു. നടന്നുകൊൾക.

പക്ഷേ, അങ്ങ— തനിക്കിഷ്ടക്കാരനാണ; മററുള്ളവരുടെ ഇഷ്ടാനിഷ്ടങ്ങളും അറിയുന്നില്ല."

ഇത്രയും പറഞ്ഞു ഹേമചന്ദ്രൻ വീട്ടിന്നുള്ളിൽ കടന്നു വീട്ടുടമസ്ഥനായ കച്ചവടക്കാരനോടു യാത്ര പറഞ്ഞു. തന്റെ സാമാനങ്ങളെല്ലാം ഭൃത്യന്റെ ചുമലിൽ കയററിവെച്ച് ആചാര്യന്റെ പിന്നാലെ യാത്രയായി.

---

# ആറാം അദ്ധ്യായം

## വ്യോമകേശൻ

ഇതിനിടയ്ക്കു മൃണാളിനിയാകട്ടെ ഗിരിജായയാകട്ടെ അവരുടെ പ്രതിജ്ഞയെ മറന്നിരുന്നില്ല. രണ്ടാളും അർദ്ധരാത്രി സമയത്തു ഹൃഷീകേശന്റെ വീട്ടിന്നരികെ കണ്ടുമുട്ടി. "എവിടെ ഹേമചന്ദ്രൻ?" എന്നായിരുന്നു മൃണാളിനിയുടെ ഒന്നാമത്തെ ചോദ്യം.

ഗിരിജാ— അദ്ദേഹം വന്നിട്ടില്ല.

അദ്ദേഹം വന്നിട്ടില്ലേ! ഈ ഉത്തരം മൃണാളിനിയുടെ അന്തരംഗത്തിൽ മുഴങ്ങിക്കൊണ്ടിരുന്നു. ക്ഷണനേരത്തോളം രണ്ടു കൂട്ടരും മൌനം അവലംബിച്ചു. അനന്തരം മൃണാളിനി "എന്തുകൊണ്ടാണ വരാഞ്ഞത്?" എന്നു ചോദിച്ചു.

ഗിരി— അതെനിക്ക നിശ്ചയമില്ല. ഈ കത്ത് ഇവിടെ തരാൻ പറഞ്ഞു.

ഗിരിജായ കത്തു കൊടുത്തു.

മൃണാ— ഇതെങ്ങിനെയാണ വായിക്കേണ്ടത്? വീട്ടിൽ പോയി വിളക്കുകൊളുത്തി വായിക്കാമെന്നുവെച്ചാൽ മണികാലിനി അറിയുമല്ലോ.

ഗിരി— ഒട്ടം അധൈൎയ്യപ്പെടേണ്ട. ഞാൻ വിളക്ക്, എണ്ണ, കല്ല മുതലായ സാമാനങ്ങളെല്ലാം കൊണ്ടുവന്നിട്ടുണ്ട്. ഇവിടെ നിന്നുതന്നെ നമുക്ക വെളിച്ചം ഉണ്ടാക്കാം." ഗിരിജായ അതിജാഗ്രതയോടുകൂടി തീ പിടിപ്പിച്ചു വിളക്കുകൊളുത്തി. തീ പിടിപ്പിക്കുന്ന ശബ്ദം വീട്ടിൽ കിടന്നിരുന്ന ഒരാളുടെ ചെവിയിൽപെട്ടു. വിളക്കിന്റെ വെളിച്ചവും അയാൾ കണ്ടു.

ഗിരിജായ വിളക്കുകൊളുത്തിയ ഉടനെ മൃണാളിനി കത്തു തുറന്നു വായിക്കാൻ തുടങ്ങി. കത്ത് ഇപ്രകാരമായിരുന്നു.

"മൃണാളിനീ! എന്തിനായിട്ടാണ് ഞാൻ ഭവതിക്ക് ഈ കത്തെഴുതുന്നത്? ഭവതി എന്നെച്ചൊല്ലിയാണല്ലൊ സ്വദേശം വിട്ട് അന്യഗൃഹത്തിൽ കഷ്ടപ്പെട്ടു കാലയാപനം ചെയ്യുന്നത്. ദൈവകൃപയാൽ ഭവതിയെവിടെയാണെന്നറിഞ്ഞിട്ടുംകൂടി ഭവതിയെ നേരിട്ടു കാണ്മാൻ ഞാൻ തുനിയുന്നില്ല. അതു നിമിത്തം എനിക്ക സ്നേഹമില്ലെന്നോ മറ്റൊ ഭവതി തെറ്റിദ്ധരിക്കരുതേ. ഞാൻ ഒരു വ്രതത്തിൽ ഏൎപ്പെട്ടിരിക്കയാണ്. അതിനെ പരിപാലിക്കാതിരുന്നാൽ ഞാൻ എന്റെ വംശത്തിന്നു ധൂമകേതുവായിത്തീരും. അതിന്റെ നിൎവ്വഹണത്തെ പുരസ്കരിച്ചു ഞാൻ ഇവിടെവെച്ചു ഭവതിയെ നേരിട്ടു കാണുന്നതല്ലെന്ന്, എന്റെ ഗുരുവോടു പ്രതിജ്ഞ ചെയ്തിരിക്കുന്നു. ഞാൻ ഭവതിയെ ചൊല്ലി സത്യഭംഗം വരുത്തുന്ന പക്ഷം ഭവതിക്കും അതു സമ്മതമായിരിക്കയില്ലെന്നാണ് എന്റെ വിശ്വാസം. അതുകൊണ്ടു വല്ല വിധത്തിലും ഒരു സംവത്സരകാലം കഴിച്ചു കൂട്ടുകതന്നെ. അതിന്നു ശേഷം ഈശ്വരൻ പ്രസാദിക്കുന്ന പക്ഷം ഭവതിയെ താമസിയാതെ രാജഗൃഹത്തിലെ വധുവാക്കി എന്റെ സുഖത്തിന്നു സമ്പൂൎണ്ണതവരുത്തിക്കൊള്ളാം. ചെറുപ്പക്കാരത്തിയെങ്കിലും പ്രഗത്ഭബുദ്ധിയായ ഈ ബാലികയുടെ പക്കൽ മറുപടി അയക്കണം."

മൃണാളിനി കത്തു വായിച്ചു ഗിരിജായയോടിങ്ങിനെ പറഞ്ഞു:— "ഗിരിജായേ! എന്റെ പക്കൽ എഴുതാനുള്ള സാമ

ഗ്രികഠം ഒന്നും ഇല്ലല്ലൊ. പിന്നെ എങ്ങിനെയാണ മറുപടി എഴുതുക? എന്റെ ഉത്തരം നിന്നോട പറഞ്ഞയക്കാം. നിന്നെ എനിക്ക വലിയ വിശ്വാസമാണ്. എന്റെ ആഭരണം നിനക്ക സമ്മാനമായി തരാം."

ഗിരിജായ— "മറുപടി ആൎക്കാണ കൊടുക്കേണ്ടത്. ഇന്ന രാത്രിതന്നെ മറുപടിയുംകൊണ്ടുവരേണമെന്നായിരുന്ന് അദ്ദേഹം പറഞ്ഞിരുന്നത്. ഞാൻ അങ്ങിനെ സമ്മതിക്കകയും ചെയ്തു. നിങ്ങളുടെ വശം എഴുതാനുള്ള സാമഗ്രികഠം ഒന്നും ഉണ്ടായിരിക്കില്ലെന്ന കരുതി അതെല്ലാം എടുത്തുകൊണ്ടു വരാനായി ഞാൻ തിരിച്ചുപോയപ്പോഠം അദ്ദേഹം സന്ധ്യയ്ക്കുതന്നെ നവദ്വീപത്തിലേക്ക പുറപ്പെട്ടു പോയതായി കേട്ടു.

മൃണാ— നവദ്വീപത്തിലേക്കൊ?

ഗിരി— അതെ നവദ്വീപത്തിലേക്ക.

മൃണാ— സന്ധ്യയ്ക്കോ?

ഗിരി— സന്ധ്യയ്ക്ക്. അദ്ദേഹത്തിന്റെ ഗുരു വന്ന് അദ്ദേഹത്തെ കൂട്ടിക്കൊണ്ടുപോവുകയാണത്രെ ചെയ്തത്.

മൃണാ— മാധവാചാൎയ്യനോ? അയാഠം എന്റെ കാലനായിട്ടാണ തീൎന്നിരിക്കുന്നത്.

അനന്തരം കുറെ നേരം ആലോചിച്ചശേഷം മൃണാളിനി പറഞ്ഞു. "ഗിരിജായെ" നീ പൊയ്ക്കോഠക. ഞാൻ ഇനിയും വീട്ടിന്റെ പുറത്തിങ്ങിനെ നില്ക്കുന്നതു ശരിയല്ല.

ഗിരിജായ— ഞാൻ പോകുന്നു.

അവഠം പോയി. അവളുടെ മൃദുവായ ഗീതധ്വനി കേട്ടുകൊണ്ടു മൃണാളിനി വീട്ടിനുള്ളിൽ കടന്നു.

മൃണാളിനി ഗൃഹമദ്ധ്യത്തിൽ കടന്നു വാതിലടക്കുവാൻ ഭാവിക്കുമ്പോഠം ആരോ പിന്നിൽക്കൂടെ വന്ന് അവളുടെ കൈ പിടിച്ചു. അവഠം വല്ലാതെ അന്ധാളിച്ചുവശായി. കൈ പിടിച്ചു ആഠം പറഞ്ഞു:— "എന്നോ സാധ്വി! ഇന്നു നീ വലയിൽപെട്ടു. ആ ഭാഗ്യവാനാരാണ്, കേഠക്കാമോ?"

മൃണാളിനി ക്രോധത്താൽ വിറച്ചുകൊണ്ടു പറഞ്ഞു.

"വ്യോമകേശാ! ബ്രാഹ്മണകുലപാംസന! കൈവിടുക."

ഹൃഷീകേശന്റെ മകനാണ് ഈ വ്യോമകേശൻ. പരമ മൂർഖനും ദുർവൃത്തനുമായ ഈ യുവാവു മൃണാളിനിയെ കണ്ടു ഭ്രമിച്ചു തന്റെ അഭിലാഷം സാധിക്കുന്നതിന്നു മററു യാതൊരു മാർഗ്ഗവും കാണായ്കയാൽ ബലം പ്രയോഗിക്കുവാൻ തീർച്ചപ്പെടുത്തിയിരിക്കയാണ്. പക്ഷേ മൃണാളിനി ഒരിക്കലും മണിമാലിനിയെ വിട്ടുപിരിയാറില്ലാത്തതിനാൽ വ്യോമകേശന്ന് ഇതേവരെ അതിന്ന് അവസരം കിട്ടിയിരുന്നില്ല.

മൃണാളിനിയുടെ അധിക്ഷേപം കേട്ടു വ്യോമകേശൻ പറഞ്ഞു:— "എന്തിനാണു കൈവിടുന്നതു്? കൈവിട്ടിട്ട് എന്താണു വേണ്ടതു്? ഞാൻ മനുഷ്യനല്ലേ? ഒരാളുടെ മനസ്സിനെ രഞ്ജിപ്പിക്കാമെന്നുണ്ടെങ്കിൽ വേറൊരാളുടേയും പാടില്ലേ?

മൃണാളി— ധൂമകേതു! പിടുത്തം വിട്ടില്ലെങ്കിൽ ഞാൻ ഇപ്പോൾ വീട്ടിലുള്ളവരെ വിളിച്ചുണത്തും.

വ്യോമ— വിളിച്ചുണത്തിക്കൊൾക. ഞാൻ നിന്റെ വ്യഭിചാരം വിളിച്ചു പറയും.

മൃണാ— എന്നാൽ തുലഞ്ഞുപോ!

ഇങ്ങിനെ പറഞ്ഞു് അവൾ കൈവിടുവിക്കുവാൻ ശ്രമിച്ചു. പക്ഷേ സാധിച്ചില്ല.

വ്യോമ— ക്ഷമിക്കൂ. എന്റെ മനോരഥം സാധിപ്പിച്ചാൽ നിന്നെ വിട്ടയക്കാം. നിന്റെ സഹോദരി മണിമാലിനി ഇപ്പോൾ എവിടെയാണ്?

മൃണാ— ഞാനും നിങ്ങളുടെ സഹോദരിയാണ്.

വ്യോമ— നീ എന്റെ സംബന്ധിയുടെ സഹോദരിയാണ്. എന്റെ പ്രാണാധികയായ രാധിക— എന്റെ സർവ്വാർത്ഥസാധിക—'

ഇങ്ങിനെ പറഞ്ഞു് വ്യോമകേശൻ മൃണാളിനിയുടെ കൈ പിടിച്ചുവലിച്ചു മുമ്പു് മാധവാചാര്യൻ അവളെ അ

പ്രഹരിച്ചുകൊണ്ട് പോയപ്പോൾ സ്ത്രീസ്വഭാവം അനുസരിച്ച് അവൾ കരഞ്ഞിരുന്നില്ല. ഈ സന്ദർഭത്തിലും അവൾ യാതൊരൊച്ചയും പുറപ്പെടുവിച്ചില്ല.

പക്ഷെ മൃണാളിനിയ്ക്കു ഇതു സഹിക്കാൻ സാധിച്ചില്ല. മനസ്സുകൊണ്ട് ലക്ഷം ബ്രാഹ്മണരെ വന്ദിച്ച്, അവൾ വ്യോമകേശനെ ചവിട്ടി മറ്റിച്ചു. അപ്പോൾ വ്യോമകേശൻ "ഭാഗ്യം, ഭാഗ്യം, ഞാൻ ധന്യനായി. ഈ ചരണസ്പർശനാൽ എനിക്ക മോക്ഷപദം ലഭിച്ചു. നീ എന്റെ ദൈവപത്നിയാണ്. ഞാൻ നിന്റെ ജയദ്രഥനം—"

അപ്പോൾ പിന്നിൽനിന്ന് ആരോ പറഞ്ഞു:—

"എന്നാൽ ഞാൻ നിന്റെ അർജ്ജുനനാണ്."

പെട്ടെന്ന വ്യോമകേശൻ "രാക്ഷസി! നിന്റെ പല്ലിൽ വിഷമുണ്ടോ? എന്ന കാതരസ്വരത്തിൽ ചോദിച്ചുകൊണ്ട് മൃണാളിനിയുടെ കൈ വിട്ട് തന്റെ പുറത്തു തലോടിനോക്കി. തൊട്ടുനോക്കിയപ്പോൾ പുറത്തു രക്തമുണ്ടെന്നുകണ്ടു.

മൃണാളിനി മുക്തഹസ്തയായിട്ടും അവിടെനിന്ന് ഓടിപ്പോയില്ല. അവളും ആശ്ചര്യം വ്യോമകേശനെപ്പോലെ ആശ്ചര്യപ്പെട്ടു. എങ്ങിനെ ആശ്ചര്യപ്പെടാതിരിക്കും? അവൾ വ്യോമകേശനെ കടിച്ചിരുന്നില്ല! തത്സമയം നക്ഷത്രപ്രകാശത്തിൽ, ഖർവ്വാകൃതിയായ ഒരു ബാലികയുടെ സ്വരൂപം മുൻവശത്തു പ്രത്യക്ഷപ്പെട്ടു. ഗിരിജായ മൃണാളിനിയുടെ വസ്ത്രം പിടിച്ചു "ഓടിവരിക" എന്ന മൃദുസ്വരത്തിൽ പറഞ്ഞു സ്വയമേവ ഓടിത്തുടങ്ങി.

ഓടുന്ന സ്വഭാവം മൃണാളിനിക്കുണ്ടായിരുന്നില്ല. അവൾ ഓടിയതുമില്ല. വ്യോമകേശൻ മുററത്തിറങ്ങി നിലവിളിക്കാനം തുടങ്ങി. അവൾ തന്റെ ശയനമുറിയിലേയ്ക്കും തിരിച്ചു. പക്ഷേ, തൽസമയം വ്യോമകേശന്റെ ആർത്തനാദം കേട്ടു വീട്ടിലുള്ളവരെല്ലാം ഉണർന്നു. ഹൃഷീകേശൻ അവളുടെ ശുമ്പിലെത്തി. മകന്റെ അസ്വാസ്ഥ്യത കണ്ടപ്പോൾ അയാൾ ക്രോ

മിച്ചു. "എന്താണിതു" എന്താണു് പെണ്ണിനെപ്പോലെ നിലവിളിക്കുന്നതു"?"

വ്യോമകേശൻ—മൃണാളിനി അവളുടെ കാമുകന്റെ സങ്കേതത്തിലേക്കു പോകുന്നതു ഞാൻ കണ്ടുപിടിച്ചു ദ്വേഷ്യം നിമിത്തം എന്റെ പുറത്തു് വല്ലാതെ കടിച്ചു മുറിയേല്പിച്ചു.

ഹൃഷീകേശനു് മകന്റെ ദുർന്നയത്തെപ്പററി യാതൊരു വിവരവും ഉണ്ടായിരുന്നില്ല. മൃണാളിനി മുററത്തുനിന്നു വരുന്നതു കണ്ടപ്പോൾ മകൻ പറഞ്ഞതു ശരിയായിരിക്കുമെന്നു് അയാൾ വിശ്വസിച്ചു. തൽസമയം അയാൾ മൃണാളിനിയോടു യാതൊന്നും പറയാതെ, അവളുടെ പിന്നാലെ ശയനമുറിയിലേക്കു പോകയാണുണ്ടായതു.

## ആറാം അദ്ധ്യായം

### ഹൃഷീകേശൻ

മൃണാളിനിയോടൊരുമിച്ചു ഹൃഷീകേശൻ അവളുടെ ശയനമുറിയിൽ കടന്നു ചെന്നു:— "മൃണാളിനി! നിന്റെ ചരിത്രം എന്താണു് കേൾക്കട്ടെ." എന്നു ചോദിച്ചു. മൃണാ— എനിക്കെന്തു ചരിത്രമാണു്?

ഹൃഷീ— നീ ആരുടെ മകളാണെന്നോ നിന്റെ ചരിത്രം എന്താണെന്നോ യാതൊരു വിവരവും എനിക്കില്ല. ഗുരുവിന്റെ കല്പനപ്രകാരമാണു് നിന്നെ ഈ വീട്ടിനുള്ളിൽ താമസിപ്പിച്ചതു്. നീയും എന്റെ മകൾ മണിമാലിനിയും ഒരുമിച്ചാണു് കിടക്കാറ്. നിനക്കിങ്ങിനെ കപടാവൃത്തിയുണ്ടെന്നു ഞാനറിഞ്ഞിരുന്നില്ല.

മൃണാ— എനിക്കു കപടാവൃത്തിയുണ്ടെന്നു പറയുന്നതു് ശുദ്ധമേ കളവാണു്.

ഹൃഷീകേശന്റെ അധരം കോപാതിരേകത്താൽ വിറച്ചു. "പാപിഷ്ഠേ! എന്റെ ചോറു് തിന്നു് നാൾകഴിക്കുന്ന നീ എന്നോടു ധിക്കാരം പറയുന്നുവോ? എന്റെ വീട്ടിൽനിന്നു പുറത്തുപോ. മാധവാചാൎയ്യർ കോപിച്ചാലും വേണ്ടില്ല. ഒരു കാളസൎപ്പത്തെ വീട്ടിനുള്ളിൽവെച്ചു പോററുവാൻ ഞാനാളല്ല."

മൃണാ—കല്പനപോലെ. നാളെ രാവിലെ എന്നെ ഇവിടെ കാണുകയില്ല.

അവളെ വീട്ടിൽനിന്നു പുറത്താക്കിയാൽ അവൾ കേവലം ആശ്രയഹീനയായിത്തീരുമെന്ന ബോധം അവൾക്കുണ്ടായിരുന്നെങ്കിൽ മൃണാളിനി ഇങ്ങിനെ ഒരു സമാധാനം പറയുവാനിടയില്ലായിരുന്നു എന്നു ഹൃഷീകേശൻ വിശ്വസിച്ചു. പക്ഷെ താൻ നിരാശ്രയയായിത്തീരുമെന്ന ആശങ്കയാൽ മൃണാളിനിയ്ക്കു് കുറച്ചെങ്കിലും ഭയമില്ലെന്നു കണ്ടപ്പോൾ, അവൾക്കു ജാരഗൃഹത്തിൽ ചെന്നാൽ സുഖമായിരിക്കുവാൻ സാധിക്കുമെന്ന വിചാരത്താലാണു് ഇങ്ങിനെ ധൈൎയ്യഭാവം കാണിക്കുന്നതെന്നു് അയാൾ തീരുമാനിച്ചു. ഈ വിചാരത്താൽ അയാളുടെ കോപം കുറേക്കൂടി വൎദ്ധിച്ചു. "നാളെ രാവിലെയോ? ഇന്നുതന്നെ ഈ നിമിഷം ഇവിടെനിന്നു പോകണം." എന്നു പറഞ്ഞു.

മൃണാ—കല്പനപോലെ. മണിമാലിനിയോടു യാത്രപറഞ്ഞു ഞാൻ ഇപ്പോൾതന്നെ പൊയ്ക്കൊള്ളാം.

എന്നു പറഞ്ഞു അവൾ എഴുന്നേററു.

ഹൃഷീ— മണിമാലിനിയോടു് ഒരു കുലട സംസാരിക്കുകയോ?

ഇതു കേട്ടപ്പോൾ മൃണാളിനിയുടെ കണ്ണിൽ വെള്ളം നിറഞ്ഞു. "എന്നാൽ അങ്ങിനെയാവട്ടെ ഞാൻ വരുമ്പോൾ യാതൊന്നും കൊണ്ടുവന്നിരുന്നില്ല. പോകുമ്പോൾ യാതൊന്നും കൊണ്ടുപോകുന്നുമില്ല. ഈ ഉടുത്ത പുടവയോടുകൂടിയാ

ണ് ഞാൻ പോകുന്നതു്. അനേകം നമസ്കാരം." എന്നുപറഞ്ഞു രണ്ടാമതു് ഒരക്ഷരംപോലും ഉരിയാടാതെ മൃണാളിനി ശയനമുറിയിൽനിന്നു പുറത്തേക്കിറങ്ങി.

വ്യോമകേശൻെറ നിലവിളികേട്ടു് എഴുന്നേററു വന്നവരുടെ കൂട്ടത്തിൽ മണിമാലിനിയും ഉണ്ടായിരുന്നു. മൃണാളിനിയുടെകൂടെ തൻെറ അച്ഛനും അവളുടെ ശയനമുറിയിലേക്കു പോകുന്നതു് മണിമാലിനി കണ്ടിരുന്നു. ഈ അവസരം നോക്കി അവൾ ജ്യേഷ്ഠനോടു വർത്തമാനം ചോദിച്ചറിഞ്ഞു. അവൻെറ ദുശ്ചരിതം മനസ്സിലാക്കി അവനെ നല്ല കണക്കിൽ അധിക്ഷേപിച്ചു തിരിച്ചുവരും വഴിക്കു്, അവൾ മുററത്തുകൂടെ വേഗത്തിൽ കടന്നുപോകുന്ന മൃണാളിനിയെ കണ്ടു. "സഖി! ഈ രാത്രിസമയത്തു് എവിടേക്കാണു് പോകാൻ ഭാവിക്കുന്നതു്? എന്നു ചോദിച്ചു.

മൃണാ—സഖി— മണിമാലിനി!_ ചിരായുഷ്മതിയായിരിക്കുക. എന്നോടു നീ സംസാരിക്കരുതെന്നു് നിൻെറ അച്ഛൻ വരുതി തന്നിരിക്കുന്നു.

മണി_ എന്താണിതു മൃണാളിനി! എന്തിനാണു് നീ കരയുന്നതു്? അച്ഛൻ പറഞ്ഞതെന്താണെന്നു ഞാനറിഞ്ഞില്ല. സഖി! തിരിച്ചുവരിക. ദേഷ്യപ്പെടേണ്ട.

മണിമാലിനി എന്തുതന്നെ പറഞ്ഞിട്ടും അവൾക്കു് മൃണാളിനിയെ തിരിയെ കൂട്ടിക്കൊണ്ടുപോകുവാൻ സാധിച്ചില്ല. മലച്ചെരുവിൽനിന്നു വീഴുന്ന കല്ലുപോലെ , ആ അഭിമാനിനിയായ സാധ്വി അവിടെനിന്നു കടന്നുപോയി. മണിമാലിനി ക്ലേശഭാവത്തോടെ അച്ഛൻെറ അടുക്കലേക്കു ചെന്നു. മൃണാളിനി പുറത്തു ചെന്നു നോക്കിയപ്പോൾ, മുമ്പത്തെ സങ്കേതസ്ഥാനത്തിൽ ഗിരിജായ നില്ക്കുന്നുണ്ടായിരുന്നു. അവളെ കണ്ടു ഉടനെ "നീ ഇപ്പോഴും ഇവിടെ നില്ക്കുന്നതിൻെറ അർത്ഥമെന്താണു്." എന്നു ചോദിച്ചു.

ഗിരി—ഞാൻ നിങ്ങളോടു ഓടാൻ പറഞ്ഞിട്ടാണല്ലോ

ഇങ്ങോട്ടു് പോന്നതു്. നിങ്ങൾ വരുമോ ഇല്ലയോ എന്നറിയാനാണു് ഞാൻ ഇവിടെ തന്നെ കാത്തുനിന്നതു്.

മുണ്ടാ—നീ എന്തിനാണു് ബ്രാഹ്മണനെ കടിച്ചതു്?

ഗിരി— അതുകൊണ്ടെന്താണൊരു ദോഷം?

മുണ്ടാ— നീ പാട്ടുപാടിക്കൊണ്ടു തിരിച്ചുപോകുന്നതു ഞാൻ കേട്ടുവല്ലോ.

ഗിരി—അതിന്നുശേഷം നിങ്ങൾ രണ്ടാളും സംസാരിക്കുന്ന ശബ്ദം കേൾക്കുകയാൽ ഞാൻ തിരിച്ചുവന്നു. ഇപ്പോൾ നിങ്ങൾ എങ്ങോട്ടാണു പോകുന്നതു്?

മുണ്ടാ—നിനക്കു വീടില്ലേ?

ഗിരി— ഉണ്ടു്.

മുണ്ടാ— അവിടെ വേറെ ആരെങ്കിലുമുണ്ടോ?

ഗിരി— ഉണ്ടു്. ഒരു കിഴവിമാത്രം.

മുണ്ടാ— അങ്ങോട്ടു പോവുക.

ഗിരി— അതുതന്നെയാണു് ഞാനും ആലോചിച്ചിരുന്നതു്.

രണ്ടാളും നടന്നുതുടങ്ങി. പോകുംവഴിക്കു് ഗിരിജായ ചോദിച്ചു. "ഇവിടെ എത്രദിവസം താമസിക്കും?"

മുണ്ടാ— നാളെ പുലൎച്ചയ്ക്കു് വേറെവല്ലേടത്തേക്കും പോയ്ക്കളയാം.

ഗിരി— എങ്ങോട്ട്— മധുരയ്ക്കോ?

മുണ്ടാ— മധുരയിൽ എനിക്കു പോകാൻ തരമില്ല.

ഗിരി— പിന്നെ എവിടേയ്ക്കാണു്?

മുണ്ടാ— യമാലയത്തിലേക്കു്.

അനന്തരം രണ്ടാളും കുറച്ചുനേരത്തേക്കു യാതൊന്നും സംസാരിച്ചില്ല. പിന്നീടു മുണ്ടാളിനി "ഞാൻ പറഞ്ഞതിൽ നിനക്കു വിശ്വാസം തോന്നുന്നുണ്ടോ?" എന്നു ചോദിച്ചു

ഗിരി— വിശ്വാസം തോന്നാതിരിക്കുവാൻ എന്തു സംഗതി? പക്ഷെ ആ സ്ഥലത്തേക്ക് ഇഷ്ടം തോന്നുമ്പോൾ പോകാൻ സാധിക്കുമല്ലോ. തല്ക്കാലം വേറെവല്ല ദിക്കിലേക്കും പോകരുതേ?

മൃണാ— എവിടേക്ക്?

ഗിരി— നവദ്വീപത്തിലേക്ക്.

മൃണാ— ഗിരിജായെ! നീ ഭിക്ഷക്കാരത്തിയുടെ വേഷമെടുത്ത ഒരു മായാവിനിയാണ്. നിന്നിൽനിന്ന് യാതൊന്നും മറച്ചുവെക്കുവാൻ ഞാൻ വിചാരിക്കുന്നില്ല. വിശേഷിച്ച് നീ എന്റെ ഹിതൈഷിണിയുമാണല്ലോ. നവദ്വീപത്തിലേക്കു പോകാനാണ് ഞാൻ തീച്ചപ്പെടുത്തിയിരിക്കുന്നതു്.

ഗിരി— തന്നിയേ പോകുമോ?

മൃണാ— ഒന്നിച്ച് വരാൻ ആരുമില്ലല്ലോ.

ഗിരി— (പാട്ട്)

കാററിനെക്കാണ്മതിന്നായിച്ചാതകിപോകുമ്പോൾ
ക്രീയലുംഗിരിജായകൂടവേപോയിടും.

മൃണാ— ഇതെന്താണ്, നേരമ്പോക്കോ?

ഗിരി— അല്ലാ. ഞാൻ വരാം.

മൃണാ— സത്യം തന്നെയോ?

ഗിരി— സത്യം തന്നെ.

മൃണാ— നീ എങ്ങിനെയാണു വരിക?

ഗിരി— എനിക്ക് എല്ലാടത്തും ഒരുപോലെയാണ്. രാജധാനിയിൽ ജാസ്തി ഭിക്ഷയും കിട്ടും.



# ദ്വിതീയഖണ്ഡം

# ഒന്നാം അദ്ധ്യായം

## ഗൌഢദേശപരൻ

നവനീതപോലജ്ജ്വലകാരിയായ ഗൌഢദേശപരൻ അതിവിസ്തീർണ്ണമായ സഭാമണ്ഡപത്തിൽ എഴുന്നെള്ളിയിരിക്കുകയായിരുന്നു. ഉയൎന്ന മണിവേദിയുടെ മുകളിൽ രത്നപ്രവാളവിഭൂഷിതമായ സിംഹാസനത്തിൽ, രത്നപ്രവാളമണ്ഡിതമായ ആതപത്രത്തിൽ കീഴിലായിരുന്ന വയോവൃദ്ധനായ ആ തിരുമേനി ഇരുന്നരുളിയിരുന്നതു്. തലയ്ക്കുമീതെ കനകകിങ്കിണീസംവേഷ്ടിതമായ വിചിത്രശില്പവേലകളിൽനിന്നു് ശുഭ്രചന്ദ്രികാപ്രകാശം നിൎഗ്ഗമിച്ചുകൊണ്ടിരുന്നു. ഒരുഭാഗത്തു്, പ്രത്യേകമായ ആസനങ്ങളിൽ, മഹാമാവശേഷവിഭൂഷിതരായ വിശിഷ്ടബ്രാഹ്മണർ സഭാപണ്ഡിതന്റെ ചുററുമായി ഇരുന്നിരുന്നു. ഒരുകാലത്തു് ഹലായുധൻ അലംകരിച്ചിരുന്ന ആസനത്തിൽ ഇപ്പോഠം, പരിണാമദൎശിത്വം തീരെ ഇല്ലാത്ത ഒരു മുഖസ്തുതിക്കാരനാണിരിക്കുന്നതു്. വേറൊരുഭാഗത്തു പ്രധാനമന്ത്രിയായ ധൎമ്മാധികാരിയെ മുമ്പിലാക്കിക്കൊണ്ടു് പ്രധാനരാജപുരുഷന്മാർ ഇരിക്കുന്നു. മുഖ്യപ്രതിഹാരി ആയുധപാണിയായി സഭയുടെ അസാവധാനതയെ രക്ഷിച്ചുപോരുന്നു. സ്തുതിപാഠകന്മാർ വരിയായി ഇരുഭാഗത്തും നില്ക്കുന്നുണ്ടു്. പ്രത്യേകമായ ഒരാസനത്തിൽ കുശാസനം അംഗീകരിച്ചുകൊണ്ടു് പണ്ഡിതവൎയ്യനായ മാധവാചാൎയ്യനും ഇരിക്കുന്നുണ്ടു്.

രാജസഭയിൽ ആലോചിക്കാനുണ്ടായിരുന്ന കാൎയ്യങ്ങളെല്ലാം അവസാനിച്ചുശേഷം സഭ പിരിയുവാനുള്ള ആരംഭമായി. അപ്പോഠം മാധവാചാൎയ്യൻ രാജാവിനെ സംബോധനംചെയ്തുകൊണ്ടിപ്രകാരം പറഞ്ഞു:— "മഹാരാജാവേ! ഈ ബ്രാഹ്മ

ണാന്റെ വായാടിത്തം ക്ഷമിക്കണം. അങ്ങ് രാജനീതിവിശാരദനും ഇന്നുള്ള രാജാക്കന്മാരിൽവെച്ച് ഏററവും ബുദ്ധിമാനുമാണ്. പ്രജാപാലകനായ ഇവിടുന്ന് ജനനാൽതന്നെ രാജാവുമാണ്. ശത്രുസംഹാരമാണ് രാജാവിന്റെ മുഖ്യകർമ്മമെന്ന് ഇവിടുത്തേക്കറിയാത്ത സംഗതിയല്ല. പ്രബലരായ ശത്രുക്കളുടെ സംഹാരത്തിന്ന് ഇവിടുന്ന് എന്തുപായമാണ് ചിന്തിച്ചിരിക്കുന്നത് എന്നറിഞ്ഞാൽ കൊള്ളാമായിരുന്നു."

രാജാവ് — "അങ്ങ എന്തുകല്പിക്കുന്നു." എന്നുമാത്രം ചോദിച്ചു. വൃദ്ധനായ അദ്ദേഹത്തിന്ന് മാധവാചാര്യർ പറഞ്ഞത് മുഴുവനും കേൾക്കാൻ കഴിഞ്ഞിരുന്നില്ല.

മാധവാചാര്യർക്ക് ഉത്തരം പറയുവാൻ അവസരം കൊടുക്കാതെ ധർമ്മാധികാരിയായ പശുപതി പറഞ്ഞു:— "മഹാരാജാധിരാജ! രാജശത്രുക്കളെ സംഹരിക്കുവാൻ എന്തുപായമാണ് ചിന്തിച്ചിരിക്കുന്നത് എന്നാണ് മാധവാചാര്യർ തിരുമനസ്സാകെ ചോദിക്കുന്നത്. വംഗേശ്വരന്റെ ഏതുശത്രുവിനെയാണ് ഇതേവരെ ദമനം ചെയ്യാതിരുന്നിട്ടുള്ളതെന്ന് ആചാര്യർ തന്നെ പറയട്ടെ."

മാധവാചാര്യർ ഒരു ചെറുപുഞ്ചിരിയോടുകൂടി അത്യുച്ചസ്വരത്തിൽ പറഞ്ഞു:— "മഹാരാജാവേ! തുർക്കികൾ ആര്യാവർത്തം മിക്കവാറും കീഴടക്കിക്കഴിഞ്ഞു. ഇപ്പോൾ അവർ മഗധരാജ്യം പിടിച്ചടക്കി ഗൌഡരാജ്യം ആക്രമിക്കുവാൻ ഭാവിക്കുകയാണ്".

ഈ സംസാരം രാജാവു നല്ലപോലെ കേട്ടു. "തുർക്കികളുടെ കഥയാരാണോ പറയുന്നത്? അവർ ഇങ്ങോട്ട് വരുന്നുണ്ടോ?

മാധവാ — നമ്മെ ഈശ്വരൻ സഹായിക്കും. തുർക്കികൾ ഇനിയും ഇങ്ങോട്ടു കടന്നിട്ടില്ല. പക്ഷെ അവർ ഇങ്ങോട്ടു കടക്കുന്നാപക്ഷം അവരെ എങ്ങിനെയാണ് എതിർക്കുവാൻ തീർച്ചപ്പെടുത്തിയിരിക്കുന്നത് എന്നാണെന്റെ ചോദ്യം.

രാജാ — ഞാൻ എന്തുചെയ്യും! എനിക്ക പ്രായം കുറ

ആയി. യുദ്ധംചെയ്യാൻ എനിക്കു ശേഷിയില്ല. ഞാൻ ഇപ്പോൾതന്നെ ഗംഗാസ്നാനത്തിന്ന് പോവുകയാണ്. തുക്കിക്കാർ വരുന്നെങ്കിൽ വരട്ടെ.

രാജാവിൻെറ ഈ വാക്കുകേട്ടു സഭാവാസികൾ സ്തബ്ധരായി. മഹാസാമന്തന്മാരുടെ ഉറയിലിട്ടിരുന്ന വാളുകൾമാത്രം അകാരണമായി അല്പം ഝണൽകാരം പുറപ്പെടുവിച്ചു. മിക്കവരുടേയും മുഖത്തു് യാതൊരു ഭാവഭേദവും വ്യക്തമായി കണ്ടില്ല. മാധവാചാൎയ്യരുടെ കണ്ണിൽനിന്ന് ഒരുതുള്ളി കണ്ണുനീർ നിലത്തുവീണു.

സഭാപണ്ഡിതനായ ദാമോദരശൎമ്മയാണ് ഒന്നാമതായി ഈ മൌനത്തിന്ന് ഭംഗം വരുത്തിയതു്. "ആചാൎയ്യരേ! അങ്ങേക്കെന്തിനാണിത്ര പരിഭ്രമം? തിരുമേനി കല്പിച്ചതു് ശാസ്ത്രസമ്മതമായിട്ടുള്ളതാണ്. തുക്കിക്കാർ ഈ ദേശം കൈവശപ്പെടുത്തുമെന്നു പറഞ്ഞതു് ഋഷിപ്രോക്തമായിട്ടുള്ള സംഗതിയാണ്. ശാസ്ത്രത്തിൽ പറഞ്ഞതു് ഒരിക്കലും പതറിപ്പോകയില്ല. അതിനെ അന്യഥാകരിക്കുവാൻ ആൎക്കും കഴികയുമില്ല. അങ്ങിനെയിരിക്കെ യുദ്ധോദ്യമംകൊണ്ടെന്താണൊരു പ്രയോജനം?

മാധവാ— മാന്യസഭാപണ്ഡിതരേ! അങ്ങയുടെ അഭിപ്രായം തരക്കേടില്ല. പക്ഷെ, അങ്ങ് പറഞ്ഞ ഈ സംഗതി ഏതു ശാസ്ത്രത്തിലാണ് പ്രതിപാദിച്ചിരിക്കുന്നതെന്നറിഞ്ഞാൽ കൊള്ളാം.

ദാമോ— വിഷ്ണുപുരാണത്തിൽ.

മാധവാ— മതി മതി. വിഷ്ണുപുരാണം കൊണ്ടുവരാൻ പറയുക. ഇതെവിടെയാണ് പറഞ്ഞിട്ടുള്ളതെന്ന് നോക്കാമല്ലോ.

ദാമോ— ഞാൻ എന്താണിത്ര ഭ്രാന്തനാണോ? ശരി, മനുവിൽ ഈ സംഗതിയെപ്പററി പറഞ്ഞിട്ടുണ്ടോ ഇല്ലയോ എന്ന് ഓൎമ്മിച്ചുനോക്കു.

മാധവാ— ഗൌഡേശ്വരന്റെ സഭാപണ്ഡിതൻ മാനവധർമ്മശാസ്ത്രത്തിന്റെ മറുകരകണ്ട ആളല്ലേ?

ദാമോദ— എന്തൊരു സൊല്ലയാണിതു്. അങ്ങു് എന്നെ പരിഭ്രമിപ്പിക്കുവാൻ ശ്രമിക്കുകയാണു്. അങ്ങയെ കാണുമ്പോൾ എന്റെ സരസ്വതി നേരെ നില്ക്കുന്നില്ല. അങ്ങയുടെ മുമ്പിൽവെച്ചു് ഗ്രന്ഥത്തിന്റെ പേരുകൂടി മറന്നുപോയി. പക്ഷെ ശ്ലോകം ചൊല്ലി കേൾപ്പിക്കാം.

മാധവാ— അനുഷ്ടുപ്പ് വൃത്തത്തിൽ കുറെ ശ്ലോകങ്ങളുണ്ടാക്കാൻ ഗൌഡേശ്വരന്റെ സഭാപണ്ഡിതന്നു് പ്രയാസം തോന്നാത്തതിൽ യാതൊരു അസംഭാവ്യതയുമില്ല. പക്ഷെ തുരുഷ്കജാതി ഗൌഡദേശത്തെ ജയിച്ചടക്കുമെന്നു് യാതൊരു ശാസ്ത്രത്തിലും പറഞ്ഞിട്ടില്ലെന്നു് ഞാൻ സധൈര്യം പറയാം.

പശുപതി— അങ്ങു് സർവ്വശാസ്ത്രങ്ങളും നോക്കീട്ടുണ്ടോ?

മാധവാ— അങ്ങേക്കു സാധിക്കുമെങ്കിൽ ഞാൻ ശാസ്ത്രജ്ഞനല്ലെന്നു തെളിയിച്ചുകൊള്ളുക.

സഭാപണ്ഡിതന്റെ പാരിഷദരിൽ ഒരാൾ പറഞ്ഞു. "ഞാൻ തെളിയിക്കാം. ആത്മപ്രശംസ ശാസ്ത്രനിഷിദ്ധമാണു്. ആത്മശ്ലാഘാതൽപരൻ പണ്ഡിതനാകുമെങ്കിൽ ആരാണു് മൂർഖൻ?

മാധവാ— ആത്മരക്ഷാർത്ഥം യത്നിക്കാത്തവനും യത്നഹീനതയുടെ പരിപോഷകനും ആത്മബുദ്ധിക്കു് ഗോചരമല്ലാത്ത വിഷയത്തെപ്പററി വെറുതെ വാക്കു ചിലവാക്കുന്നവനും മൂർഖനാണു്. ഈ മൂന്നുവിധത്തിലുള്ള മൂർഖതയും അങ്ങേക്കുണ്ടു്.

ഈ ഉത്തരത്തിനുശേഷം സഭാപണ്ഡിതന്റെ പാരിഷദന്നു തലപൊന്തിക്കുവാൻ കഴിഞ്ഞില്ല.

പശുപതി— യവനൻ വന്നാൽ ഞങ്ങൾ യുദ്ധംചെയ്തുകൊള്ളാം.

മാധവാ— ശേഷ്- ശേഷ്- അങ്ങയുടെ യശസ്സിന്നൊത്ത

താണ് ഈ പ്രസംഗം. ജഗദീശപാലൻ അങ്ങേയ്ക്ക് കുശലം തരട്ടെ. യുദ്ധം വേണമെന്നാണ് അഭിപ്രായമെങ്കിൽ അതിലേക്കു എന്തൊരുക്കമാണ് ചെയ്യാൻപോകുന്നതെന്നുമാത്രമാണ് ഞാൻ ചോദിച്ചുള്ളു.

പശുപതി— അതിനെക്കുറിച്ചുള്ള ആലോചനകൾ എന്തൊക്കെയാണെന്നു സ്വകാര്യമായിട്ടു പറയുവാൻ പാടുള്ളൂ. ഈ സഭാതലത്തിൽ അതു പ്രസ്താപിക്കുവാൻ തരമില്ല. പക്ഷെ കുതിര, കാലാൾ, കടൽസൈന്യം മുതലായതെല്ലാം സംഗ്രഹിച്ചുവെച്ചിട്ടുണ്ട്. ഈ നഗരിയിൽ കുറച്ചുനാൾ പര്യടനം ചെയ്താൽ അതിനെപ്പറ്റി അറിയുവാൻ സാധിക്കുകയും ചെയ്യും.

മാധവ— അതു എനിക്ക് കുറേശ്ശ അറിയാം.

പശുപതി— പിന്നെ ഈ പ്രസ്താവം കൊണ്ടുവന്നതിന്റെ ആവശ്യമെന്താണ്?

മാധവ— പ്രസ്താവത്തിന്റെ താൽപര്യം പറയാം. ഒരു വീരപുരുഷൻ ഇപ്പോൾ ഇവിടെ എത്തിച്ചേർന്നിട്ടുണ്ട്. മഗധരാജ്യത്തിലെ യുവരാജാവായ ഹേമചന്ദ്രന്റെ ഖ്യാതി അങ്ങ് കേട്ടിട്ടുണ്ടായിരിക്കുമല്ലോ.

പശുപതി— നല്ലവണ്ണം കേട്ടിട്ടുണ്ട്. അദ്ദേഹം ഇവിടുത്തെ ശിഷ്യനാണെന്നും മനസ്സിലാക്കിട്ടുണ്ട്. ഇങ്ങിനെയുള്ള ഒരു വീരപുരുഷന്റെ ഭുജബലത്താൽ രക്ഷിക്കപ്പെട്ട മഗധരാജ്യം ശത്രുവിന്റെ കയ്യിൽ അകപ്പെട്ടത് എങ്ങിനെയാണെന്നു പറഞ്ഞുതന്നാൽ കൊള്ളാം.

മാധവ—യവനന്മാരുടെ ആക്രമണകാലത്തു രാജകുമാരൻ അവിടെ ഉണ്ടായിരുന്നില്ല. അതു മാത്രമാണ് കാരണം.

പശുപതി—അദ്ദേഹം ഇപ്പോൾ നവദ്വീപത്തിലേക്കു വന്നിട്ടുണ്ടോ?

മാധവ – വന്നിട്ടുണ്ട്. രാജ്യാപഹാരിയായ യവനൻ ഈ ദിക്കിലേക്ക് വരുന്നുണ്ടെന്നു കേൾക്കുകയാൽ ഇവിടെവെ

ച്ചു് അവനുമായി യുദ്ധംചെയ്തു് അവനെ തക്കപോലെ ശിക്ഷിക്കാമെന്ന ആഗ്രഹത്താലാണു് അദ്ദേഹം വന്നിരിക്കുന്നതു്. ഗൌഡരാജാവു് അദ്ദേഹത്തോടു് സന്ധിക്കരാർചെയ്തു രണ്ടുകൂട്ടരുടേയും ശത്രുവായ യവനരെ നിഗ്രഹിക്കുവാൻ ഒരുങ്ങുന്നതായാൽ അതു രണ്ടുപക്ഷക്കാൎക്കും നന്നു്.

പശു— രാജകിങ്കരന്മാർ എപ്പോഴും അദ്ദേഹത്തെ പരിചരിക്കുവാൻ സന്നദ്ധരാണു്. അദ്ദേഹത്തിന്റെ യോഗ്യതയ്ക്കനുസരിച്ചു് അദ്ദേഹത്തിനു താമസിക്കുവാൻ ഒരു ഗൃഹം തെയ്യാറാക്കീട്ടുണ്ടു്. സന്ധിക്കരാറിനെപ്പററി സമയംപോലെ ആലോചിച്ചു തീൎച്ചപ്പെടുത്താം.

അനന്തരം രാജാജ്ഞയാൽ സഭ പിരിഞ്ഞു.

## രണ്ടാം അദ്ധ്യായം

### കുസുമനിൎമ്മിത.

നഗരത്തിന്നടുത്തായി ഗംഗാതീരത്തിൽ ഒരു മാളിക ഹേമചന്ദ്രന്റെ താമസത്തിന്നുവേണ്ടി രാജപുരുഷന്മാർ ഏൎപ്പെടുത്തീട്ടുണ്ടായിരുന്നു. ഹേമചന്ദ്രൻ മാധവാചാൎയ്യരുടെ അഭിപ്രായമനുസരിച്ചു സുരമ്യമായ ആ മന്ദിരത്തിൽ പാൎപ്പുറപ്പിച്ചു.

നവദ്വീപത്തിൽ ജനാർദ്ദനൻ എന്നു പേരായി ഒരു വൃദ്ധബ്രാഹ്മണൻ പാൎത്തിരുന്നു. അയാൾ വയോബാഹുല്യത്താലും ശ്രവണേന്ദ്രിയത്തിന്റെ ദൌൎബ്ബല്യത്താലും സൎവ്വഥാ അസമൎത്ഥനും നിസ്സഹായനുമായിരുന്നു. അയാളുടെ സഹധൎമ്മിണിയും ശക്തിഹീനയായ ഒരു വൃദ്ധസ്ത്രീയായിരുന്നു. കുറച്ചുദിവസംമുമ്പു് ഇവരുടെ ചെറുകുടിൽ ഒരു ചുഴലിക്കാററടിച്ചു പൊളിഞ്ഞുപോവുകയാൽ അന്നുമുതൽ ഇവർ നിരാശ്രയരാ

യിരുന്നു. ഇപ്പോൾ അവർ ഗംഗാതീരത്തിലെ രാജമന്ദിരത്തിന്റെ ഒരു ഭാഗത്തു രാജപുരുഷന്മാരുടെ അനുമതിയോടുകൂടി പാൎത്തുവരികയാണ്. ഏതോ രാജപുത്രൻ അവിടെ പാൎക്കുവാൻ വരുന്നുണ്ടെന്നു കേട്ടപ്പോൾ അവർ വേറൊരു വാസസ്ഥലം കണ്ടുപിടിക്കുവാൻ ശ്രമം ചെയ്തുതുടങ്ങി

ഈ വൎത്തമാനം ഹേമചന്ദ്രന്റെ ചെവിയിലെത്തി. ഈ വലിയൊരു വീട്ടിൽ രണ്ടു കൂട്ടൎക്കും താമസിക്കുന്നതിന്നു യാതൊരു ഞെരുക്കവുമില്ലാത്ത സ്ഥിതിക്കു് ഈ ബ്രാഹ്മണൻ നിരാശ്രയനായി മറെറങ്ങാനും പോകേണ്ടുന്ന ആവശ്യമില്ലെന്നു തോന്നുകയാൽ ഹേമചന്ദ്രൻ ദിഗ്വിജയനെ വിളിച്ചു ബ്രാഹ്മണനോടു ഇവിടെനിന്നു പോകേണ്ടുന്ന ആവശ്യമില്ലെന്നു പറക" എന്നാജ്ഞാപിച്ചു. "ഈ കാൎയ്യം ഭൃത്യൻമുഖേന പറഞ്ഞയച്ചാൽ പന്തിയാവുകയില്ല. ബ്രാഹ്മണൻ എന്റെ വാക്കു കേൾക്കുമെന്നു തോന്നുന്നില്ല." എന്നു ഭൃത്യൻ ചിരിച്ചുകൊണ്ടു മറുപടി പറഞ്ഞു.

വാസ്തവത്തിൽ പലരുടേയും വാക്കു ബ്രാഹ്മണൻ കേൾക്കാറില്ല. അയാൾ ബധിരനായിരുന്നു! അഭിമാനംനിമിത്തം ബ്രാഹ്മണൻ ഒരു ഭൃത്യന്റെ വാക്കു് സാരമാക്കുകയില്ലെന്നാണ് ദിഗ്വിജയന്റെ സംസാരത്തിൽനിന്നു് ഹേമചന്ദ്രൻ മനസ്സിലാക്കിയതു്. അതുകൊണ്ടു് ഹേമചന്ദ്രൻതന്നെ ബ്രാഹ്മണന്റെ അടുക്കൽചെന്നു് അഭിവാദ്യംചെയ്തു് ജനാൎദ്ദനൻ അദ്ദേഹത്തെ ആശീൎവ്വദിച്ചു് "നിങ്ങൾ ആരാണു്" എന്നു ചോദിച്ചു.

ഹേമ—ഞാൻ അങ്ങയുടെ ദാസൻ.

ജനാ—എന്താ പറഞ്ഞതു്. നിങ്ങളുടെ പേരു് രാമകൃഷ്ണൻ എന്നോ?

ബ്രാഹ്മണന്റെ ശ്രവണശക്തി കുറെ മോശമാണെന്നു് ഹേമചന്ദ്രൻ ഊഹിച്ചു് ഉച്ചസ്വരത്തിൽ മറുപടി പറഞ്ഞു

"എന്റെ പേര് ഹേമചന്ദ്രൻ. ഞാൻ ബ്രാഹ്മണദാസനാണ്".

ജനാ—ശരി, മനസ്സിലായി- ആദ്യം ശരിയായി കേൾപ്പാൻ സാധിച്ചില്ല. നിങ്ങളുടെ പേര് ഹേമമാൻദാസ്സ്.

"പേരിന്റെ കാൎയ്യം അവിടെ ഇരിക്കട്ടെ. വന്ന കാൎയ്യം പറയാം." എന്നു ഹേമചന്ദ്രൻ മനസ്സുകൊണ്ടുറച്ച് ഇങ്ങിനെ പറഞ്ഞു. "നവദ്വീപാധിപതിയുടെ ഈ മാളിക എന്റെ താമസത്തിന്നുവേണ്ടി അദ്ദേഹം എനിക്കു വിട്ടുതന്നിരിക്കയാണ്. ഞാൻ വന്നതുകൊണ്ട് അങ്ങ് ഈ സ്ഥാനം വിട്ടുപോകാൻ ഭാവമാണെന്നു കേട്ടു."

ജനാ—ഇല്ല. ഇതേവരെ ഗംഗാസ്നാനം ചെയ്യുക ഉണ്ടായിട്ടില്ല. അതിന്നു പോയ്ക്കളയാം എന്നു വിചാരിക്കുകയാണ്.

ഹേമ—(വളരെ ഉറക്കെ) സ്നാനം സൌകൎയ്യംപോലെ ചെയ്തുകൊള്ളുക. അങ്ങ് ഇപ്പോൾ ഞാൻ നിമിത്തം ഈ ഗൃഹം വിട്ടുപോകേണ്ടുന്ന ആവശ്യമില്ലെന്നു പറവാനാണ് ഞാൻ വന്നത്.

ജനാ—ഗൃഹത്തിൽ ആഹാരം വേണമെന്നോ? നിങ്ങളുടെ വീട്ടിലെന്താണ്? ദുൎഭിക്ഷമോ?

ഹേമ—ആഹാരാദികൾ ഏൎപ്പാടു ചെയ്യേണമെങ്കിൽ അതും ആവാം. ഇപ്പോൾ ഇവിടെ ഏതു നിലയിൽ പാൎക്കുന്നുവോ അതേനിലയിൽ മേലിലും താമസിക്കുന്നതിന്ന് യാതൊരു സ്വാധീനവുമില്ല.

ജനാ—തരക്കേടില്ല. ബ്രാഹ്മണൎക്കു ഭക്ഷണം കൊടുക്കുമ്പോൾ ദക്ഷിണകൂടി ഉണ്ടാകുമല്ലോ. അതു പറയേണമെന്നില്ല. എവിടെയാണ് നിങ്ങളുടെ വീട്?

ഹേമചന്ദ്രന്നു ക്ഷമ തീരെ ഇല്ലാതായി മടങ്ങിപ്പോകാൻ ഭാവിക്കുകയായിരുന്നു. ആ സമയം പിന്നിൽനിന്ന് ആരോ അദ്ദേഹത്തിന്റെ ഉത്തരീയത്തിൽ പിടികൂടി. ഹേമചന്ദ്രൻ തിരിഞ്ഞുനോക്കി. തന്റെ മുമ്പിൽ നില്ക്കുന്നതു കുസുമനിൎമ്മി

തയായ ഒരു ദേവിപ്രതിമയാണെന്നത്രെ അദ്ദേഹത്തിന്ന് പ്രഥമമുഹൂൎത്തത്തിൽ തോന്നിയതു്. ദ്വിതീയമുഹൂൎത്തത്തിൽ പ്രതിമ ജീവനുള്ളതാണെന്ന് മനസ്സിലായി. തൃതീയമുഹൂൎത്തത്തിൽ അതു പ്രതിമയല്ലെന്നും വിധാതാവിന്റെ നിൎമ്മാണകൌശലത്തിന്റെ പരമാവധി കാണിക്കുന്ന ഒരു ബാലിക—അഥവാ യൌവനം തികഞ്ഞ ഒരു തരുണി-യാണെന്നും മനസ്സിലായി. ആ മൂൎത്തി ഒരു ബാലികയോ തരുണിയോ എന്ന് നിശ്ചയിക്കുവാൻ ഹേമചന്ദ്രന്നു സാധിച്ചില്ല.

അവൾ വീണയെ നാണിപ്പിക്കുന്ന മൃദുസ്വരത്തിൽ പറഞ്ഞു. "അങ്ങു വലിയച്ഛനോട് എന്താണ് ചോദിച്ചതു്. അദ്ദേഹത്തിന്ന് അങ്ങയുടെ സംസാരം നല്ലപോലെ കേൾക്കാൻ കഴിയുകയില്ല.

ഹേമ—അതു് ഞാനും മനസ്സിലാക്കി. ഭവതി ആരാണു്?

ബാലിക—ഞാൻ മനോരമയാണു്.

ഹേമ—ഇദ്ദേഹം ഭവതിയുടെ വലിയച്ഛനാണോ?

മനോ—അങ്ങ് വലിയച്ഛനോട് എന്താണു് പറഞ്ഞിരുന്നതു്?

ഹേമ—നിങ്ങൾ ഈ ഗൃഹം വിട്ടുപോകാൻ ഭാവിക്കുകയാണെന്നു കേട്ടു. ഞാൻ നിമിത്തം അങ്ങിനെ ചെയ്യേണ്ടുന്ന ആവശ്യമില്ലെന്നു പറയാനാണ് ഞാൻ വന്നതു്.

മനോ—ഈ ഗൃഹത്തിലേക്കു ഒരു രാജപുത്രൻ വരുന്നുണ്ടത്രെ? ഞങ്ങൾ ഇവിടെ താമസിക്കുന്നതു് അദ്ദേഹത്തിന്നിഷ്ടമായിരിക്കുമെന്ന് എങ്ങിനെയാണ് വിശ്വസിക്കേണ്ടതു്?

ഹേമ—ഞാൻതന്നെയാണാരാജപുത്രൻ. നിങ്ങൾ ഇവിടെ തന്നെ താമസിക്കണമെന്ന് ഞാൻ നിങ്ങളോടപേക്ഷിക്കുന്നു. ഈ ചോദ്യത്തിന്നുത്തരമില്ല. വേറെ യാതൊരുത്തരവും തോന്നായ്കയാൽ ഹേമചന്ദ്രൻ ഇങ്ങിനെ പറഞ്ഞു. "എന്തിനായിട്ടെന്നോ? ഭവതിയുടെ സഹോദരൻ ഇവിടെ വന്നു പാൎക്കുന്നതായാൽ അയാൾ നിങ്ങളെ ആട്ടിപ്പുറത്തയച്ചുകളയുമോ?

മനോ—അങ്ങ് എൻെറ സഹോദരനാണോ?

ഹേമ—ഇന്നുമുതൽ ഞാൻ ഭവതിയുടെ സഹോദരനാണ്. ഇപ്പോഠം മനസ്സിലായോ?

മനോ—മനസ്സിലായി. പക്ഷേ സഹോദരിയായ എന്നെ ഒരിക്കലും തിരസ്കരിക്കരുതേ!

മനോരമയുടെ സംഭാഷണഗതിയിൽ ഹേമചന്ദ്രനു വളരെ കൌതുകം തോന്നി. ആ പെൺകിടാവിൻെറ സരളത അസാധാരണമായിരുന്നു. അവളൊരു ഭ്രാന്തത്തിയായിരിക്കുമോ. എന്നായിരുന്നു അദ്ദേഹത്തിൻെറ ആത്മഗതം. അനന്തരം "എന്തിനാണ് ഭവതിയെ തിരസ്കരിക്കുന്നതു്? എന്നു ചോദിച്ചു.

മനോരമ—ഞാൻ എന്തെങ്കിലും തെററുചെയ്താൽ.

ഹേമ—തെററു കണ്ടാൽ ആരാണ് തിരസ്കരിക്കാത്തതു്?

മനോരമ ദുഃഖിതഭാവത്തിൽ നിലകൊണ്ടു. ഞാൻ ഒരിക്കലും ഒരു സഹോദരനെ കണ്ടിട്ടില്ല. സഹോദരനെ കണ്ടാൽ ലജ്ജ ഭാവിക്കണമോ?

ഹേമ—വേണ്ട.

മനോ—എന്നാൽ ഞാൻ അങ്ങയെ കണ്ടാൽ ലജ്ജ ഭാവിക്കുകയില്ല. അങ്ങ് എന്നോടു ലജ്ജ ഭാവിക്കുമോ?''

ഹേമചന്ദ്രൻ ചിരിച്ചു. "എനിക്കു പറയാനുള്ളതു് ഭവതിയുടെ വലിയപ്പനെ കേഠപ്പിക്കുവാൻ സാധിക്കുന്നില്ല. അതിനെന്താണുപായം?

മനോ—വലിയപ്പനോടു ഞാൻ പറയാം.

ഇങ്ങിനെ പറഞ്ഞു മനോരമ മൃദുസ്വരത്തിൽ ജനാർദ്ദനനോട് ഹേമചന്ദ്രൻെറ അഭിപ്രായം പറഞ്ഞറിയിച്ചു. അവളുടെ അതിമൃദുസ്വരത്തിലുള്ള സംസാരം ബധിരനു് കേഠപ്പാൻ സാധിച്ചതിനെപ്പററി ഹേമചന്ദ്രനു ആശ്ചര്യം തോന്നി.

ബ്രാഹ്മണൻ ആനന്ദഭാവത്തോടെ രാജകുമാരനെ ആശീർവ്വദിച്ചു. "മനോരമേ! ബ്രാഹ്മണിയോടു ചെന്നു പറക രാജപു

ത്രൻ അവളുടെ പൌത്രനാണെന്ന —അദ്ദേഹത്തെ ആശീൎവ്വദിക്കുവാൻ പറക." എന്നുപറഞ്ഞു. ബ്രാഹ്മണൻതന്നെ "ബ്രാഹ്മണി! ബ്രാഹ്മണി!" എന്നുവിളിച്ചു. തത്സമയം വേറൊരിടത്തു് ഗൃഹകാൎയ്യങ്ങളിൽ ഏൎപ്പെട്ടിരുന്ന ബ്രാഹ്മണി ഈ വിളി കേട്ടില്ല. ബ്രാഹ്മണൻ അസന്തുഷ്ടഭാവത്തിൽ പറഞ്ഞു. "ബ്രാഹ്മണിക്കിതാണൊരു വലിയദോഷം. ചെകിട് കുറെ പതുക്കെയാണ്".

# മൂന്നാം അദ്ധ്യായം

## തോണിയാത്ര.

ഹേമചന്ദ്രൻ ആ ഉപവനഗൃഹത്തിൽ പാൎത്തുവന്നു. എന്നാൽ, മൃണാളിനിയോ? നിശ്വാസിതയും, പരിപീഡിതയും സഹായഹീനയുമായ മൃണാളിനി എവിടെയാണ്?

സന്ധ്യാഗഗനത്തിലെ മേഘമാല കാഞ്ചനവൎണ്ണം ത്യജിച്ച് ക്രമേണ കൃഷ്ണവൎണ്ണം കൈക്കൊണ്ടു. രജനീതമമായ തിമിരാവരണത്താൻ ഗംഗാദേവിയുടെ വിശാലഹൃദയം നല്ലപോലെ കാണ്മാൻ കഴിയാതായി. സഭാമണ്ഡപത്തിൽ പരിചാരഹസ്തങ്ങളിൽ ജ്വലിക്കുന്ന ദീപമാലപോലെയും, പ്രഭാതസമയത്തു് ഉദ്യാനത്തിൽ വികസിക്കുന്ന കുസുമസമൂഹംപോലെയും ആകാശമണ്ഡലത്തിൽ നക്ഷത്രസഞ്ചയം ദൃശ്യമായി. മിക്കവാറും ഇരുട്ടടഞ്ഞ നദീഹൃദയത്തിൽ രാത്രിയിലെ കാറ്റു് ഏറക്കറെ വേഗത്തോടുകൂടി വീശിത്തുടങ്ങി. പ്രാണനായകന്റെ കരസ്പൎശത്താൽ രമണീഹൃദയത്തിൽ ജനിതമാകുന്ന പുളകോൽഗമംപോലെ തരക്കൂട്ടം ഒരു വെൺമലർ മാല്യങ്ങളെക്കൊണ്ടു നദീദേവിയെ അണിയിച്ചു. വലിയൊരു പുരുഷാരത്തിന്റെ കോലാഹലംപോലെ തിരകളുടെ ഇരമ്പം കേൾക്കാറായി. തോണിക്കാർ തോണികൾ കരയ്ക്കണച്ചു നിശാകാലവിശ്രമത്തി

നുള്ള ഒരുക്കങ്ങളും കൂട്ടിത്തുടങ്ങി. അതിനിടയ്ക്കു ഒരു ചെറുതോണി മററു തോണികളിൽനിന്നു് വേർപ്പെട്ടു കരയ്ക്കണഞ്ഞു. അതിലെ ആളുകളും ആഹാരാദികൾക്കുള്ള ഏർപ്പാടു ചെയ്യാൻ ആരംഭിച്ചു.

അതിൽ രണ്ടു സ്ത്രീകൾ മാത്രമെ ഉണ്ടായിരുന്നുള്ളു. അവർ മൃണാളിനിയും ഗിരിജായയുമാണെന്നു് വായനക്കാരോടു പ്രത്യേകിച്ചു് പറയേണമെന്നില്ല.

ഗിരിജായ—"ഇന്നത്തെ ദിവസം ഇങ്ങിനെകഴിഞ്ഞു" എന്നു പറഞ്ഞതിന്നു് മൃണാളിനിയാതൊന്നും മറുപടിപറഞ്ഞില്ല.

ഗിരിജായ—(വീണ്ടും) "നാളെയും കഴിയും. മററന്നാളും കഴിയും. എന്താണു കഴിയാതിരിക്കാൻ.

മൃണാളിനി ഒന്നു നിശ്വസിച്ചല്ലാതെ അപ്പോഴും യാതൊന്നും മറുപടി പറഞ്ഞില്ല.

ഗിരി—ദേവി! എന്തിനാണിങ്ങിനെ രാവും പകലും ഒരു പോലെ വിചാരപ്പെട്ടുകൊണ്ടിരിക്കുന്നതു്? നമ്മുടെ ഈ യാത്ര പററിയില്ലെന്നാണഭിപ്രായമെങ്കിൽ നമുക്കു തിരിച്ചുപോകാം".

മൃണാളിനി ഈ പ്രാവശ്യം മൌനഭഞ്ജനത്തിന്നൊരുങ്ങി. "എങ്ങോട്ടു്" എന്നു ചോദിച്ചു.

ഗിരി—ഹൃഷീകേശന്റെ വീട്ടിലേക്കു തന്നെ.

മൃണാ—അതിലുംഭേദം ഈ ഗംഗാജലത്തിൽ ചാടി പ്രാണത്യാഗം ചെയ്യുകയല്ലേ?

ഗിരി—എന്നാൽ മധുരയ്ക്കുപോകാം.

മൃണാ—അവിടെ എനിക്കു കാര്യമില്ലെന്നു ഞാൻ മുമ്പുതന്നെ പറഞ്ഞില്ലേ? രാത്രിസമയത്തു് ഒരു അഭിസാരികയുടെ സമ്പ്രദായത്തിലാണ് ഞാൻ അച്ഛന്റെ വീടു വിട്ടുപോന്നതു്. അങ്ങിനെയുള്ള ഞാൻ എന്തുപറഞ്ഞിട്ടാണു് അവിടെ മടങ്ങിച്ചെല്ലേണ്ടതു്?

ഗിരി—പക്ഷെ ദേവി സ്വന്തം ഇഷ്ടപ്രകാരമല്ലല്ലോ പോയ്ക്കളഞ്ഞതു്. പിന്നെ എന്തിനു ഭയപ്പെടുന്നു?

മൃണാ—"അതാരെങ്കിലും വിശ്വസിക്കുമോ അച്ഛന്റെ വീട്ടിൽനിന്ന് എന്നെക്കുറിച്ചു എല്ലാവൎക്കും വലിയ പ്രതിപത്തിയും ആദരവുമായിരുന്നു. ഞാനെങ്ങിനെയാണ് അവിടെയുള്ളവരുടെ നിന്ദക്കു പാത്രമായി അങ്ങട്ട് മടങ്ങിപ്പോകേണ്ടതു്?" മൃണാളിനിയുടെ കണ്ണിൽനിന്ന് വീണ അശ്രുകണങ്ങൾ ഇരുട്ടിന്റെ ആധിക്യത്താൽ ഗിരിജയ്ക്കു കാണ്മാൻ സാധിച്ചില്ല.

ഗിരി—പിന്നെ എങ്ങട്ടാണു പോകേണ്ടതു്?

മൃണാ—എങ്ങട്ടായാലും തരക്കേടില്ല.

ഗിരി—എന്നാൽ ഞാനൊന്നു പറയാം. അന്യചിന്തയൊന്നും വേണ്ട. ദേവി കാണ്മാൻ ആഗ്രഹിക്കുന്ന ആളെത്തന്നെ കാണ്മാൻ പോവുക. ഇതിനെക്കാൾ അധികം സുഖകരമായി വേറെ എന്താണുള്ളതു്?

മൃണാ—ഹേമചന്ദ്രൻ എന്നെ കാണുകയില്ല.

ഗിരി—എന്തുകൊണ്ടു്? അദ്ദേഹം ഇവിടെ ഇല്ലേ?

മൃണാ—ഇവിടെത്തന്നെയുണ്ട്. പക്ഷേ ഒരു കൊല്ലത്തേക്ക് എന്നെ കാണുകയില്ലെന്നു അദ്ദേഹം ശപഥംചെയ്ത കഥ നീ അറിയുകയില്ലേ? ഞാൻ ആ വ്രതത്തിന്ന് ഭംഗംവരുത്തുമോ? ഗിരിജായ മൗനംകൈക്കൊണ്ടു. മൃണാളിനി തുടൎന്നു പറഞ്ഞു.—"എന്നുമാത്രമല്ല, ഞാൻ എന്തു പറഞ്ഞിട്ടാണ് അദ്ദേഹത്തിന്റെ മുമ്പിൽ ചെല്ലുക? ഹൃഷീകേശനോടു ചോദ്യപ്പെട്ടിട്ടാണ് ഞാൻ വന്നിരിക്കുന്നതെന്നോ?" "അതല്ല ഹൃഷീകേശൻ എന്നെ കുലട എന്നുവിളിച്ച് അദ്ദേഹത്തിന്റെ വീട്ടിൽനിന്നു കടന്നുപോവാൻ പറഞ്ഞുവെന്നോ?"

ഗിരിജായ ക്ഷണനേരത്തെ മൗനത്തിന്നുശേഷം പറഞ്ഞു. "എന്നാൽ അടുത്തകാലത്തൊന്നും ദേവിക്കു ഹേമചന്ദ്രനെ കാണ്മാൻ കഴികയില്ലല്ലോ.

മൃണാ—ഇല്ല.

ഗിരി—അങ്ങിനെയാണെങ്കിൽ അങ്ങോട്ടു പോയിട്ടെന്തുകാൎയ്യം?

മൃണാ—അദ്ദേഹത്തിന്നു എന്നെക്കാണാൻ പാടില്ലെന്ന

ല്ലാതെ എനിക്കദ്ദേഹത്തെ കാണാൻ വിരോധമില്ലല്ലോ. അ ദ്ദേഹത്തെ കാണാൻവേണ്ടി മാത്രമാണ് ഞാൻ പോകുന്നത്.

"എന്നാൽ ഞാൻ ഒരു പാട്ടുപാടട്ടെ" എന്നു പറഞ്ഞു കൊണ്ടു ഗിരിജായ പാടാൻ തുടങ്ങി.

കുറച്ചുനേരം പാടിയശേഷം അവരം പറഞ്ഞു. "ദേവി ക്ക് അദ്ദേഹത്തെക്കണ്ടു ജീവിതസന്ധാരണം ചെയ്യാം. ഞാൻ ദേവിയുടെ ദാസിയാണല്ലോ. എനിക്കു അങ്ങിനെയാതൊരു മോഹവുമില്ല. ഞാൻ ഇവിടെ വെറുതെ ഇരിക്കുകയാണോ ചെയ്യേണ്ടതു"?

മൃണാ—എനിക്ക് ഒന്നു രണ്ടു ശില്പവിദ്യകളറിയാം. മാ ലകെട്ടുക, ചിത്രംവരക്കുക, പട്ടുനൂൽകൊണ്ടു തുണിയിൽ പൂ ക്കരം തുന്നിപ്പിടിപ്പിക്കുക മുതലായ വിദ്യകരം എനിക്കു വശ മുണ്ട്. ഞാൻ ഉണ്ടാക്കുന്ന സാധനങ്ങരം നീ അങ്ങാടിയിൽ കൊണ്ടുപോയി വില്ക്കണം.

ഗിരി—"പോരെങ്കിൽ വീടുതോറും കയറിച്ചെന്നു പാട്ടു പാടുകയും ചെയ്യാം. 'വാരിളം മൃണാളമെന്തേ' എന്നു പാടി ക്കൊള്ളട്ടെ?"

മൃണാളിനി പകുതി ഹാസ്യഭാവത്തിലും പകുതി കോപഭാ വത്തിലും ഗിരിജായയുടെ നേക്കു കടാക്ഷവിക്ഷേപം ചെയ്തു.

ഗിരിജായ—അങ്ങിനെ നിർദ്ദയമായി എന്നെ നോക്കി ത്തുടങ്ങിയാൽ ഞാൻ പിന്നേയും പാട്ടുപാടും. എന്നു പറ ഞ്ഞുകൊണ്ടു പാടാനാരംഭിച്ചു.

* ആഗ്രഹമാം തോണിയലയ്ക്കുള്ളിലകപ്പെട്ടു
ആരമരക്കാരനെനിക്കാശ്രയമായിപ്പോരം.

മൃണാ—ഇത്ര പേടിയാണെങ്കിൽ എന്തിനാണ് തനിയേ വന്നതു് എന്നില്ലേ?

ഗിരി—ഇങ്ങിനെ വരുമെന്ന് ആദ്യം അറിഞ്ഞില്ലല്ലോ.

---

* കുറത്തിപ്പാട്ട്.

രാവിലെവാരിളംതെന്നൽ വീശിടുംസമയം
തോണികളിച്ചീടാൻ ഞാനീയാററിലേക്കിറങ്ങി
തെല്ലിടകൊണ്ടാററിലുള്ള ഭാവമെല്ലാംമാറി
വാനിടത്തിലിടിവെട്ടിമൂവുലകംഞെട്ടി
എന്തിനിക്കൊരാശ്രയമിന്നീനടപ്പുഴയിൽ?

മൃണാ— എന്നാൽ കരയ്ക്കു തിരിച്ചുപോകാഞ്ഞതെന്താണ്?

ഗിരി—വല്ലപാടും കരപററാനെനിക്കുമേ മോഹം
ഇല്ലതങ്ങുമതിനു മങ്ങെങ്ങു മുള്ളും പാമ്പും

മൃണാ—എന്നാൽ മുങ്ങിച്ചാകാഞ്ഞതെന്തേ?

ഗിരി—മരിക്കുന്നതിൽ സങ്കടമില്ല. പക്ഷേ
ഇത്തരണിക്കൊരു കർണ്ണധാരനാമന്യൻ
എത്തിയതില്ലിതിൽകഴൽ വെച്ചതുമില്ലല്ലി.

മൃണാ—ഗിരിജയേ! ഇതൊരു പ്രേമിനിയുടെ ഗാനമാണോ?

ഗിരി—എന്താണങ്ങിനെ ചോദിക്കുന്നത്?

മൃണാ—ഞാനായിരുന്നെങ്കിൽ തോണി മറന്നുപോകുമായിരുന്നു.

ഗിരി—എന്നാൽ ദേവിക്കു വെള്ളത്തിന്നടിയിലുള്ള രത്നം കണ്ടെത്താൻ സാധിക്കുമല്ലോ.

---

# നാലാം അദ്ധ്യായം

## ജനവാതില്ക്കൽ

ഹേമചന്ദ്രൻ കുറെനാളും ഉപഗ്രഹത്തിൽതന്നെ പാർത്തു. ജനാർദ്ദനനെ അദ്ദേഹം പ്രതികാണാവുന്നതായിരുന്നവെ

കിലും ആ ബ്രാഹ്മണൻെറ ബാധിര്യംനിമിത്തം അവരുടെ സംഭാഷണം ആംഗ്യങ്ങളെക്കൊണ്ടു കഴിച്ചുകൂട്ടേണ്ടിവന്നു. മനോരമയേയും എല്ലായ്പോഴും അദ്ദേഹം കണ്ടിരുന്നു. അവൾ ചിലപ്പോൾ അദ്ദേഹത്തോടു ധാരാളമായി സംസാരിക്കും. മറ്റു ചിലപ്പോൾ യാതൊന്നും ഉരിയാടാതെ വല്ലേടത്തും പോയി നില്ക്കുകയും ചെയ്യും. വാസ്തവംപറകയാണെങ്കിൽ മനോരമയുടെ സമ്പ്രദായം ഹേമചന്ദ്രനെ വല്ലാതെ അത്ഭുതപ്പെടുത്തി. ഒന്നാമതു് അവൾക്കിത്ര വയസ്സായെന്നു് ഊഹിക്കുന്ന കാര്യം തീരെ അസാദ്ധ്യമായിരുന്നു. ചിലപ്പോൾ അവളെ കണ്ടാൽ വെറും കുട്ടിയാണെന്നേ തോന്നുകയുള്ളു. മറ്റുസമയങ്ങളിൽ അവൾ അതിഗാംഭീര്യശാലിനിയായ ഒരു പ്രൗഢാംഗനയാണെന്നു തോന്നും. മനോരമ ഇപ്പോഴും ഒരു കന്യകയാണോ? ഒരു ദിവസം ഹേമചന്ദ്രൻ, സംസാരിച്ചുകൊണ്ടിരിക്കുംമദ്ധ്യേ ''മനോരമേ, ഭവതിയുടെ ശ്വശുരൻെറ വീടെവിടെയാണു്"?'' എന്നു ചോദിച്ചു. "അതെനിക്കു പറയാൻ സാധിക്കില്ല'' എന്നായിരുന്നു അവളുടെ മറുപടി. "മനോരമേ! ഭവതിക്കെത്ര വയസ്സായി?'' എന്നു വേറൊരു ദിവസം ചോദിച്ചതിന്നും ഉത്തരം ഇതുതന്നെയായിരുന്നു.

മാധവാചാര്യർ ഹേമചന്ദ്രനെ ഉപവനഗൃഹത്തിൽ താമസിപ്പിച്ചശേഷം, ദേശസഞ്ചാരത്തിന്നു പോയി ഗൌഡദേശത്തിലെ സാമന്തരാജാക്കന്മാർ സൈന്യസമേതംനവദ്വീപത്തിൽ വന്നുചേർന്നു ഗൌഡേശ്വരനെ സഹായിക്കുന്നതിന്നു വേണ്ടുന്ന ഏർപ്പാടു ചെയ്യണമെന്നായിരുന്നു ആചാര്യരുടെ ഉദ്ദേശം. ഹേമചന്ദ്രൻ നവദ്വീപത്തിൽ അദ്ദേഹത്തിൻെറ വരവും കാത്തുകൊണ്ടിരിക്കുകയായിരുന്നു. പക്ഷെ യാതൊരു പ്രവൃത്തിയും ഇല്ലാതെ കാലയാപനം ചെയ്യുന്നകാര്യം അദ്ദേഹത്തിന്നു് അത്യന്തം ദുസ്സഹമായി തോന്നി. ഗൃഹഭാരം ദിഗ്വിജയനെ ഏല്പിച്ചു കുതിരപ്പുറത്തു കയറി ഗൌഡനഗരത്തിലേക്കു ഒന്നു പോയ്വന്നുകളയാമെന്നൊരഭിപ്രായം ഹേമചന്ദ്രന്നു

ണ്ടായെങ്കിലും അവിടെവെച്ചു മൃണാളിനിയെ കണ്ടു തന്റെ പ്രതിജ്ഞെക്കു ഭംഗംവന്നേക്കുമോ എന്നഭയത്താൽ അതു വേണ്ടെന്നുവെച്ചു. മൃണാളിനിയെ കാണാനല്ലെങ്കിൽ ഗൌഡനഗരത്തിലേക്കു പോയിട്ടു കാൎയ്യവുമില്ല. ഇങ്ങിനെ ഓരോ ചിന്തകളാൽ ഹേമചന്ദ്രൻ ഗൌഡയാത്ര വേണ്ടെന്നുവെച്ചുവെങ്കിലും അദ്ദേഹത്തിന്റെ ഹൃദയം സദാകാലവും മൃണാളിനിയെ ധ്യാനിച്ചുകൊണ്ടേ ഇരുന്നു. ഒരു ദിവസം സന്ധ്യകഴിഞ്ഞ സമയത്തു് അദ്ദേഹം ശയനമുറിയിൽ കട്ടിലിന്മേൽകിടന്നു മൃണാളിനിയെപ്പററി വിചാരിച്ചു ചിത്തം കുളൎപ്പിക്കുകയായിരുന്നു. തുറന്നിരുന്ന ജനലിലൂടെ അദ്ദേഹം പ്രകൃതിശോഭയെ നിരീക്ഷണംചെയ്തു. അതു് പുതുശരൽക്കാലത്തിന്റെ ആരംഭദശയിലെ ചന്ദ്രികാധവളിതമായ ഒരു രാത്രിയായിരുന്നു. നിൎമ്മലവും വിസ്തൃതവുമായ ആകാശം നക്ഷത്രങ്ങളാലും ശുഭ്രമേഘശകലങ്ങളാലും പ്രശോഭിതമായിരുന്നു. ജനലിലൂടെ അവിദൂരവൎത്തിനിയായ ഭാഗീരഥിയെയും കാണാമായിരുന്നു. വിശാലയും, ബഹുദൂരവിസൎപ്പിണിയും ചന്ദ്രകരപ്രതിഘാതത്താൽ ഉജ്ജ്വലതരംഗിണിയും ദൂരപ്രാന്തത്തിൽ ധൂമമയിയും നവാംബുസമാഗമത്താൽ പ്രഹ്ലാദിനിയുമായിരുന്ന ആ നദിയിലെ പുതുവെള്ളപ്പൊക്കത്താലുള്ള ഇരമ്പം ഹേമചന്ദ്രൻ കിടന്നിരുന്നേടത്തു കേൾക്കാമായിരുന്നു. ഗംഗാതരംഗങ്ങളിലെ ജലകണസ്പൎശത്താൽ ശീതളവും, നിശാരംഭത്തിൽ വികസിക്കുന്ന വന്യകുസുമങ്ങളുടെ സമ്പൎക്കത്താൽ സുഗന്ധിയുമായ മന്ദമാരുതൻ ചന്ദ്രകിരണങ്ങളുടെ പ്രവേശത്തെ തടുക്കുന്ന ശ്യാമോജ്ജ്വലമായ ഇലപ്പടപ്പിനെ ചലിപ്പിച്ചും നദീതീരത്തിലെ കാശകുസുമങ്ങളെ തൊട്ടിലാട്ടിയുംകൊണ്ടു ജനവാതിലിൽ പഴുതിലൂടെ ശയനമുറിയിലേക്കു പ്രവേശിച്ചു. ഇതെല്ലാംകൊണ്ടു ഹേമചന്ദ്രനു വളരെ ഉല്ലാസംതോന്നി.

പെട്ടെന്നു ജനവാതില്ക്കൽ ഒരു നിഴൽവീണു ചന്ദ്രികയുടെ ഗതിയെ നിരോധിച്ചു. ഹേമചന്ദ്രൻ ജനലിന്നരികെ ഒ

രു മനുഷ്യശിരസ്സു കണ്ടു. ജനൽ നിലത്തുനിന്നു കുറെ ഉയൎന്നിട്ടായിരുന്നതിനാൽ ആ ശിരസ്സിന്റെ ഉടമസ്ഥന്റെ കൈകാലുകളും മററും കാണ്മാൻ അദ്ദേഹത്തിനു സാധിച്ചില്ല. ഒരു മുഖം മാത്രമേ ഹേമചന്ദ്രൻ കണ്ടുള്ളു. വിശാലമായ മുഖം, വളൎന്ന താടി, ഉഷ്ണീഷകവചിതമായ മുണ്ഡപ്രദേശം ഇങ്ങിനെയൊരു മനുഷ്യശിരസ്സ് ആ ഉജ്ജ്വലചന്ദ്രികയിൽ ജനലിന്നരികെ കണ്ടു ഉടനെ ഹേമചന്ദ്രൻ ശയ്യയിൽനിന്നു ചാടിയെഴുനേററു വാൾ കയ്യിലെടുത്തു ജനലിന്നരികെ ചെന്നുനോക്കി. അപ്പോൾ ആ മനുഷ്യശിരസ്സ് അവിടെനിന്നും മറഞ്ഞിരുന്നു.

ഹേമചന്ദ്രൻ ഖഡ്ഗപാണിയായി വാതിൽ തുറന്നു ഗൃഹത്തിൽനിന്നു പുറത്തേക്കിറങ്ങി. ജനലിന്നരികെ ചെന്നു പരിശോധനകഴിച്ചു. അവിടേയും ആരേയും കണ്ടില്ല. വീട്ടിന്റെ നാലുഭാഗത്തും ഗംഗാതീരത്തിലും വനമദ്ധ്യത്തിലും ഹേമചന്ദ്രൻ ചുററിനടന്ന് അന്വേഷണം നടത്തി. എവിടേയും യാതൊരാളെയും കാണ്മാൻ കഴിഞ്ഞില്ല.

ഹേമചന്ദ്രൻ വീട്ടിലേക്കു മടങ്ങി. പിത്തളത്തമായ ഭടവേഷത്തെ ആപാദമസ്തകം അണിഞ്ഞു് അകാലജലദമാലയെത്താൽ ഇരുണ്ട ആകാശമണ്ഡലംപോലെ അദ്ദേഹത്തിന്റെ മനോഹരമുഖം അന്ധകാരമയമായിത്തീൎന്നു. അനന്യസഹായനായ ആ യുവാവ് രാത്രിസമയത്തു് ആയുധപാണിയായി പുറത്തേക്കിറങ്ങി. ബങ്കാളത്തിൽ തുരുഷ്കർ എത്തിയിരിക്കുന്നു എന്ന് ജനലിന്നരികെ കണ്ട കാഴ്ചയിൽനിന്നു ഹേമചന്ദ്രൻ മനസ്സിലാക്കിയിരുന്നു.

## ആറാം അദ്ധ്യായം

### കുളക്കടവിൽ

അകാലജ്വരോദയംപോലെ ഭയങ്കരമൂൎത്തിയായ രാജകുമാരൻ തുരുഷ്കനെ അന്വേഷിച്ചുകൊണ്ടു് യാത്രയായി. ആഹാ

രയോഗ്യമായ മൃഗത്തെ കണ്ടാൽ ഒരു വ്യാഘ്രം ഏതുപ്രകാരം അതിനെ തേടിനടക്കുമോ അപ്രകാരമാണ് തുരുഷ്കനെ കണ്ട ഉടനെ ഹേമചന്ദ്രൻ അവനെ അന്വേഷിച്ച് പുറപ്പെട്ടത്. പക്ഷേ തുരുഷ്കൻ എങ്ങോട്ടാണ് പോയതെന്നാകട്ടെ അവനെ എവിടെയാണ് അന്വേഷിക്കേണ്ടത് എന്നാകട്ടെ അദ്ദേഹത്തിന്ന് യാതൊരു വിവരവും ഉണ്ടായിരുന്നില്ല

ഹേമചന്ദ്രൻ ഒരൊററ തുരുഷ്കനെ മാത്രമേ കണ്ടിട്ടുള്ളു. എങ്കിലും തുരുഷ്കസൈന്യം നഗരത്തിന്നടുത്തെങ്ങാനും ഒളിച്ചിരിക്കുന്നുണ്ടായിരിക്കാമെന്നും ഈ കണ്ട തുരുഷ്കൻ ആ സൈന്യത്തിന്റെ പൂർവ്വചരനായിരിക്കാമെന്നും അദ്ദേഹം തീരുമാനിച്ചു. തുരുഷ്കസേനതന്നെ വന്നിട്ടുണ്ടെങ്കിൽ അവരോട് ഏകനായി യുദ്ധംചെയ്യുക എന്നത് സംഭാവ്യമല്ലെന്നിരിക്കിലും ആരെല്ലാമാണ് വന്നിട്ടുള്ളത് എന്തെല്ലാമാണ് അവസ്ഥ, എന്നും മററും ആരാഞ്ഞറിയുന്നതുവരെ ഹേമചന്ദ്രനു സ്വസ്ഥമായിരിക്കാൻ ക്ഷമയുണ്ടായില്ല. യാതൊരു മഹൽകാര്യത്തെ ഉദ്ദേശിച്ചാണോ താൻ മൃണാളിനിയെ ത്യജിക്കേണ്ടിവന്നത് ആ കാര്യനിർവ്വഹണത്തിനുവേണ്ടി ഉദ്യമിക്കേണ്ടുന്ന അവസരം സന്നിഹിതമായിരിക്കുന്നു എന്ന് അദ്ദേഹം തീർച്ചപ്പെടുത്തി. ഉറക്കമിളയ്ക്കാൻ ഉള്ള മടിനിമിത്തം ഹേമചന്ദ്രൻ ആ കൃത്യനിർവ്വഹണത്തിൽ വൈമുഖ്യം കാണിക്കുകയോ? ഒരിക്കലും ഇല്ല. ഹേമചന്ദ്രനു യവനനിഗ്രഹത്തിൽ സവിശേഷമായ ആനന്ദവുമുണ്ട്. ഉഷ്ണീഷവേഷ്ടിതമായ ആ മനുഷ്യശിരസ്സു കണ്ടതുമുതൽ അതിന്റെ ഉടമസ്ഥനെ നിഗ്രഹിക്കാനുള്ള മോഹം ഹേമചന്ദ്രനെ ഭയാനകമായ പ്രബലതയോടെ ബാധിച്ചിരിക്കേ അതിന്റെ നിവൃത്തിവരുത്താതെ അദ്ദേഹം എങ്ങിനെ അടങ്ങിയിരിക്കും? അതുകൊണ്ടുതന്നെയാണ് അദ്ദേഹം ദ്രുതഗതിയായി രാജപഥത്തിലേക്ക് യാത്രയാരംഭിച്ചത്.

ഉപവനഗൃഹത്തിൽനിന്ന് രാജപഥത്തിലേയ്ക്ക് കുറച്ചു ദൂരമുണ്ട്. അധികം ജനസഞ്ചാരമില്ലാത്ത ഒരു ഊടുവഴി കടന്നി

ട്ടാണു് രാജപാതയിൽചെന്നു ചേരേണ്ടതു്. ഹേമചന്ദ്രൻ പോയതു് ആ വഴിക്കാണു്. അതിന്റെ ഒരു ഭാഗത്തു് മനോഹരമായ പടവുകളോടുകൂടിയ ഒരു വലിയ കുളമുണ്ടു്. കുളക്കരയിൽ എലഞ്ഞി, അശോകം, ചമ്പകം, കടമ്പു്, അരയാൽ, പേരാൽ, മാവു് മുതലായ അനവധി വൃക്ഷങ്ങളുമുണ്ടു്. ആ മരങ്ങൾ ഒന്നിനോടൊന്നു് പിണഞ്ഞുനിന്നിരുന്നതിനാൽ വാപീതീരം പകൽസമയത്തുപോലും ഇരുട്ടടഞ്ഞുകിടന്നിരുന്നു. അതു് ഭൂതഗണങ്ങൾ വന്നു വിഹരിക്കാറുള്ള സ്ഥലമാണെന്നു് ആളുകൾ ദൃഢമായി വിശ്വസിച്ചുപോന്നിരുന്നതിനാൽ ജനങ്ങൾ ദുല്ലഭമായിട്ടേ അവിടെ പോയിരുന്നുള്ളു. അഥവാ ആരെങ്കിലും പോകാറുണ്ടെങ്കിൽതന്നെ അവർ തനിച്ചു പോകാറുമില്ലായിരുന്നു. രാത്രിസമയത്തു് ആരും ഒരിക്കലും അങ്ങോട്ടു തിരിഞ്ഞുനോക്കുകയേ പതിവില്ല.

പൌരാണികധർമ്മത്തിന്നു് ഏകാധിപത്യമുണ്ടായിരുന്ന ആ കാലത്തു് ഹേമചന്ദ്രനു് ഭൂതഗണങ്ങളെപ്പററിയും മററും വിശ്വാസമുണ്ടായതിൽ എന്താണത്ഭുതം? പക്ഷേ, പ്രേതവിഷയത്തിലുള്ള വിശ്വാസംനിമിത്തം ഉദ്ദിഷ്ടകൃത്യത്തിൽനിന്നു് പിൻവലിക്കത്തക്ക ഭീരുസ്വഭാവം അദ്ദേഹത്തിന്നില്ലായിരുന്നതിനാൽ അദ്ദേഹം സംകോചംകൂടാതെ കുളക്കടവിലേക്കു പോയി. സംകോചം ഉണ്ടായിരുന്നില്ലെന്നേയുള്ളു. പക്ഷേ കൌതുഹലത്തിന്നു് യാതൊരു കുറവും ഉണ്ടായിരുന്നില്ല. വാപീതീരത്തിൽ എല്ലാടത്തും അനിമേഷലോചനനായി ദൃഷ്ടി വിക്ഷേപംചെയ്തുകൊണ്ടു് ആ യുവാവു് കല്പടവുകളിൽ നില്ക്കുന്നതിന്നിടയ്ക്കു പെട്ടെന്നു് അദ്ദേഹം ഒന്നു നടുങ്ങിപ്പോയി. ജനശ്രുതിയെക്കുറിച്ചു് അദ്ദേഹത്തിന്നുണ്ടായിരുന്ന വിശ്വാസം കുറെക്കൂടി ദൃഢീകൃതമായി. എല്ലാററിലും ചോട്ടിലുള്ള പടവിന്മേൽ വെള്ളത്തിലേയ്ക്കു കാൽ നീട്ടിക്കൊണ്ടു വെള്ളവസ്ത്രം ധരിച്ച ഒരു സ്വരൂപം ആ നിലാവിൽ ഇരിക്കുന്നതു കണ്ടു. അതൊരു സ്ത്രീയാണെന്നു് അദ്ദേഹത്തിന്നു് പ്രഥമദൃഷ്ടിയിൽ തന്നെ മന

സ്സിലായി. കേശജാലവും സ്കന്ധദേശവും പൃഷ്ഠഭാഗവും ബാഹുയുഗളവും മുഖമണ്ഡലവും വക്ഷസ്ഥലവും വെള്ളവസ്ത്രംകൊണ്ടു മൂടിയിരുന്നു. അതു പ്രേതംതന്നെ എന്നു് തീർച്ചപ്പെടുത്തിക്കൊണ്ടു് ഹേമചന്ദ്രൻ നിർഭയഭാവത്തോടെ നടന്നു. എങ്കിലും ഇതു് ഒരു മനുഷ്യസ്ത്രീതന്നെയായിരിക്കുമോ? ഈ രാത്രിസ്സമയത്തു് ഇവൾ ഇവിടെ വരാൻ കാരണമെന്തായിരിക്കാം? ഇവൾ ഇതിന്മുന്നെ കണ്ടിരിക്കുമോ? എന്നും മറ്റുമുള്ള സംശയങ്ങളാൽ പ്രേരിതനായി രാജകുമാരൻ നിർഭയഭാവത്തോടെ കുളക്കടവിലേക്കു് മന്ദംമന്ദം ഇറങ്ങി. ആ പ്രേതവേഷധാരിണി! അദ്ദേഹത്തിന്റെ വരവുകണ്ടിട്ടും ഇരുന്നേടത്തുനിന്നു് അനങ്ങാതെ അവിടെത്തന്നെ ഇരുന്നു. ഹേമചന്ദ്രൻ അവളുടെ അടുത്തുചെന്നു. അപ്പോൾ അവൾ എഴുന്നേറ്റുനിന്നു് ഹേമചന്ദ്രന്റെ നേർക്കു തിരിഞ്ഞുനിന്നു മുഖത്തുവീണിരുന്ന തലമുടി മാറ്റിനീക്കി. അപ്പോൾ ഹേമചന്ദ്രന്നു് അവളുടെ മുഖം കാണ്മാൻ സാധിച്ചു. ഹാ! ഇതെന്താശ്ചര്യം– അതൊരു പ്രേതമായിരുന്നില്ല! പക്ഷെ അതൊരു പ്രേതമായിരുന്നെങ്കിൽക്കൂടി ഹേമചന്ദ്രന്നു് അതിലധികം ആശ്ചര്യം തോന്നുമായിരുന്നോ എന്നു് സംശയമാണു്. "അല്ലാ മനോരമേ! ഇതെന്തുകഥ? എന്താണിവിടെ ചെയ്യുന്നതു്?" എന്നു് അദ്ദേഹം ചോദിച്ചു

മനോ— ഞാൻ ഇവിടെ പലപ്പോഴും വരാറുണ്ടു്. അങ്ങു വന്നകാര്യം എന്താണു്?

ഹേമ— എനിക്കിവിടെ അല്പം ജോലിയുണ്ടു്.

മനോ— രാത്രിസമയത്തു് എന്തു ജോലിയാണിവിടെ?

ഹേമ— അതു പിന്നെ പറയാം. ഭവതി ഈ അസമയത്തു് ഇവിടെ വരാൻ കാരണമെന്താണു്?

മനോരമ— അങ്ങയുടെ ഈ വേഷത്തിന്റെ ഉദ്ദേശം എന്താണു്? കഴുത്തിൽ ശൂലം, അരയിൽ വാൾ, വാളിൽനിന്നു ജ്വലിക്കുന്നതു് എന്താണു്. വൈരമോ? തലയിൽ എന്താണു് ധരിച്ചിരിക്കുന്നതു്. അതിൽനിന്നു് എന്തോ തിളങ്ങുന്നു

ണല്ലോ. അതും വൈരമാണോ? ഈ മാതിരി വൈരം എവിടെനിന്നു കിട്ടി?

ഹേമ— അതു എൻെറതു തന്നെയാണു്.

മനോ— ഈ രാത്രിസമയത്തു് ഇത്തരത്തിലുള്ള ഒരു വൈരക്കല്ലും ധരിച്ചു് എങ്ങോട്ടാണു് യാത്ര? വല്ല കള്ളന്മാരും തട്ടിപ്പറിച്ചു് കൊണ്ടുപോകുമല്ലോ.

ഹേമ— എൻെറ കയ്യിൽനിന്നു് കള്ളന്മാർക്കു തട്ടിപ്പറിച്ചുകൊണ്ടുപോകാൻ സാധിക്കയില്ല.

മനോ— എന്നാൽ പിന്നെ, ഈ രാത്രിസമയത്തു് ഇങ്ങിനെയുള്ള അലങ്കാരംകൊണ്ടെന്താണൊരു പ്രയോജനം? വിവാഹം ചെയ്യാനാണോ പുറപ്പെട്ടിരിക്കുന്നതു്?

ഹേമ— ഭവതിക്കെന്തു തോന്നുന്നു?

മനോ— മനുഷ്യരെ കൊല്ലാനുള്ള ആയുധവും ധരിച്ചു് ആരും വിവാഹത്തിനു പോകാറില്ല. അങ്ങു് യുദ്ധത്തിനാണു് പോകുന്നതു്.

ഹേമ— ആരോടാണു് യുദ്ധംചെയ്യുക? ഭവതി ഇവിടെ എന്താണു് ചെയ്യുന്നതു്?

മനോരമ— കുളികഴിഞ്ഞു് കാററത്തു് തലമുടി ആററുകയാണു്. നോക്കൂ, തലമുടിക്കു് ഇപ്പോഴും നനവുണ്ടു്.

ഇങ്ങിനെ പറഞ്ഞു മനോരമ അവളുടെ നനഞ്ഞ തലമുടികൊണ്ടു് ഹേമചന്ദ്രൻെറ കൈതൊട്ടു.

ഹേമ— രാത്രിയിൽ എന്താണൊരു കുളി?

മനോ— എൻെറ ദേഹം വല്ലാതെ തപിക്കുന്നു.

ഹേമ— ഗംഗയിൽചെന്നു കുളിക്കാതെ ഇവിടെ വന്നു കുളിക്കുന്നതെന്താണു്?

മനോ— ഈ കുളത്തിലെ വെള്ളത്തിനു തണുപ്പുകൂടും.

ഹേമ— ഭവതി എപ്പോഴും ഇവിടുന്നാണോ കുളിക്കാറു്?

മനോ— അതെ.

ഹേമ— ഭവതിയെ ആരെങ്കിലും വിവാഹം കഴിച്ചാൽ പിന്നെ ഇങ്ങിനെ വരാൻ തരമാകുമോ?

മനോ— ആദ്യം വിവാഹം നടക്കട്ടെ.

ഹേമ— (ചിരിച്ചുകൊണ്ട്) ഭവതിക്കു തീരെ ലജ്ജയില്ല.

മനോ— എന്തിനാണിങ്ങിനെ ദേഷ്യപ്പെടുന്നതു്. അങ്ങു പറഞ്ഞതിനെപ്പററി ഞാൻ ദേഷ്യപ്പെട്ടില്ലല്ലൊ.

ഹേമ— അതു ക്ഷമിക്കണം. ഈ വഴിക്ക് ആരെങ്കിലും പോകുന്നതു കണ്ടുവോ?

മനോ— കണ്ടു.

ഹേമ— എന്തു വേഷത്തിലാണ് കണ്ടതു്?

മനോ— തുരുഷ്കന്റെ വേഷത്തിൽ.

ഹേമചന്ദ്രൻ അത്യന്തം വിസ്മിതനായി. "അതൊരു തുരുഷ്കനാണെന്നു ഭവതി എങ്ങിനെ മനസ്സിലാക്കി."

മനോ— ഞാൻ മുമ്പ് തുരുഷ്കരെ കണ്ടിട്ടുണ്ട്.

ഹേമ— എവിടെവെച്ച്?

മനോ— എവിടെവെച്ചും അല്ല. അങ്ങ് ആ തുരുഷ്കന്റെ പിന്നാലെയാണോ പോകുന്നതു്?

ഹേമ— അതെ. അവൻ ഏതുവഴിക്കാണ് പോയതു്?

മനോ— അതറിഞ്ഞിട്ടെന്തുവേണം?

ഹേമ— എനിക്കവനെ കൊല്ലണം.

മനോ— മനുഷ്യവധത്തിനാണോ ഭാവം?

ഹേമ— തുരുഷ്കൻ എന്റെ പരമശത്രുവാണ്.

മനോ— എന്നാൽ ഒരുത്തനെ കൊന്നതുകൊണ്ട് തൃപ്തിയാകുമോ?

ഹേമ— എത്ര തുരുഷ്കന്മാരെ കണ്ടുകിട്ടുമോ അത്രയും പേരെ കൊല്ലാൻ തെയ്യാറാണ്.

മനോ— അതു സാധിക്കുമോ?

ഹേമ— സാധിക്കും.

മനോ— എന്നാൽ സാവധാനത്തിൽ എന്റെ കൂടെ വരിക.

ഹേമചന്ദ്രൻ അങ്ങുമിങ്ങും നടന്നുകൊണ്ടിരുന്നു. യവനയുദ്ധത്തിൽ ഈ ബാലികയാണോ മാർഗ്ഗദർശിനിയാകാൻ

ൻ *

പോകുന്നതു്? മനോരമ അദ്ദേഹത്തിന്റെ മനോഭാവം മനസ്സിലാക്കി. "ഞാൻ ഒരു പെൺകിടാവാണെന്നുകരുതി എന്റെ വാക്കിൽ വിശ്വാസക്കേടു തോന്നുന്നുണ്ടോ?"

ഹേമചന്ദ്രൻ മനോരമയുടെ മുഖത്തുനോക്കി; ഇവൾ മനുഷ്യസ്ത്രീ തന്നെയോ എന്നു വിസ്മയിച്ചുപോയി.

## ആറാം അദ്ധ്യായം

### പശുപതി

ഗൌഡരാജ്യത്തിലെ ധർമ്മാധികാരിയായ പശുപതി ഒരു അസാധാരണപുരുഷനാണു്. കാര്യത്തിൽ അയാൾ രണ്ടാമത്തെ ഗൌഡേശ്വരനാണു്. രാജാവു വൃദ്ധനും, വാർദ്ധക്യധർമ്മം അനുസരിച്ചു പരമതാവലംബിയും, രാജ്യകാര്യത്തിൽ അയത്നവാനും ആയിരുന്നതിനാൽ, പ്രധാന മന്ത്രിയായ ധർമ്മാധികാരിയുടെ കയ്യിലാണു് അദ്ദേഹം ഗൌഡരാജ്യത്തെസ്സംബന്ധിച്ചുള്ള സകല ഭാരവും സമർപ്പിച്ചിരുന്നതു്. ഇപ്രകാരം പശുപതി സമ്പൽവിഷയത്തിൽ അഥവാ ഐശ്വര്യവിഷയത്തിൽ ഗൌഡേശ്വരനോടു തുല്യനായിത്തീർന്നു.

പശുപതിയ്ക്കു മുപ്പത്തഞ്ചു വയസ്സു പ്രായം കാണും. കാഴ്ചയ്ക്കു പരമസുന്ദരനാണു്. ദീർഘമായ ശരീരവും വിശാലമായ വക്ഷസ്സും, മാംസളവും ബലിഷ്ഠവുമായ അവയവങ്ങളുംകൊണ്ടു് അയാൾ സർവ്വാംഗസുന്ദരനാണെന്നുതന്നെ പറയാം. വർണ്ണം തപ്തകാഞ്ചനസന്നിഭമാണു്. മാനസികശക്തിയുടെ മന്ദിരമോ എന്നു തോന്നുംവണ്ണം അത്ര വിസ്താരമുള്ളതാണു നെറ്റിത്തടം. നാസിക ദീർഘവും ഉന്നതവുമാണു്. ദൃഷ്ടി ക്ഷുദ്രമെങ്കിലും അസാധാരണമായ ഔജ്ജ്വല്യത്തോടുകൂടിയതാണു. മു

ഖകാന്തിജ്ഞാനഗാംഭീര്യവ്യഞ്ജകവും ദിനംപ്രതി ചെയ്തുപോരുന്ന വിഷയാനുഷ്ഠാനത്താൽ ജനിതമായ ചിന്തനിമിത്തം ഏതാണ്ടൊരു പരുഷഭാവത്തോടുകൂടിയതുമാണു. രാജസദസ്സിൽ അയാളെപ്പോലെ സർവ്വാംഗസുന്ദരനായിട്ടൊരു പുരുഷനെ കാണുകയില്ല. ഗൌഡദേശത്തിൽ അത്ര പാണ്ഡിത്യവും വിചക്ഷണതയുമുള്ള ആളും വേറെയില്ലെന്ന് ആളുകൾ പറഞ്ഞിരുന്നു.

പശുപതി ജാതിയിൽ ബ്രാഹ്മണനാണെന്നല്ലാതെ അയാളുടെ ജന്മഭൂമി എവിടെയാണെന്ന് ആർക്കും നിശ്ചയമില്ല. അയാളുടെ അച്ഛൻ നിർദ്ധനനായ ഒരു ശാസ്ത്രികളായിരുന്നു എന്നു ചിലർ പറയാറുണ്ട്.

തന്റെ ബുദ്ധിയുടെയും വിദ്യയുടെയും പ്രഭാവംകൊണ്ടു മാത്രമാണു പശുപതി ഗൌഡരാജ്യത്തിലെ പ്രധാന പദവിയിൽ അധിഷ്ഠിതനായിത്തീർന്നത്.

പശുപതി ചെറുപ്പത്തിൽ കാശിയിൽ പിതാവിന്റെ അടുക്കൽനിന്നു ശാസ്ത്രങ്ങൾ പഠിച്ചു. അവിടെ കേശബ് എന്നൊരു ബംഗാളി ബ്രാഹ്മണൻ പാർത്തിരുന്നു. അയാൾക്കു ഹൈമവതി എന്നു പേരായി എട്ടു വയസ്സു പ്രായം ചെന്ന ഒരു മകളും ഉണ്ടായിരുന്നു. പശുപതി അവളെ വിവാഹം ചെയ്തു. പക്ഷേ, നിർഭാഗ്യവശാൽ വിവാഹം കഴിഞ്ഞന്നു രാത്രി തന്നെ, കേശവബ്രാഹ്മണൻ കന്യകയോടൊപ്പം അദൃശ്യനായി തീർന്നു. അതിനു ശേഷം ആർക്കും അയാളുടെ വിവരമൊന്നും ഉണ്ടായിരുന്നില്ല. അന്നു മുതൽ പശുപതി വിഭാര്യനായിട്ടാണിരിക്കുന്നത്. സംഗതിവശാൽ ഇതുവരെ രണ്ടാമതൊരു വേളി കഴിക്കാനും തരമായിട്ടില്ല. അയാൾ വസിക്കുന്നതു രാജധാനിക്കു തുല്യമായ ഒരു വലിയ മാളികയിലാണെങ്കിലും ഒരു കുട്ടിക്കു ഗൃഹലക്ഷ്മിയുടെ കടാക്ഷജ്യോതിസ്സിന്റെ അഭാവത്താൽ ആ മണിമാളിക ഇന്നും അന്ധകാരമയമായിട്ടാണിരിക്കുന്നത്.

ഈ കഥ നടന്നന്ന രാത്രി പശുപതി തന്റെ മാളികയിലെ ഏകാന്തമായ ഒരു മുറിയിൽ ഏകാകിയായിട്ടിരിക്കുകയാണ്. മുറിയിൽ വിളക്കു കത്തുന്നുണ്ടു. മുറിയുടെ പിൻഭാഗത്ത് ഒരു മാവിൻതോട്ടമാണ്. ആ തോട്ടത്തിലേക്കിറങ്ങിപ്പോകുവാൻ ഒരു ഗുപ്തദ്വാരവുമുണ്ട്. ആ വാതില്ക്കൽ വന്ന് അർദ്ധരാത്രിസ്സമയത്ത് ആരോ മെല്ലെ തട്ടുന്നതു കേട്ടപ്പോൾ പശുപതി അകത്തു നിന്നു വാതിൽ തുറന്ന് ഒരാൾ അകത്തേക്കു കടന്നു. അയാൾ ഒരു മുസൽമാനായിരുന്നു. അവനെത്തന്നെയാണ് ഹേമചന്ദ്രൻ കുറെ മുമ്പു ജനവാതില്ക്കൽ കണ്ടിരുന്നതു. പശുപതി അവനോടിരിക്കുവാൻ പറഞ്ഞു വിശ്വാസജനകമായ ഒരടയാളം കാണിച്ചു. മുസൽമാൻ അടയാളത്തിന്റെ അർത്ഥം മനസ്സിലാക്കി ആസനസ്ഥനാവുകയും ചെയ്തു.

പശുപതി സംസ്കൃതത്തിൽ ഇപ്രകാരം പറഞ്ഞു. "അങ്ങു തുരുഷ്കസേനാപതിയുടെ വിശ്വാസപാത്രമാണെന്നെനിക്കറിയാം. എന്റെ വിശ്വാസപാത്രവുംതന്നെ. അങ്ങയുടെ പേരു മുഹമ്മദ് ആലി എന്നല്ലേ? സേനാപതിയുടെ അഭിപ്രായം എന്താണെന്നു കേൾക്കട്ടെ." യവനന്റെ ഉത്തരവും സംസ്കൃതത്തിലായിരുന്നു. പക്ഷേ അവന്റെ സംസ്കൃതത്തിൽ മുക്കാൽ ഭാഗം പാർസിയും ബാക്കി കാലംശം സംസ്കൃതവുമായിരുന്നു. പക്ഷേ ഈ സംസ്കൃതം ഭാരതവർഷത്തിൽ ഒരു കാലത്തും വ്യവഹൃതമായിരുന്നില്ലാത്തതും മഹമ്മദാലിയുടെ സ്വന്തസൃഷ്ടിയുമായ ഒരു പ്രത്യേകഭാഷയായിരുന്നു. അതിന്റെ അർത്ഥം മനസ്സിലാക്കുവാൻ പശുപതി നന്നേ കഷ്ടപ്പെടേണ്ടി വന്നു. വായനക്കാർ ആ കഷ്ടത അനുഭവിക്കേണ്ടുന്ന ആവശ്യമില്ലാത്തതുകൊണ്ട് അതിനെ മനസ്സിലാവുന്ന ഭാഷയിൽ അനുവാദം ചെയ്തു താഴെ ചേർക്കാം.

യവനൻ— ഖിൽജി സാഹേബിന്റെ അഭിപ്രായം അങ്ങേക്കറിയാമല്ലോ. യുദ്ധം കൂടാതെതന്നെ ഗൌഡവിജയം

സാധിച്ചാൽകൊള്ളാമെന്നാണ് അദ്ദേഹത്തിന്റെ ആഗ്രഹം. ഏതു വിധത്തിലാണ് അങ്ങ് ഈ രാജ്യം അദ്ദേഹത്തിന്റെ കയ്യിൽ സമർപ്പിക്കുവാൻ ഭാവം?

പശുപതി— ഞാൻ ഈ രാജ്യം അദ്ദേഹത്തിന്റെ കയ്യിൽ സമർപ്പിക്കുമോ ഇല്ലയോ എന്ന കാര്യം തീർച്ച പറയുവാൻ വയ്യ. സ്വദേശവൈരം മഹാപാപമാണ്. അങ്ങിനെയൊരു പാതകം അനുഷ്ഠിക്കേണ്ടുന്ന ആവശ്യം ഞാൻ കാണുന്നില്ല.

യവ— കേമമായി. എന്നാൽ ഞാൻ പോകുന്നു. ഈ സ്ഥിതിക്ക് അങ്ങു ഖിൽജിയുടെ അടുക്കലേക്കു ദൂതനെ അയക്കേണ്ടിയിരുന്നില്ല.

പശു— അദ്ദേഹത്തിന്റെ യുദ്ധാരംഭം എത്രത്തോളമായെന്നറിവാനാണു ഞാൻ ദൂതനെ അയച്ചതു്.

യവ— എന്നാൽ ഞാൻതന്നെ ആ വിവരം അറിയിച്ചേക്കാം. യുദ്ധം അവിടുത്തേക്കു ബഹുപ്രിയമാണു.

പശു— മനുഷ്യയുദ്ധവും, മൃഗയുദ്ധവും? ഹസ്തിയുദ്ധമോ?

മഹമ്മദാലിക്കു കോപം വന്നു. "ഗൌഡദേശത്തിലെ യുദ്ധം ഒരുവക മൃഗയുദ്ധംതന്നെയാണു. ഒരാളെ അയക്കേണമെന്ന് അങ്ങു സേനാപതിയോടാവശ്യപ്പെട്ടതു് അവനെ അപമാനിച്ചയക്കാനുള്ള ഉദ്ദേശത്തോടുകൂടിയാണെന്ന് എനിക്കിപ്പോൾ മനസ്സിലായി. യുദ്ധം ഞങ്ങൾ ശീലിച്ചിട്ടുണ്ട്. പരിഹാസം അത്ര ശീലിച്ചിട്ടില്ല അറിവനുസരിച്ചു പ്രവൃത്തിച്ചുകൊള്ളാം.

ഇങ്ങിനെ പറഞ്ഞു മുഹമ്മദാലി പോകാൻ ഭാവിച്ചപ്പോൾ പശുപതി തടഞ്ഞുനിർത്തി. "ഒരു നിമിഷനേരം നില്ക്കണേ. ഒരു കാര്യം ചോദിച്ചുകൊള്ളട്ടെ. യവനഹസ്തത്തിൽ ഈ രാജ്യത്തെ സമർപ്പിക്കുന്നതു് എനിക്കു സമ്മതമാണ്. അതു സാധിക്കായ്കയുമില്ല. ഞാൻതന്നെയാണു യഥാർത്ഥത്തിൽ ഗൗഡദേശപാലൻ. സേനരാജാവിന്നു രാജാവെന്ന പേരു മാത്രമേയുള്ളു. എങ്കിലും തക്കതായ പ്രതിഫലം കിട്ടാ

തെ എന്റെ രാജ്യം ഞാൻ എന്തിനായിട്ടാണു നിങ്ങളിൽ ചിലൎക്കു സമ്മാനിക്കുന്നതു്?

മഹന്ത — പ്രതിഫലമായി അങ്ങേക്കു് എന്തു വേണം?

പശു — ഖിൽജി എന്തു തരും?

മഹ — അങ്ങേക്കു് ഇപ്പോഴുള്ള സൎവ്വവും അങ്ങേക്കു തന്നെ ഇരിക്കും. ജീവനും ഐശ്വൎയ്യവും സ്ഥാനവും എല്ലാം ഇതേ നിലയിൽതന്നെ അനുഭവിക്കാം. അത്രമാത്രം.

പശു — അതുകൊണ്ടെന്താണെനിക്കൊരു ലാഭം? ഇപ്പറഞ്ഞതെല്ലാം ഇപ്പോൾതന്നെ സ്വാധീനമല്ലേ? പിന്നെ എന്തു കണ്ടിട്ടാണു ഞാൻ ഗൌരവമേറിയ ഈ പാപകൎമ്മം ചെയ്യേണ്ടതു്?

മഹ — ഞങ്ങളുടെ അനുകൂല്യം ഇല്ലെങ്കിൽ ഇതു വല്ലതും ബാക്കി നില്ക്കുമോ? യുദ്ധം ചെയ്യുന്ന പക്ഷം അങ്ങയുടെ ഐശ്വൎയ്യവും സ്ഥാനവും ജീവൻകൂടിയും അപഹൃതമാകുമല്ലോ.

പശു — എന്നാൽ യുദ്ധംതന്നെ ആവട്ടെ. യുദ്ധം ചെയ്യുന്നതു ഞങ്ങൾക്കിഷ്ടമില്ലാത്ത കാൎയ്യമാണെന്നു വിചാരിക്കേണ്ട. വിശേഷിച്ചും മഗധദേശത്തു ലഹളയുടെ ആരംഭമുണ്ടെന്നു ഞങ്ങളറിയും. അതിനെ അമൎത്താനാണു ഖിൽജിയുടെ ഉൽകണ്ഠ. അതു നിമിത്തം ഗൌഡദേശത്തേക്കുള്ള പുറപ്പാടു തൽക്കാലം കുറച്ചു ദിവസത്തേക്കു നിൎത്തിവെക്കേണ്ടിവന്നിരിക്കുന്നു എന്നും ഞങ്ങൾക്കറിവുണ്ടു്. ഞാൻ ആവശ്യപ്പെടുന്ന പ്രതിഫലം തരാൻ മനസ്സില്ലെങ്കിൽ വേണ്ട. യുദ്ധം ചെയ്വാൻ ഒരുങ്ങിക്കൊള്ളുക. ഞങ്ങൾക്കും ഇതുതന്നെയാണു തരം. ബീഹാറിൽ ലഹളക്കാരുടെ സൈന്യം തെയ്യാറാകുമ്പോഴേക്കു ഗൌഡേശ്വരന്റെ സൈന്യവും ഒരുങ്ങിയിരിക്കും."

മഹ — അതുകൊണ്ടെന്താ? ഉറുമ്പു കടിച്ചതിന്നു മീതെ കൊതുകും കൂടെ കടിച്ചാൽ ആന ചത്തുപോകുമോ? പക്ഷേ അങ്ങുന്നു് ആവശ്യപ്പെടുന്ന പ്രതിഫലം എന്നതാണെന്നു കേൾക്കട്ടെ. എന്നിട്ടു വേണം എനിക്കു പോകുവാൻ.

പത്രു— അതും പറയാം. ഞാൻ ഇപ്പോഴും വാസ്തവത്തിൽ ഗൌഡദേശാധിപതിതന്നെയാണു. പക്ഷെ ജനങ്ങൾ എന്നെ ഗൌഡദേശപാലൻ എന്നു വിളിച്ചുവരാറില്ല. യഥാൎത്ഥമായി രാജാവാകേണമെന്നാണെന്റെ ആഗ്രഹം. സേനവംശത്തിന്നറുതിവരുത്തി പത്രുപതി ഗൌഡാധിപതിയായിത്തീരണം.

മഹ— ആ ആഗ്രഹം സാധിപ്പിച്ചുതന്നാൽ ഞങ്ങൾക്കെന്തു പ്രതിഫലം തരും?

പത്രു— ഒരു സാമന്തരാജാവിന്റെ നിലയിൽ കപ്പം തന്നുകൊള്ളാം.

മഹ— തരേണ്ടില്ല. അങ്ങു വാസ്തവത്തിൽ ഗൌഡദേശപാലനും രാജാവു് അങ്ങെക്കു് യന്ത്രമാത്രം സ്വാധീനത്തിലുള്ള ആളും ആണെങ്കിൽ ഞങ്ങളോടു് അങ്ങു് ഇത്രയൊക്കെ പറയേണ്ടുന്ന ആവശ്യമെന്താണു്? ഞങ്ങളുടെ സഹായം അപേക്ഷിക്കുന്നതു് എന്തിനാണു്? ഞങ്ങൾക്കു കപ്പം തരുന്നതെന്തിനാണു്?

പത്രു— എന്നാൽ കാൎയ്യം വെളിവായി പറയാം. യാതൊന്നും മറച്ചുവെക്കുന്നില്ല. ഒന്നാമതു സേനരാജൻ എന്റെ പ്രഭുവും വൃദ്ധനും എന്നെ സ്നേഹിക്കുന്ന ആളുമാണു്. എന്റെ കൈകൊണ്ടുതന്നെ അദ്ദേഹത്തെ രാജ്യഭ്രഷ്ടനാക്കിത്തീൎത്താൽ ലോകം എന്നെ വല്ലാതെ നിന്ദിക്കും. നിങ്ങൾ യുദ്ധത്തിന്നുവരികയാണെന്നു ഭാവിച്ചാൽ മാത്രം മതി. യുദ്ധം കൂടാതെതന്നെ രാജധാനിയിലേക്കു പ്രവേശിക്കുവാൻ വേണ്ടുന്ന സഹായം ഞാൻ ചെയ്തു തരാം. അതിന്നു ശേഷം നിങ്ങൾ രാജാവിനെ സിംഹാസനഭ്രഷ്ടനും എന്നെ സിംഹാസനാരൂഢനും ആക്കുന്നപക്ഷം ലോകനിന്ദയ്ക്കവകാശമേയില്ല. രണ്ടാമതു രാജ്യത്തിന്നവകാശിയല്ലാത്ത ഒരാൾ രാജ്യാധികാരം കൈക്കലാക്കിയാൽ നാട്ടിൽ ലഹളയുണ്ടാകാനിടയുണ്ടു്. നിങ്ങളുടെ സഹായമുണ്ടെങ്കിൽ ആ ലഹളകൂടാതെ കഴിക്കാം. മൂന്നാമതു്, ഞാൻ

രാജാവായാൽ ഇപ്പോഴം സേനാരാജാവുമായി നിങ്ങൾക്കുള്ള വൈരം ഞാനുമായി നിലനിൽത്തിപ്പോരാം. ഞങ്ങളോടു യുദ്ധം ചെയ്യുന്ന ആവശ്യമേ നേരിടുകയില്ല. യുദ്ധത്തിന്നു ഞാൻ തെയ്യാറാണു. പക്ഷെ ജയിക്കുമോ തോല്ക്കുമോ എന്നു തീച്ചപ്പെടുത്തിക്കൂടല്ലോ. ജയിച്ചുവെങ്കിൽ എനിക്കു പുതുതായി യാതൊരു ലാഭവുമില്ല. തോററുവെങ്കിൽ സവ്വസ്വവും നശിക്കുകയും ചെയ്യും. പക്ഷേ, നിങ്ങളോടു സന്ധിയായി രാജ്യം പിടിച്ചടക്കിയാൽ ഇങ്ങിനെ ഒരാശങ്കക്ക് അവകാശമില്ല. വിശേഷിച്ച് എല്ലായ്പോഴും യുദ്ധോദ്യതനായിരിക്കേണ്ടിവന്നാൽ രാജ്യം സുശാസിതമാക്കാൻ പ്രയാസമാണ്.

മഹ— അങ്ങ് ഒരു രാജനീതിജ്ഞനെപ്പോലെയാണ് സംസാരിക്കുന്നതു്. അങ്ങു പറയുന്നതിൽ എനിക്കു പൂണ്ണവിശ്വാസം ജനിച്ചിരിക്കുന്നു. ഞാൻ ഈ വിവരം ഖിൽജിസാഹേബിനെ അറിയിച്ച് അദ്ദേഹത്തിൻെറ അഭിപ്രായം അറിയാം. അദ്ദേഹം ഇപ്പോഴം പല കായ്യങ്ങളെക്കുറിച്ചും ചിന്തിച്ചു കഴങ്ങുകയാണ്. പക്ഷേ ഹിന്ദുസ്ഥാനത്തിൽ അന്യരാജാവിൻെറ പേരുകൂടി ശേഷിക്കാതെ യവനരാജാവ് ഏകഛത്രാധിപതിയായിരിക്കണമെന്നാണ് ഞങ്ങളുടെ ആഗ്രഹം. പക്ഷേ അതു അങ്ങയുടെ കായ്യത്തിൽ ഒഴിവാക്കി അങ്ങയെ ഗൌഡദേശത്തിലെ ഭരണകത്താവായി നിയമിക്കാം. മുഹമ്മദ്ഘോരിയുടെ പ്രതിനിധിയായി ദില്ലിയിൽ കത്തബ്ബ് ഉദ്ദീനും, കത്തബ്ബ് ഉദ്ദീൻെറ പ്രതിനിധിയായി പൂവ്വദേശത്ത് ബക്കിയാർ ഖിൽജിയും എന്നപോലെ ബക്കിയാർ ഖിൽജിയുടെ പ്രതിനിധിയായി ഗൌഡദേശത്തിൽ അങ്ങ് രാജ്യഭാരം ചെയ്തുകൊള്ളണം. അങ്ങേക്കിതു സമ്മതമല്ലേ?

പശു— സമ്മതംതന്നെ.

മഹ— ശരി. എന്നാൽ ഒരു കായ്യവുംകൂടി ചോദിക്കാനുണ്ട്. അങ്ങു ഏററ കായ്യം നിറവേററുവാൻ അങ്ങേക്കു സാധിക്കുമോ?

പത്രു— എന്റെ അനുമതികൂടാതെ ഒരൊററ ഭടനെങ്കിലും യുദ്ധംചെയ്യുകയില്ല. രാജഭണ്ഡാരത്തിന്റെ സൂക്ഷിപ്പുകാരൻ എന്റെ സ്വന്തം അനുചരനാണ്. എന്റെ കല്പനകൂടാതെ യുദ്ധത്തിന്നാവശ്യമായ ഒരു ചെമ്പിടിപോലും പുറത്തെക്കിറങ്ങുകയില്ല. അഞ്ചു അകമ്പടിക്കാരോടുകൂടി രാജമന്ദിരത്തിലേക്ക പ്രവേശിച്ചുകൊള്ളുവാൻ ഖിൽജിയോട പറയുക. നിങ്ങൾ ആരാണെന്നു ആരും ചോദിക്കുകയില്ല.

മഹ— വേറെ ഒരു കാൎയ്യംകൂടി ഉണ്ട്. യവനന്മാരുടെ പരമശത്രുവായ ഹേമചന്ദ്രൻ ഈ ദിക്കിൽ പാൎത്തുവരുന്നുണ്ട്. ഇന്നു രാത്രിതന്നെ അയാളുടെ ശിരസ്സു യവനശിബരത്തിലേക്ക എത്തിക്കണം.

പത്രു— നിങ്ങൾതന്നെ പോയി അതിനെ ഛേദിച്ചുകൊള്ളുക. ശരണാഗതനെ കൊന്ന പാപം ഞാനെന്തിന് വരുത്തിക്കൂട്ടുന്നു?

മഹ— യവനന്മാർ വന്നിട്ടുണ്ടെന്നു കേട്ടാൽ ഉടനെ അയാൾ നഗരം വിട്ടോടിക്കളയും. ഇന്നു അയാൾ നിശ്ചിന്തനായിരിക്കുകയാണ്. വല്ലവരേയും അയച്ചു അയാളെ വിളിപ്പിക്കാനുള്ള അവസരം ഇതുതന്നെയാണ്.

പത്രു— തരക്കേടില്ല. അങ്ങിനെ ചെയ്യാം.

മഹ— എനിക്കു സന്തോഷമായി. ഞാൻ അങ്ങയുടെ മറുപടിയും കൊണ്ട് ഇപ്പോൾതന്നെ പൊയ്ക്കളയാം.

പത്രു— ഇഷ്ടംപോലെ. വേറെ ഒന്നുകൂടി ചോദിക്കാനുണ്ടായിരുന്നു.

മഹ— എന്താണതു? മടിചെയ്യാതെ പറയണം.

പത്രു— ഞാൻ ഈ രാജ്യത്തെ നിങ്ങളുടെ കയ്യിൽ ഏല്പിച്ചുകഴിഞ്ഞു. പിന്നീട എന്നെ ബഹിഷ്കരിച്ചേക്കുമോ?

മഹ— ഞങ്ങൾ അങ്ങയുടെ വൃത്താന്തം രഹസ്യമായിവെച്ച് എത്രയും ചെറുതായ ഒരു സൈന്യത്തോടുകൂടി നഗരപ്ര

വേശം ചെയ്തുകൊള്ളാം. അതിന്നശേഷം ഞങ്ങൾ ഇപ്പോൾ നിശ്ചയിച്ചപ്രകാരം പ്രവൃത്തിച്ചില്ലെന്നുവരികിൽ അങ്ങേക്ക് എളുപ്പത്തിൽ ഞങ്ങളെ ബഹിഷ്കരിക്കാൻ സാധിക്കുമല്ലോ.

പശു— നിങ്ങളുടെ വരവ് ചെറുസൈന്യത്തോടുകൂടിയല്ലെങ്കിൽ?

മഹ— അപ്പോൾ യുദ്ധം ചെയ്യാം.

ഇത്രയും പറഞ്ഞു മഹമ്മദാലി യാത്രയായി.

## ഏഴാം അദ്ധ്യായം

### ശാന്തശീലൻ.

മഹന്മദാലി പുറത്തേക്കുപോയി ദൃഷ്ടിപഥത്തിൽനിന്നു മറഞ്ഞപ്പോൾ, വേറെ ഒരാൾ ഉപദ്വാരത്തിന്നരികെ വന്ന് അകത്തു കടക്കാമോ? എന്നു മൃദുസ്വരത്തിൽ ചോദിച്ചു.

"കടക്കാം" എന്നു പശുപതി മറുപടി പറഞ്ഞു. അകത്തു കടന്നുവന്ന ആൾ അഭിവാദ്യവും പശുപതി ആശീർവ്വാദവും ചെയ്തു. അനന്തരം പശുപതി "ശാന്തശീല! എന്താണ് മംഗളവാർത്ത? എന്നു ചോദിച്ചു.

ശാന്ത—ഇവിടുന്ന് ഒന്നൊന്നായി ചോദിച്ചാൽ ഞാൻ വഴിക്കുവഴിയായി സകല വർത്തമാനവും ബോധിപ്പിക്കാം.

പശു—യവനന്മാരുടെ അവസ്ഥിതിസ്ഥലത്ത് പോയോ?

ശാന്ത—അവിടെ ഇപ്പോൾ ആർക്കും പോകാൻ സാധിക്കയില്ല.

പശു—എന്തുകൊണ്ട്?

ശാന്ത—അത്രവലിയൊരു കാടാണത്! അകത്തു കടക്കാൻ വയ്യാ.

പശു—കഠാരികൊണ്ട് വൃക്ഷങ്ങൾ ഛേദിച്ചു കടന്നു പോകാൻ പാടില്ലേ?

ശാന്ത— നരികളുടെയും കരടികളുടെയും ഉപദ്രവം സഹിച്ചുകൂടാ.

പശു— ആയുധപാണിയായി പോയിക്കൂടെ?

ശാന്ത— നരിയേയും കരടിയേയും കൊന്നു കാട്ടിനുള്ളിൽ കടന്ന വിറകുവെട്ടികളെല്ലാം യവനന്മാരുടെ കയ്യിൽ അകപ്പെട്ടു പ്രാണത്യാഗം ചെയ്യേണ്ടിവന്നു. ഒരുത്തനെങ്കിലും തിരിച്ചു വന്നിട്ടില്ല.

പശു— നീ തിരിച്ചുവന്നുവല്ലൊ.

ശാന്ത— ഞാൻ വന്നിരുന്നില്ലെങ്കിൽ ആരാണ് ഈ വർത്തമാനം ഇവിടെ അറിയിക്കുക.

പശു— (ചിരിച്ചുകൊണ്ട്) നീ തന്നെ വന്നുവല്ലൊ!

ശാന്ത— (പ്രമാണം ചെയ്തുകൊണ്ട്) വർത്തമാനം അറിയിക്കാനാണ് ഞാൻതന്നെ വന്നതു്.

പശുപതി— (ആനന്ദഭാവത്തോടെ) എങ്ങിനെയാണ് നീ പോയതു്?

ശാന്ത— ഞാൻ ഉഷ്ണീഷവും അസ്ത്രവും തുരുഷ്കവേഷസാമഗ്രികളും ശേഖരിച്ചു് ഒരു ഭാണ്ഡം കെട്ടി വിറകുവെട്ടികളുടെ കൂട്ടത്തിൽ കാട്ടിലേക്കു കടന്നു. യവനർ വിറകുവെട്ടികളെ കണ്ടു ഉടനെ അവരെ കൊല്ലാൻ തീർച്ചപ്പെടുത്തി. ആ തഞ്ചം നോക്കി ഞാൻ മറവിൽ മാറിനിന്നു് എന്റെ വേഷം മാററി. മുസൽമാനെന്ന നിലയിൽ യവനശിബിരത്തിലെല്ലാടവും സഞ്ചരിക്കുവാനും എനിക്കു സാധിച്ചു.

പശു— വളരെ കേമമായി. യവനസൈന്യത്തിന്നു് എത്രകണ്ടു വലിപ്പമുണ്ടു്.

ശാന്ത— ആ മഹാരണ്യത്തിൽ അടങ്ങുന്നതു ആൾപ്പെരുപ്പമുണ്ടു്. ഇരുപതത്തയ്യായിരം കാണുമെന്നാണെനിക്കു തോന്നുന്നതു്.

പശുപതി— പുറികം പുളിച്ചുകറച്ചുനേരം സ്തബ്ധനായി നിന്നുപോയി." അവരുടെ സംഭാഷണം വല്ലതും കേൾക്കാൻ കഴിഞ്ഞുവോ?

ശാന്ത— വിസ്തരിച്ചു കേട്ടു. പക്ഷേ അതൊന്നും ഇവിടത്തോടു പറയുവാൻ എന്നാൽ സാധ്യമല്ല.

പശു— എന്തുകൊണ്ട്?

ശാന്ത— യവനഭാഷ എനിക്കറിഞ്ഞുകൂടാത്തതുകൊണ്ട്.

പശുപതി ഇതു കേട്ടപ്പോൾ ചിരിച്ചുപോയി. ശാന്തശീലൻ തുടർന്നുപറഞ്ഞു. "മഹമ്മദാലി ഇവിടെ വന്നിരിക്കുന്നു എന്നറിഞ്ഞപ്പോൾ വല്ല അപകടവും നേരിട്ടേക്കുമോ എന്നെനിക്കു ശങ്കയുണ്ടായി."

പശുപതി (സംഭ്രമത്തോടെ) "എന്തിനാണങ്ങിനെ ശങ്കിച്ചതു്?"

ശാന്ത— ഉദ്ദേശം കാണാതെയല്ല അവന്റെ ഇങ്ങോട്ടുള്ള വരവ്. അവന്റെ വരവിനെപ്പറ്റി ചിലരെല്ലാം അറിഞ്ഞിരിക്കുന്നു. പശുപതിക്ക് വലുതായ ശങ്കയുണ്ടായി. "ആരെല്ലാമാണ് അറിഞ്ഞിരിക്കുന്നതു്" എന്നു ചോദിച്ചു.

ശാന്ത— ഞാൻ ഇവിടത്തെ കാണാൻ വന്നപ്പോൾ യുദ്ധസന്നദ്ധമായ വേഷം ധരിച്ചു ഒരാൾ മരത്തിന്നരികെ മറഞ്ഞിരിക്കുന്നതു കണ്ടു. മഹമ്മദാലി ഇങ്ങോട്ടു വരുന്നതുകണ്ട് അവനെ അന്വേഷിച്ചു നടക്കുകയാണെന്ന് അയാളുമായുള്ള സംസാരത്താൽ ഞാൻ മനസ്സിലാക്കി. ഇരുട്ടുകൊണ്ട് എനിക്ക് ആളെ അറിയുവാൻ കഴിഞ്ഞില്ല.

പശുപതി—എന്നിട്ട്?

ശാന്ത—അതിന്നുശേഷം ഇവിടത്തെ ദാസൻ അയാളെ ചിത്രഗൃഹത്തിൽ ബന്ധനസ്ഥനാക്കി ഇങ്ങോട്ടുപോന്നു.

പശുപതി ശാന്തശീലന്റെ പ്രവൃത്തിയെ പ്രശംസിച്ചു ശേഷം ഇങ്ങിനെ പറഞ്ഞു. "നാളെ രാവിലെ എഴുന്നേററ ഉടനെ ഞാൻ അയാളുടെ കാര്യത്തിൽ വേണ്ടവിധം പ്രവർത്തിച്ചുകൊള്ളാം. ഈ രാത്രി മുഴുവൻ ബന്ധനത്തിൽതന്നെ ഇരിക്കട്ടെ. തൽക്കാലം നീ വേറൊരു കാര്യം ചെയ്യേണ്ടതായിട്ടുണ്ട്. ഇന്നു രാത്രിതന്നെ മഗധരാജപുത്രന്റെ ശിരസ്സു ഛേദ

മിച്ചുകാണണമെന്നാണ് യവനസേനാപതിയുടെ ആഗ്രഹം. അതിന്നു ഇപ്പോൾതന്നെ പുറപ്പെടണം.

ശാന്ത — ആ കാൎയ്യം വളരെ എളുപ്പമല്ല. രാജകുമാരൻ ഒരു ഈച്ചയോ ഉറുമ്പോ അല്ലെന്നു മനസ്സിലാക്കണം.

പത്രു — നീ തനിയെ ചെന്നു യുദ്ധം ചെയ്യണമെന്നു് ഞാൻ പറയുന്നില്ല. കുറെ ആളുകളെ കൂട്ടി അയാളുടെ ഭവനം ആക്രമിക്കുകയാണു വേണ്ടതു്.

ശാന്ത — ജനങ്ങൾ എന്തു പറയും?

പത്രു — കൊള്ളക്കാർ കൊന്നുകളഞ്ഞു എന്നു്.

ശാന്ത — കല്പനപോലെ. ഞാൻ പോകുന്നു.

പത്രുപതി ശാന്തശീലനെ സമ്മാനിച്ചു യാത്രയാക്കി. അനന്തരം അയാൾ ഗൃഹാന്തർഭാഗത്തിൽ വിചിത്രശില്പസാമൎത്ഥ്യം പ്രദൎശിപ്പിക്കുന്നതും അഷ്ടഭുജാമൂൎത്തിയെ പ്രതിഷ്ഠിച്ചിട്ടുള്ളതുമായ പൂജാമന്ദിരത്തിൽ കടന്നുചെന്നു പ്രതിമയുടെ കാല്ക്കൽ സാഷ്ടാംഗപ്രണാമം ചെയ്തു. കുറച്ചുനേരം കഴിഞ്ഞു് എഴുന്നേറ്റു ഭക്തിഭാവത്തിൽ ബദ്ധാഞ്ജലിയായി ഇഷ്ടദേവതയെ ഇപ്രകാരം സ്തുതിച്ചു. “ജനനീ! വിശ്വപാലിനി! കരകാണാത്ത നടുക്കടലിലാണ് ഞാനിപ്പോൾ കിടന്നുഴലുന്നതു്. അമ്മേ! എന്നെ കരയേറ്റിയാലും. ജനനീസ്വരൂപയായ ജന്മഭൂമിയെ ഞാൻ ഒരുകാലത്തും ദൈവദ്വേഷിയായ യവനന്നു് വിക്രയം ചെയ്കയില്ല. അശക്തനും വയോധികനുമായ രാജാവിന്റെ സ്ഥാനത്തു് ഞാൻ രാജാവായിത്തീരണം എന്നു മാത്രമേ എനിക്കൊരു ഉദ്ദേശമുള്ളു. കാലിൽ തറച്ച മുള്ളിനെ പുറത്താക്കുന്നതിന്നു വേറൊരു മുള്ളു കൈക്കൊള്ളുകയും അനന്തരം രണ്ടു മുള്ളുകളെയും ദൂരെ തള്ളുകയും ചെയ്യുംപോലെ ആദ്യം യവനസഹായത്താൽ രാജ്യം കൈക്കലാക്കി രാജ്യസഹായത്താൽ യവനന്മാരെ നശിപ്പിക്കുവാനാണ് ഞാനാഗ്രഹിക്കുന്നതു്. അമ്മേ! ഇതിലെന്താണൊരു പാപമുള്ളതു്? അഥവാ ഇതിൽ വല്ല പാപവും ഉണ്ടെങ്കിൽതന്നെ ആജീവനാ

പതിനാറോ അതിലധികമോ കുറവോ എന്ന് ഇവിടെ തിട്ടപ്പെടുത്തുവാൻ വിചാരിക്കുന്നില്ല. അതിനെപ്പററി വായനക്കാർതന്നെ തീരുമാനിക്കുന്നതാണ നല്ലത്.

മനോരമയുടെ വയസ്സ് എത്രയെങ്കിലും ആകട്ടെ. അവളുടെ രൂപരാശി അതുലമാണെന്നു പറയാതെ നിവൃത്തിയില്ല. ബാല്യത്തിലാകട്ടെ, കൈശോരത്തിലാകട്ടെ, യൌവനത്തിലാകട്ടെ, സർവ്വകാലത്തിലും ആ തരത്തിലുള്ള രൂപരാശി ദുർല്ലഭമാണ്. പൊൻചെമ്പകത്തിന്നു തുല്യമാണ് അവളുടെ നിറം. ഭുജംഗശിശുശ്രേണിയെപ്പോലെ കുഞ്ചിതമായ അളകശ്രേണി മുഖമണ്ഡലത്തെ ആവരണം ചെയ്തിരുന്നു. തത്സമയം നനവുതട്ടിയിരുന്നതിനാൽ തലമുടി ചുരുണ്ടിരുന്നു. അർദ്ധചന്ദ്രാകാരവും നിർമ്മലവുമായ ലലാടം, ഇന്ദ്രനീല[illegible] നീലപുഷ്പം പോലെയുള്ള കൃഷ്ണമിഴികൾ, ചഞ്ചല[illegible]ലോചനയുഗളം, ഭ്രൂക്കളുടെ സങ്കോചിതവും വികസിതവും[illegible]ളോടുകൂടിയ നാസിക, പ്രഭാതത്തിലെ ഉദയ[illegible] ബാലഭാസ്കരകിരണസ്പർശത്താൽ വിടർന്ന[illegible]കുസുമാവലിയുടെ സ്തനയുഗളംപോലെയുള്ള [illegible] ചന്ദ്രകളെ[illegible]ജ്വലവും അതിപ്രശാന്തവും [illegible] പ്രസന്നവുമായ കവിൾത്തടം; ശോഭകൾ[illegible] ഉത്തേജിതമായിത്തീർന്ന [illegible], [illegible]ബന്ധത്തെ വകവെക്കാതെ ചുരുണ്ടിരുന്ന [illegible] ചൊരിഞ്ഞിരുന്ന ചെറുകുന്തളച്ചുരുളുകൾ, ഇതൊക്കെയാണ [illegible]ളുടെ രൂപസാമഗ്രികൾ. ആനക്കൊമ്പു കസ്തൂരി[illegible]ത്തീരുമെങ്കിൽ, അഥവാ ചെമ്പകപ്പൂവിന്ന് [illegible]മായ കാഠിന്യം ലഭിക്കുമെങ്കിൽ, അഥവാ [illegible]ണം ശരീരവിശിഷ്ടമായിത്തീരുമെങ്കിൽ, അതിൽനിന്ന് [illegible]ളുടെ ബാഹുയുഗളം നിർമ്മിക്കുവാൻ സാധിച്ചേക്കാം. മനോരമയുടെ അതുലമായ രൂപരാശി അവളുടെ സർവ്വാംഗീണസൗകുമാര്യത്തിന്റെ ഒരു ഏകീഭൂതമായ ഫലമാണെന്നു പറയാം.

അവളുടെ വദനം സുകുമാരമാണ്. അധരവും ഭ്രൂയുഗവും ലലാടവും സുകുമാരമാണ്. കേശം സുകുമാരമാണ്. അളകാവലി ഭുജങ്ഗശിശുവിന്നു തുല്യമാണെങ്കിൽ, ആ ഭുജംഗശിശുവും സുകുമാരംതന്നെ. ഗ്രീവനാളം ഗ്രീവാഭംഗിയാൽ സുകുമാരം; ബാഹുയുഗളം ബാഹുപ്രക്ഷേപത്താൽ സുകുമാരം; ഹൃദയത്തിന്റെ ഉച്ഛ്വാസം അതിനാൽതന്നെ സുകുമാരം, ചരണവും ചരണവിന്യാസവും സുകുമാരം; ഗമനം വസന്തമാരുതനാൽസഞ്ചാലിതയായ കുസുമിതലതയുടെ മന്ദാന്ദോളനംപോലെ സുകുമാരം; അർദ്ധരാത്രിസ്സമയത്തു കടൽത്തീരത്തിൽനിന്നു വന്നണയുന്ന വിഹഗസംഗീതംപോലെ സുകുമാരമാണ് അവളുടെ വചനം. ക്ഷണികമായ മേഘമാലയോടൊരുമിക്കുന്ന സുധാംശുവിന്റെ കിരണസംപാതംപോലെ സുകുമാരമാണ് അവളുടെ കടാക്ഷം. ഇതിന്നെല്ലാം പുറമെ പശുപതിയുടെ മുഖത്തു ദൃഷ്ടിപതിപ്പിക്കുകയാൽ ഇളകുന്ന കൃഷ്ണമിഴികളോടും ഉയർത്തിയ മുഖത്തോടുംകൂടിയവളായി, നനഞ്ഞതും കെട്ടഴിഞ്ഞതുമായ തലമുടിയുടെ ഏതാനംഭാഗം ഒരു കൈകൊണ്ടുപിടിച്ച് ഒരു കാൽ അല്പം മുന്നോട്ടുവെച്ച് ദേവീമന്ദിരത്തിന്റെ ദ്വാരദേശത്തു സ്ഥിതിചെയ്ത മനോരമയുടെ ആ നിലയും സുകുമാരം തന്നെയായിരുന്നു. സൂര്യോദയത്തിൽ പുതുതായി വിടർന്ന ദളമാലകളോടുകൂടിയ നളിനിയുടെ പ്രസന്നലക്ഷ്മിക്കു തുല്യമായിരുന്നു് ആ നില്പ്. സൌന്ദര്യമയമായ ആ ദേഹത്തിൽ ദേവീപാർശ്വത്തിൽ ജ്വലിച്ചുകൊണ്ടിരുന്ന രത്നപ്രദീപത്തിന്റെ പ്രകാശം പതിച്ചു. പശുപതി അതൃപ്തലോചനനായി നോക്കിനിന്നുപോയി.

## ഒമ്പതാം അദ്ധ്യായം

### മോഹിത.

പശുപതി അതൃപ്തലോചനനായി നോക്കിനിന്നു. നോക്കുംതോറും മനോരമയുടെ സൌന്ദര്യസാഗരത്തിന്നുള്ള ഒരു അ

പൂർവ്വമഹിമയും വെളിപ്പെട്ടു. സൂര്യന്റെ പ്രഥമകിരണങ്ങൾ ഏല്ക്കുമ്പോൾ ഹാസമയമായി കാണപ്പെടുന്ന സമുദ്രം മേഘാഗമത്തിൽ ഏതുപ്രകാരം ക്രമേണ ഗംഭീരകൃഷ്ണകാന്തിയെ വഹിക്കുന്നുവോ അതേപ്രകാരം പശുപതിയുടെ ദൃഷ്ടി തന്നിൽ പതിയുംതോറും മനോരമയുടെ കൌതുകമാധുര്യമയമായ മുഖമണ്ഡലം ഗംഭീരമായിത്തീർന്നു. ബാലികാസുലഭവും ഔദാര്യവ്യഞ്ജകവുമായ ഭാവം നാമാവശേഷമായി. അപൂർവ്വമായ തേജോഭരത്തോടൊപ്പംതന്നെ പ്രഗൽഭജനങ്ങൾക്കനുരൂപമായ ഒരു ഉജ്ജ്വല ഗാംഭീര്യവും പ്രകാശിച്ചു കാണാറായി. സരളതയെ മറയ്ക്കുന്ന ഒരു പ്രതിഭയും ഉദിച്ചുപൊങ്ങി. ഒടുവിൽ പശുപതി ഇങ്ങിനെ മൌനം ഭഞ്ജിച്ചു.

"മനോരമേ! ഈ രാത്രിസ്സമയത്ത് ഇങ്ങോട്ടു പുറപ്പെട്ടതെന്തിന്നായിട്ടാണ്? ഇന്നു ഭവതിയുടെ ഭാവം ഇപ്രകാരം മാറിക്കാണ്മാനെന്താണു സംഗതി?

മനോരമ— എനിക്കെന്താണൊരു ഭാവഭേദം കാണുന്നത്?

പശു—ഭവതിക്കു രണ്ടു പ്രകൃതമുണ്ട്. ഒന്നു ആനന്ദമയിയും സരളയും ആയ ഒരു ബാലികയുടേത്. ആ പ്രകൃതം അംഗീകരിച്ചു വരാമായിരുന്നില്ലേ? ആ രൂപം കാണുമ്പോൾ എന്റെ ഹൃദയത്തിന്ന് ഒരു കുളുർമയുണ്ടാകാറുണ്ട്. ഭവതിയുടെ ഇപ്പോഴത്തെ പ്രകൃതം, ഗംഭീരയും തേജസ്വിനിയും പ്രതിഭാമയിയും പ്രഖരബുദ്ധിശാലിനിയുമായ ഒരു ദേവിയുടെതാണ്. ഈ ആകൃതി കാണുമ്പോൾ എനിക്കുതന്നെ ഭയമാവുന്നു. ഭവതി ഒരു ദൃഢപ്രതിജ്ഞയോടുകൂടിയവളാണെന്ന് അപ്പോൾ മനസ്സിലാക്കാൻ സാധിക്കുന്നു. ഇന്നു ഈ പ്രകൃതത്തിൽവന്ന് എന്നെ ഭയപ്പെടുത്തുവാൻ ഉറച്ചത് എന്തിനായിട്ടാണ്.

മനോ—പശുപതി! അങ്ങ് ഈ രാത്രിസ്സമയത്ത് ഉറക്ക-

ഒളിച്ചിരുന്ന് എന്താണ് ചെയ്യുന്നത്?

പശു—ഞാൻ രാജ്യകാര്യത്തിൽ വ്യാകുലനായിരിക്കുകയാണ്. പക്ഷേ ഭവതി—

മനോ—പശുപതി! രാജ്യകാര്യത്തിലോ സ്വന്തകാര്യത്തിലോ?

പശു—സ്വന്തം കാര്യമെന്നുതന്നെ പറഞ്ഞോളൂ. രാജ്യകാര്യത്തിലായിട്ടും, സ്വന്തകാര്യത്തിലായിട്ടും ഞാൻ എപ്പോഴാണ് വ്യാകുലനല്ലാതെ ഇരിക്കാറുള്ളത്? ഭവതി ഇന്ന് ഇങ്ങിനെ ചോദിക്കുന്നതിന്റെ സാരമെന്താണ്.

മനോ—ഞാൻ മുഴുവനും കേട്ടിരിക്കുന്നു.

പശു—എന്താണു കേട്ടത്?

മനോ—യവനനും പശുപതിയുമായിട്ടുള്ള ആലോചന—ശാന്തശീലനുമായുള്ള ആലോചന. വാതിലിന്നരികെനിന്നു ഞാൻ സകലതും കേട്ടു.

പശുപതിയുടെ മുഖമണ്ഡലം കാറുമൂടിയ ആകാശംപോലെ ഇരുണ്ടുവശായി. അയാൾ വളരെനേരം ചിന്താമഗ്നനായി സ്ഥിതിചെയ്ത് ഒടുവിൽ ഇങ്ങിനെ പറഞ്ഞു. "അതുകൊണ്ടു യാതൊരു തരക്കേടും ഇല്ല. നടന്നകാര്യം മുഴുവനും ഞാൻ ഭവതിയോടു പറയാം. അല്ലെങ്കിൽ വേണ്ട. ഭവതി ചോദിച്ചുകൊള്ളുക. ഭവതി അറിയാത്ത സംഗതി എന്താണ്?

മനോ—പശുപതി! അതു നിമിത്തം അങ്ങു എന്നെത്ത്യജിച്ചെങ്കിൽ?

പശു—എങ്ങിനെയാണു മനോരമേ! ഞാൻ ഭവതിയെ ത്യജിക്കുക? ഭവതിക്കുവേണ്ടിയാണല്ലൊ ഞാൻ ഈ ചെയ്ത ആലോചനകളെല്ലാം. ഞാൻ ഇപ്പോൾ രാജഭൃത്യനാകയാൽ ഇഷ്ടപ്രകാരം കാര്യങ്ങൾ നടത്തുവാൻ ശക്തനല്ല. ഇപ്പോൾ ഞാൻ വിധവാവിവാഹം ചെയ്യുന്നപക്ഷം സമുദായം എന്നെ ബഹിഷ്കരിക്കും. പക്ഷെ ഞാൻ രാജാവായിത്തീർന്നാൽ എന്നെ ബ

ഹിഷ്കരിക്കാൻ ആർക്കെങ്കിലും ധൈര്യംവരുമോ? വല്ലാലസേനൻ കൌലീന്യം എന്നൊരു നൂതനപദ്ധതിയ്ക്കു പ്രചാരം നൽകിയതുപോലെ ഞാൻ വിധവാവിവാഹത്തിന്നു പ്രചാരം വരുത്തും.

മനോ—(ദീർഘനിശ്വാസം ചെയ്തുകൊണ്ടു) പത്മപതി! എനിക്കിതെല്ലാം ഒരു സ്വപ്നംപോലെയാണ്. അങ്ങ് രാജാവായാൽ എൻെറ ഈ സ്വപ്നത്തിന്നു ഭംഗംവരും. ഞാൻ ഒരുകാലത്തും അങ്ങയുടെ രാജ്ഞിയാവുകയില്ല.

പത്മ—എന്തുകൊണ്ട്, മനോരമേ!

മനോ—എന്തുകൊണ്ടെന്നോ? അങ്ങ് രാജ്യഭാരം കയ്യിലാക്കിയാൽ പിന്നെ എന്നെ സ്നേഹിക്കുമോ? രാജ്യത്തിന്നാണല്ലൊ അങ്ങയുടെ ഹൃദയത്തിൽ പ്രധാനസ്ഥാനമുണ്ടായിരിക്കുക. അപ്പോൾ എന്നെക്കുറിച്ച് അനാസ്ഥയും തോന്നിത്തുടങ്ങും. അങ്ങേക്കു സ്നേഹമില്ലെങ്കിൽ ഞാൻ എന്തിനാണ് അങ്ങയുടെ ഖനീതപമായ ശൃംഖലയ്ക്കുള്ളിൽ കടന്നു ചാടുന്നത്?

പത്മ—എന്തിനാണ് ഇങ്ങിനെ ഓരോ ദുശ്ശങ്കകൾ മനസ്സിൽവെച്ചുകൊണ്ടിരിക്കുന്നത്? ആദ്യം ഭവതി. അതിന്നുശേഷം രാജ്യം. എനിക്കു വളരെക്കാലമായിട്ടുള്ള അവസ്ഥയാണിത്.

മനോ—രാജാവായശേഷം രാജ്യത്തെക്കാൾ അധികം സ്നേഹം രാജ്ഞിയോടാണെന്നു വരികിൽ രാജ്യഭാരം ചെയ്യാൻ അങ്ങയ്ക്കു സാധിക്കുകയില്ല. അങ്ങ് രാജ്യഭ്രഷ്ടനായിത്തീരും. സ്ത്രീജിതനായ രാജാവിൻെറ രാജ്യം നിലനില്ക്കുകയില്ല.

പത്മപതി പ്രശംസാസൂചകമായ ഭാവത്തിൽ മനോരമയുടെ മുഖത്തുനോക്കി, ഇങ്ങിനെ പറഞ്ഞു. "വാമഭാഗത്ത് ഇത്തരത്തിലുള്ള ഒരു സഹചാരി സ്ഥിതിചെയ്യുന്നവൻ എന്താണു ഭയപ്പെടുവാനുള്ളത്. അല്ലെങ്കിൽ അതു പോകട്ടെ. ഭവതിക്കുവേണ്ടി ഞാൻ രാജ്യം ത്യജിച്ചേക്കാം.

മനോ—എന്നാൽ രാജ്യഗ്രഹണം ചെയ്യുന്നത് എന്തി

നാണ്? ത്യാഗത്തിന്നുവേണ്ടി ഗ്രഹണം ചെയ്തിട്ടെന്താണാവശ്യം.

പശു—ഭവതിയുടെ പാണിഗ്രഹണം.

മനോ—ആ ആശ ത്യജിച്ചുകളയുക. അങ്ങു രാജ്യഗ്രഹണം ചെയ്യുന്നപക്ഷം ഞാൻ മരിക്കലും അങ്ങയുടെ പത്നിയായിരിക്കുകയില്ല.

പശു—എന്താണ് മനോരമ അങ്ങിനെ പറയുന്നതു്? ഞാനെന്തെങ്കിലും തെററുചെയ്തുവോ?

മനോ—അങ്ങ് ഒരു വിശ്വാസഘാതകനാണ്. ഞാൻ എങ്ങിനെയാണ് ഒരു വിശ്വാസഘാതകനിൽ ഭക്തിയുള്ളവളായിരിക്കേണ്ടതു്? എങ്ങിനെയാണ് വിശ്വാസഘാതകനെ സ്നേഹിക്കേണ്ടതു്?

പശു—എങ്ങിനെയാണ് ഞാൻ വിശ്വാസഘാതകനായതു്? ആരെയാണ് ഞാൻ വഞ്ചിച്ചതു്?

മനോ—അങ്ങയുടെ രക്ഷാകർത്താവായ പ്രഭുവിനെ രാജ്യഭ്രഷ്ടനാക്കുവാൻ അങ്ങു ശ്രമിക്കുന്നു. ശരണാഗതനായ രാജകുമാരനെ നിഗ്രഹിക്കുവാൻ അങ്ങു ശ്രമിക്കുന്നു. ഇതെല്ലാം വിശ്വാസവഞ്ചനമല്ലേ? സ്വന്തപ്രഭുവിന്റെ നേരെ വിശ്വാസവഞ്ചനത്തിന്നൊരുമ്പെടുന്ന ആൾ ഭാര്യയുടെനേരെ വഞ്ചനം പ്രവൃത്തിക്കാതിരിക്കുമോ?

പശുപതി മൌനം അവലംബിച്ചു നിലകൊണ്ടു. മനോരമ തുടൎന്നു പറഞ്ഞു:—പശുപതി! ഞാൻ പറയുന്നതു കേൾക്കുക. ഈ ദുർബ്ബുദ്ധിയെ ത്യജിക്കുക.

പശുപതി യഥാപൂർവ്വം അധോമുഖനായി നിന്നതേയുള്ളു. അയാളുടെ രാജ്യകാംക്ഷയും മനോരമയെ ലഭിക്കുവാനുള്ള ആകാംക്ഷയും ഒരുപോലെ പ്രബലമായിരുന്നു. പക്ഷെ, രാജ്യലാഭത്തിനുള്ള യത്നത്തിനിടയിൽ മനോരമയെ കുറിച്ചുള്ള പ്രണയത്തെ അയാൾ വിസ്മരിച്ചു. അയാളുടെ അഭിപ്രായത്തിൽ രാജ്യം അത്യാജ്യമായിരുന്നു. ഈ ഉഭയസങ്കടങ്ങൾക്കി

ടയിൽ അയാളുടെ ചിത്തം അത്യന്തം ചഞ്ചലമായി തീൎന്നു. ബുദ്ധിസ്ഥൈൎയ്യം അയാളെ കൈവിട്ടു. “മനോരമയെ ലഭിക്കുന്ന പക്ഷം ഭിക്ഷയെടുത്താലും തരക്കേടില്ല. രാജ്യംകൊണ്ടെന്തു കാൎയ്യം” എന്നു മനസ്സിൽ ചിലപ്പോഴെല്ലാം തോന്നാറുണ്ടെങ്കിലും “അവളെ വിവാഹം ചെയ്താൽ ലോകരിൽനിന്നു നിന്ദയും, സമുദായദൃഷ്ടിയിൽ കളങ്കവും, ജാതിയിൽനിന്നു് അവഭ്രംശവും ഞാൻ അനുഭവിക്കേണ്ടിവരുമല്ലോ. സകലരും എന്നെ നിന്ദിക്കുകയും ചെയ്യും. അതു ഞാനെങ്ങിനെ സഹിക്കും.” എന്നിങ്ങിനെയുള്ള ചിന്തകളും ഉടനെതന്നെ അയാളുടെ മനസ്സിനെ വ്യാകുലപ്പെടുത്തിയിരുന്നു. പശുപതി യാതൊന്നും ഉത്തരം പറവാൻ ശക്തനല്ലാതെ മൌനം അവലംബിച്ചു.

മറുപടി ഒന്നും പറഞ്ഞു കേൾക്കായ്കയാൽ മനോരമ ഇങ്ങിനെ പറഞ്ഞു:— “പശുപതി! അങ്ങു് എന്താണൊന്നും ഉത്തരം പറയാത്തതു്. ഞാൻ പോവുകയാണു്. പക്ഷെ പോകുന്നതിനു മുമ്പായി ഒന്നു പറഞ്ഞുകൊള്ളുന്നു. വിശ്വാസവഞ്ചനം ചെയ്യുന്ന ആളെ എനിക്കിനി ഈ ജന്മത്തിൽ എന്റെ കണ്ണിൻ മുന്നിൽ കാണേണ്ട.”

ഇത്രയും പറഞ്ഞു മനോരമ പിന്നോക്കം മാറി. പശുപതി കരയുവാനും തുടങ്ങി.

അതു കണ്ടപ്പോൾ മനോരമ തിരിച്ചു വന്നു പശുപതിയുടെ കൈപിടിച്ചു. പശുപതി അവളുടെ മുഖത്തെ അനിമേഷലോചനങ്ങളാൽ നോക്കി. അവളുടെ അപ്പോഴത്തെ ഭാവം മുമ്പത്തേതിൽനിന്നു തീരെ വ്യത്യസ്തമായിരുന്നു. തേജോഗൎവ്വവും ഭ്രൂവിക്ഷേപവും പ്രകടിപ്പിച്ചിരുന്ന സരസ്വതീമൂൎത്തിയെയല്ലാ അയാൾ അപ്പോൾ തന്റെ മുമ്പിൽ കണ്ടതു്. ആ പ്രതിമാദേവി അന്തൎദ്ധാനം ചെയ്തിരുന്നു. കുസുമസുകുമാരിയായ ഒരു ബാലികയാണു് ഇപ്പോൾ അയാളുടെ കൈക്കു പിടിച്ചു് അയാളോടൊപ്പം കരഞ്ഞുകൊണ്ടിരുന്നതു്.

മനോ— “പശുപതി! എന്തിനാണു കരയുന്നതു്?

പശു— (കണ്ണീർ തുടച്ചുകൊണ്ടു) ഭവതിയുടെ വാക്കു കേട്ടിട്ട്.

മനോ— അതെന്തിനു? ഞാനെന്തു പറഞ്ഞു?

പശു— ഭവതി എന്നെ ത്യജിക്കുവാൻ ഭാവിച്ചതുകൊണ്ട്.

മനോ— എന്നാൽ ഞാനിനി അങ്ങിനെ ചെയ്കയില്ല.

പശു— ഭവതി എന്റെ രാജ്ഞിയായിരിക്കുമോ?

മനോ— ഇരിക്കാം.

പശുപതി ആനന്ദസാഗരത്തിൽ മുഴുകി. അശ്രുപൂർണ്ണലോചനരായി രണ്ടു പേരും കുറെ നേരം മുഖത്തോടുമുഖം നോക്കി ഇരുന്നു. ഒടുവിൽ മനോരമ ഒരു പക്ഷിയെപ്പോലെ അതിവേഗത്തിൽ എഴുന്നേറ്റു പോവുകയും ചെയ്തു.

---

## പത്താം അദ്ധ്യായം

### ഭൈകണി

ഹേമചന്ദ്രൻ വാപീതീരത്തിൽനിന്നു മനോരമയെ അനുഗമിച്ചു യവനനെക്കണ്ടുപിടിക്കുവാൻ പുറപ്പെട്ട കഥ മുമ്പുതന്നെ പറഞ്ഞിട്ടുണ്ടല്ലോ. പശുപതിയുടെ വീട്ടിന്ന് ഏതാണ്ടു ദൂരത്തപ്പുറം മനോരമ ഹേമചന്ദ്രനോടിങ്ങിനെ ചോദിച്ചു. "മുൻഭാഗത്തു് ഒരു മാളിക കാണുന്നുണ്ടോ?

ഹേമ— കാണുന്നുണ്ട്.

മനോ— ഇതിലേക്കാണു യവനൻ കടന്നു പോയിരിക്കുന്നതു്?

ഹേമ— എന്തിന്നു?

മനോ— (ഈ ചോദ്യത്തിന്നുത്തരം പറയാതെ) അങ്ങ് ഇവിടെ ഈ മരങ്ങളുടെ മറവിൽ നില്ക്കുക. യവനൻ ഈ വഴിക്കു മടങ്ങിപ്പോവുകയുള്ളു.

ഹേമ— ഭവതി എങ്ങോട്ടാണു പോകുന്നതു്?

മനോ— ഞാനും ഈ വീട്ടിലേക്കുതന്നെയാണു പോകുന്നതു്. മനോരമയുടെ പുറപ്പാടു കണ്ടു ഹേമചന്ദ്രനു തെല്ലാശ്ചര്യം തോന്നി. അദ്ദേഹം മനോരമ പറഞ്ഞപോലെ വഴിക്കരികെ മരങ്ങൾക്കിടയിൽ മറഞ്ഞുനിന്നു. മനോരമ ഉദ്യാനപഥത്തിലൂടെ ഗൃഹമദ്ധ്യത്തിലേക്കു പ്രവേശിക്കുകയും ചെയ്തു.

ആ സമയത്താണു ശാന്തശീലൻ പശുപതിയുടെ ഗൃഹത്തിലേക്കു പോയ്ക്കൊണ്ടിരുന്നതു്. ആരോ ഒരാൾ മരങ്ങളുടെ മറവിൽ ഒളിച്ചുനില്ക്കുന്നുണ്ടെന്നു് അവൻ മനസ്സിലാക്കി. സംശയം തോന്നുകയാൽ ശാന്തശീലൻ വൃക്ഷതലത്തിൽ ചെന്നു നോക്കി. അവിടെ ഹേമചന്ദ്രനെ കണ്ടു്. അതൊരു കള്ളനാണെന്നായിരുന്നു ശാന്തശീലന്റെ ആദ്യത്തെ ഊഹം. ഈ ഊഹത്തെ മുൻനിർത്തിക്കൊണ്ടു "നീയാരാണു്. ഇവിടെ എന്താണു ചെയ്യുന്നതു്?" എന്നു അവൻ ചോദിച്ചുവെങ്കിലും ഉടൻതന്നെ ആ അപരിചിതൻ വിലപിടിച്ച അലങ്കാരങ്ങളണിഞ്ഞ ഒരു ഭദ്രവേഷധാരിയാണെന്നു കണ്ടപ്പോൾ ആദ്യത്തെ ചോദ്യത്തെ "അങ്ങു് ആരാണു്?" എന്നിങ്ങനെ ഭേദപ്പെടുത്തി.

ഹേമ— ഞാനാരായാലെന്തു വേണം?

ശാന്ത— അങ്ങു് ഇവിടെ എന്തു ചെയ്യുകയാണു്?

ഹേമ— ഞാൻ ഇവിടെ യവനനെ കാത്തിരിക്കയാണു്.

ശാന്തശീലൻ ഒന്നു ഞെട്ടിപ്പോയി. "യവനൻ എവിടെ?" എന്നു ചോദിച്ചു.

ഹേമ— ഈ വീട്ടിനുള്ളിൽ കടന്നു പോയിട്ടുണ്ടു്.

ശാന്തശീലൻ (ഭയപ്പെട്ടവനെപ്പോലെ) ഈ വീട്ടിനുള്ളിൽ എന്തിനാണു പോയിരിക്കുന്നതു്.''

ഹേമ— അതെനിക്കു നിശ്ചയമില്ല.

ശാന്ത— ഈ വീട്ടു് ആരുടേതാണു്?

ഹേമ— അതും എനിക്കു നിശ്ചയമില്ല.

ശാന്ത— പിന്നെ ഈ ഗൃഹത്തിനുള്ളിൽ യവനൻ കടന്നു പോയെന്നു് അങ്ങു് എങ്ങിനെ മനസ്സിലാക്കി?

ഹേമ— അതു കേട്ടിട്ട തനിക്കെന്തു കാൎയ്യം?

ശാന്ത— ഈ ഗൃഹം എന്റേതാണു്. ഇതിനുള്ളിൽ യവനൻ കടന്നുപോയിട്ടുണ്ടെങ്കിൽ അതെന്തൊ ദുരുദ്ദേശത്തോടുകൂടിയായിരിക്കണം. അങ്ങു് ഒരു കടന്ന യവനദ്വേഷിയുമാണല്ലൊ. സമ്മതമാണെങ്കിൽ എന്റെ കൂടെ വരിക. നമുക്ക രണ്ടാൾക്കും ഒരുമിച്ചു കള്ളനെ പിടികൂടാം.

ഹേമചന്ദ്രൻ അതുപ്രകാരം സമ്മതിച്ചു ശാന്തശീലന്റെ കൂടെ പോയി. ശാന്തശീലൻ സിംഹദ്വാരം വഴിയായി ഹേമചന്ദ്രനെ പശുപതിയുടെ വീട്ടിലേക്ക കൂട്ടികൊണ്ടുപോയി. ഒരു മുറിക്കുള്ളിൽ കടന്നു "ഈ മുറിയിലാണു് എന്റെ പണവും രത്നങ്ങളും സൂക്ഷിച്ചിരിക്കുന്നതു്. ക്ഷണനേരം അങ്ങു് ഇവിടെ നില്ക്കണം. യവനൻ എവിടെയാണു് ഒളിച്ചിരിക്കുന്നതെന്നു ഞാൻ ക്ഷണത്തിൽ കണ്ടുപിടിച്ചു വരാം." എന്നു പറഞ്ഞു. ശാന്തശീലൻ പുറത്തേക്ക പോയി. ഹേമചന്ദ്രന്നു് ഉത്തരം പറയുവാൻ തരം കിട്ടും മുമ്പായി അവൻ പുറത്തുനിന്നു മുറിയുടെ വാതിൽ പൂട്ടി. ഹേമചന്ദ്രൻ ബന്ധനസ്ഥനായി.

---

## പതിനൊന്നാം അദ്ധ്യായം

---

### മോചനം

മനോരമ പശുപതിയോടു യാത്ര പറഞ്ഞ ഉടനെ ചിത്രഗൃഹത്തിലേക്കാണു പോയതു്. ഇവിടെയാണു ഹേമചന്ദ്രനെ ബന്ധനസ്ഥനാക്കിയിരിക്കുന്നതെന്നു പശുപതിയും ശാന്തശീല

നം തമ്മിൽ നടന്ന സംസാരത്തിൽനിന്ന് അവരം ധരിച്ചിരുന്നു. ചെന്ന ഉടനെ അവരം ചിത്രഗൃഹത്തിന്റെ വാതിൽ തുറന്നു "ഹേമചന്ദ്ര! പുറത്തേക്ക പോരെണ്ടാംക" എന്നു പറഞ്ഞു.

ഹേമചന്ദ്രൻ പുറത്തേക്ക വന്നു. മനോരമയും അദ്ദേഹത്തിന്റെ അടുത്തു ചെന്നു നിന്നു.

ഹേമ— എന്നെ എന്തിനാണു ബന്ധനസ്ഥനാക്കിയതു്?

മനോ— അതു വഴിയെ പറയാം.

ഹേമ— എന്നെ ബന്ധനസ്ഥനാക്കിയ ആരം ആരാണു്?

മനോ— ശാന്തശീലൻ.

ഹേമ— ആരാണു ശാന്തശീലൻ?

മനോ — ചെറുരോലോരണികൻ.

ഹേമ— ഈ വീടു് അയാളുടേതാണോ?

മനോ— അല്ല.

ഹേമ— പിന്നെ ആരുടേതാണു്.

മനോ— അതു പിന്നെ പറയാം.

ഹേമ— യവനൻ എങ്ങട്ടുപോയി.

മനോ— ശിബിരത്തിലേക്ക.

ഹേമ— ശിബിരമോ? എത്ര യവനന്മാർ വന്നിട്ടുണ്ടു്.

മനോ— ഇരുപത്തയ്യായിരം.

ഹേമ— എവിടെയാണവരുടെ ശിബിരം?

മനോ— മഹാവനത്തിൽ.

ഹേമ— എവിടെയാണു മഹാവനം?

മനോ— ഈ നഗരത്തിന്റെ വടക്കവശത്തു കുറച്ചു ദൂരെ

ഹേമചന്ദ്രൻ കൈകൊണ്ടു മുഖംതാങ്ങി ചിന്താമഗ്നനായിനിന്നു

മനോ— എന്താണാലോചിക്കുന്നതു്? അങ്ങു് അവരോടു കൂടി യുദ്ധം ചെയ്യാൻ ഭാവമുണ്ടോ?

ഹേമ— ഇരുപത്തയ്യായിരം ആളോട് ഒരുവൻ തനിച്ചു യുദ്ധം ചെയ്യാൻ സാധിക്കുമോ?

മനോ— എന്നാൽ എന്തു ചെയ്യാനാണു ഭാവം? വീട്ടിലേയ്ക്കു മടങ്ങുകയോ?

ഹേമ— ഇപ്പോൾ ഞാൻ വീട്ടിലേക്കില്ല.

മനോ— പിന്നെ എങ്ങോട്ടാണ്?

ഹേമ— മഹാവനത്തിലേക്കു.

മനോ— യുദ്ധം ചെയ്യുന്നില്ലെങ്കിൽ മഹാവനത്തിലേക്കു പോകുന്നതെന്തിനാണ്?

ഹേമ— യവനസൈന്യത്തെ കാണുവാൻ.

മനോ— യുദ്ധം ചെയ്യുന്നില്ലെങ്കിൽ കണ്ടിട്ടെന്തു കാര്യം?

ഹേമ— കണ്ടാൽ അവരെ കൊല്ലാൻ എന്താണുപായമെന്നു മനസ്സിലാക്കാമല്ലോ.

മനോരമ ഞെട്ടിയെഴുന്നേററു. "ഇരുപതിനായിരം മനുഷ്യരെ കൊല്ലുകയോ? ഛി, ഛി. എന്തു മഹാപാപം!"

ഹേമ— മനോരമേ! ഭവതി എവിടുന്നാണ് ഈ വർത്തമാനമെല്ലാം അറിഞ്ഞതു്.

മനോ— ഒരു വർത്തമാനംകൂടി പറയാനുണ്ട്. ഇന്നു രാത്രി അങ്ങയെ കൊല്ലാൻവേണ്ടി അങ്ങയുടെ ഗൃഹത്തിൽ ഒരു കള്ളൻവരും. അതുകൊണ്ട് ഇന്നു വീട്ടിലേക്കു പോകേണ്ട." ഇത്രയും പറഞ്ഞു മനോരമ ഓടിപ്പോയ്ക്കളഞ്ഞു.

---

# പന്ത്രണ്ടാം അദ്ധ്യായം

---

## അതിഥിസൽക്കാരം.

---

ഹേമചന്ദ്രൻ വീട്ടിലേക്കു തിരിച്ചുപോയി, മനോഹരമായ ഒരു കുതിരയെ സജ്ജീകരിച്ച് അതിന്മേൽ കയറി മഹാവ

നത്തിന്നാഭിമുഖമായി യാത്രതുടങ്ങി. അദ്ദേഹം ആദ്യം നഗരത്തെ തരണം ചെയ്തു. അതിനപ്പുറമാണ് കാട്. കാട്ടിൽക്കൂടി കുറെ ദൂരം ചെന്നപ്പോൾ അദ്ദേഹത്തിൻെറ ചുമലിൽ കലശലായി ഒരു വേദന തോന്നി. അവിടെ തലോടിനോക്കിയപ്പോൾ ഒരു ശരം തറച്ചിട്ടുള്ളതായിക്കണ്ടു. ഉടനെതന്നെ പിന്നിൽനിന്ന് കുതിരക്കുളമ്പിൻെറ ഒച്ച കേൾക്കാറായി. മൂന്നാളുകൾ കുതിരപ്പുറത്തു കയറി തന്നെ ആഗമിക്കുന്നുണ്ടെന്നു അദ്ദേഹം കണ്ടറിഞ്ഞു, ഒട്ടും താമസിക്കാതെ കുതിരയുടെ മുഖം തിരിച്ച് അവരുടെ വരവും കാത്തുനിന്നു. അശ്വാരോഹികളിൽ ഒരോരുത്തനും അദ്ദേഹത്തെ ലക്ഷ്യംവെച്ച് ശരസന്ധാനം ചെയ്തിട്ടുള്ളതായി അദ്ദേഹം മനസ്സിലാക്കി. വിചിത്രമായ ശിക്ഷാകൌശലത്തെ പ്രദർശിപ്പിച്ചുകൊണ്ട് ഹേമചന്ദ്രൻ തൻെറ കയ്യിലുണ്ടായിരുന്ന ശൂലം ചുഴററി അസ്ത്രത്തെ ഒന്നായി നിവാരണം ചെയ്തു.

അവർ വീണ്ടും മുമ്പത്തെപ്പോലെ ഒരുമിച്ച് ശരസംയോഗം ചെയ്തു. അപ്പോഴും ഹേമചന്ദ്രൻ അതിനെ തടുത്തു.

ഇങ്ങിനെ അവർ ഇടവിടാതെ ഹേമചന്ദ്രൻെറ നേക്ക് ബാണങ്ങളെയ്തുതുടങ്ങിയപ്പോൾ രാജകുമാരൻ വിചിത്രതരഖചിതമായ പരിചയെടുത്ത് അനായാസേന ശരജാലവർഷത്തെ നിവാരണംചെയ്തു. ഇടയ്ക്കിടയ്ക്കുമാത്രം ഒന്നോ രണ്ടോ ബാണങ്ങൾ കുതിരയുടെ ശരീരത്തിൽവീണ് മുറിവേല്പിച്ചുവെങ്കിലും രാജകുമാരൻ അക്ഷതനായിത്തന്നെയിരുന്നു—

വിസ്മിതനായിത്തീർന്ന ആ മൂന്നു അശ്വഭടന്മാരും ഇപ്രകാരം പരാജിതരാവുകയാൽ ഇനിയെന്താണ് വേണ്ടതെന്ന് അവർ അന്യോന്യം ആലോചനതുടങ്ങി. ആ തരം നോക്കി ഹേമചന്ദ്രൻ അവരിൽ ഒരാളുടെ നേക്ക് ഒരു ശരം വിട്ടു. ആ ശരസന്ധാനം വ്യർത്ഥമായില്ല. അത് ആ അശ്വാരോഹിയുടെ ലലാടമദ്ധ്യത്തിൽ ചെന്നു തറച്ച് അയാളെ കുതിരപ്പുറത്തുനിന്ന് താഴത്തുവീഴ്ത്തി.

തൽക്ഷണം മററ രണ്ടാളുകൾ കുതിരയെ കശാഘാതം ചെയ്തു് രണ്ടു ശൂലങ്ങൾ ഓങ്ങിക്കൊണ്ടു ഹേമചന്ദ്രൻെറ നേക്കു ചാടി. ശൂലക്ഷേപം ചെയ്വാൻ സൌകൎയ്യമുള്ളത്ര അടുത്തെത്തിയപ്പോൾ അവർ ശൂലക്ഷേപം ചെയ്തു. അവർ ശൂലം ഓങ്ങിയതു് ഹേമചന്ദ്രനെ ലക്ഷ്യംവെച്ചിട്ടായിരുന്നെങ്കിൽ, തൻെറ വിചിത്രമായ അഭ്യാസവൈഭവത്താൽ ഹേമചന്ദ്രൻ അതിനെ തീൎച്ചയായും നിവാരണം ചെയ്യുമായിരുന്നു. പക്ഷേ, അക്രമികൾ ഹേമചന്ദ്രൻെറ കുതിരയെ ലക്ഷ്യംവെച്ചാണു് ശൂലം എറിഞ്ഞതു്. അത്ര താഴത്തോളം കൈവീശുവാൻ ഹേമചന്ദ്രനു കുറച്ചു താമസം വേണ്ടിവരികയാൽ ഒരുവൻെറ ശൂലം മാത്രമേ അദ്ദേഹത്തിനു തടുക്കാൻ സാധിച്ചുള്ളു. മററ ശൂലം ഹേമചന്ദ്രൻെറ കുതിരയുടെ കഴുത്തിൽ പതിച്ചു മുറിവേല്പിച്ചു. മുറിവേററ ഉടനെ മനോഹരമായ ആ തുരഗം നിലവിളിച്ചുകൊണ്ടു് നിലത്തു വീണുപോയി.

അഭ്യാസിയായ ഹേമചന്ദ്രൻ വീഴുന്ന കുതിരയുടെ പുറത്തുനിന്നു താഴത്തേക്കു ചാടി. നിമിഷനേരംകൊണ്ടു് തൻെറ കരാളശൂലം കരസ്ഥമാക്കി അതിനെ പൊക്കിപ്പിടിച്ചു് ഇപ്രകാരം പറഞ്ഞു. "പിതൃദത്തമായ ഈ ശൂലത്തെക്കൊണ്ടു് ശത്രുരക്തം പാനം ചെയ്യിച്ചല്ലാതെ ഞാനിവിടെനിന്നു മടങ്ങുകയില്ല." ഇതു പറഞ്ഞതും ശൂലാഗ്രംകൊണ്ടു് രണ്ടാമത്തെ അശ്വാരോഹിയെ നിലം പൊത്തിച്ചതും ഒന്നായിക്കഴിഞ്ഞു.

ഇതുകണ്ടു് മൂന്നാമൻ കുതിരയുടെ മുഖം തിരിച്ചു് കുതിച്ചുതുടങ്ങി. അതു ശാന്തശീലനായിരുന്നു.

ശത്രുക്കളുടെ ബാധയൊഴിഞ്ഞു് കുറച്ചു് അവസരം ലഭിക്കുകയാൽ ഹേമചന്ദ്രൻ തൻെറ ചുമലിൽ തറച്ച ശരം വലിച്ചെടുത്തു. ശരം കുറെ അധികം ആഴത്തിൽ തറച്ചിരുന്നതുനിമിത്തം അതു വലിച്ചെടുത്ത ഉടനെ വല്ലാത്തൊരു രക്തപ്രവാഹമുണ്ടായി. വസ്ത്രാഗ്രംകൊണ്ടു് രക്തസ്രാവം നിറുത്തുവാൻ ചെയ്ത ശ്രമങ്ങളെല്ലാം വൃഥാവിലായി. ക്രമേണ രക്ത

ക്ഷതി നിമിത്തം രാജകുമാരനു തന്നെ ക്ഷീണംതോന്നി. തന്റെ പ്രിയതുരംഗമത്തിനു ജീവനാശവും തനിക്ക ശക്തിക്ഷയവും നേരിട്ട സ്ഥിതിയ്ക്കു അന്ന് യവനശിബിരത്തിലേക്ക പോകുന്ന കാര്യം അസാദ്ധ്യമാണെന്നു അദ്ദേഹം തീർച്ചപ്പെടുത്തി. അപ്രസന്നമുഖനായി മെല്ലെ മെല്ലെ നഗരത്തിലേക്കതന്നെ മടങ്ങുവാനുറച്ചു.

ഹേമചന്ദ്രൻ കാടുകടന്നു നഗരത്തിന്റെ അറ്റത്തിയിൽ എത്തിയപ്പോഴേക്കും അദ്ദേഹത്തിന്റെ ശരീരം അത്യന്തം അവശ്യമായിത്തീർന്നിരുന്നു. ചോരയൊലിച്ച് ദേഹമെല്ലാം നനഞ്ഞിരുന്നു. നടക്കാൻ ശക്തിയും ഇല്ലാതായി വളരെ പണിപ്പെട്ടു നഗരമദ്ധ്യത്തിൽ എത്തി. അതിനപ്പുറം നടക്കുവാൻ സാധിക്കായ്കയാൽ ഒരു ചെറുകുടിലിന്നരികെയുള്ള അരയാൽത്തറയിൽ ചെന്നിരുന്നു. അപ്പോഴെയ്ക്കും നേരം പുലരാറായിരുന്നു. രാത്രിയിലെ ഉറക്കമില്ലായ്മ, ദേഹാദ്ധ്വാനം, രക്തസ്രാവത്താലുള്ള ബലക്ഷയം ഇതെല്ലാംകൊണ്ട് ഹേമചന്ദ്രനു ഭൂമി ചുററിത്തിരിയുന്നതായി തോന്നി. അദ്ദേഹം വൃക്ഷമൂലത്തിൽ ചാരിയിരുന്നു. ഉടനെ കണ്ണടച്ചു അചേതനനായി ഗാഢനിദ്ര പ്രാപിച്ചു. ഉറക്കത്തു സ്വപ്നത്തിൽ ആരോ ഇങ്ങിനെ പാടുന്നതായിരുന്നു.

“വാരിളം മൃണാളത്തെ കാരമുള്ളിനാൽചേർത്തു”

## തൃതീയഖണ്ഡം

## ഒന്നാം അദ്ധ്യായം

ഹേമചന്ദ്രൻ വിശ്രമിച്ചിരുന്ന അരയാൽത്തറയുടെ അടുക്കൽ ഒരു കുടിൽ ഉണ്ടായിരുന്നു എന്നു പറഞ്ഞുവല്ലോ. അ

കുടിലിൽ ഒരു കടവുകാരനായിരുന്നു പാൎത്തിരുന്നതു്. കുടിലിന്നുള്ളിൽ മൂന്നു മുറികളാണു്. ഒന്നു വെപ്പുമുറി. മറെറാന്നു കടവുകാരന്റെ ഭാൎയ്യയും ചെറിയ കുഞ്ഞും കിടക്കുന്ന മുറി. മൂന്നാമത്തേതു് അവന്റെ യൌവനയുക്തയായ മകളും വേറെ രണ്ടു സ്ത്രീകളും കിടക്കുന്ന മുറി. ആ രണ്ടു സ്ത്രീകളും വായനക്കാൎക്ക പരിചിതകളാണു്. മൃണാളിനിയും ഗിരിജായയും നവദ്വീപത്തിൽ മറെറാരും ആശ്രയം ലഭിക്കായ്കയാൽ ഇവിടെ വന്നു താമസിക്കേണ്ടിവന്നു.

രത്നമയിയും ഗിരിജായയും തമ്മിൽ കുറച്ചുനേരം സരസസംഭാഷണം ചെയ്തശേഷം രത്നമയി എഴുന്നേററു് ഗൃഹകൃത്യങ്ങൾ ചെയ്യാൻപോയി. മൃണാളിനി അതുവരെ യാതൊന്നും സംസാരിച്ചിരുന്നില്ല. രത്നമയി പോയ ഉടനെ ഗിരിജായ അവളെ സംബോധനം ചെയ്തു. "ദേവീ ഉണൎന്നിരിക്കുന്നോ? എന്നു ചോദിച്ചു.

മൃണാ—ഉണൎന്നിരിക്കുന്നു ഉണൎന്നുംകൊണ്ടുതന്നെയാണു് ഇത്രനേരവും കിടന്നിരുന്നതു്.

ഗിരി—എന്തായിരുന്നു വിചാരിച്ചുകൊണ്ടിരുന്നതു്.

മൃണാ—എന്തെങ്കിലും.

ഗിരിജായ—(ഗാംഭീൎയ്യഭാവത്തോടെ) എന്തുചെയ്യാം? അദ്ദേഹം ഈ നഗരമദ്ധ്യത്തിലുണ്ടെന്നു എനിക്കറിവുകിട്ടിയിരിക്കുന്നു. പക്ഷെ ഇതുവരെയും അദ്ദേഹത്തെ കാണ്മാൻ എനിക്ക സാധിച്ചിട്ടില്ല. നമ്മൾ ഇവിടെ വന്നിട്ടു രണ്ടുമൂന്നു ദിവസമായി. ഇനി വേഗത്തിൽ കാണ്മാൻ സാധിക്കുമായിരിക്കാം

മൃണാ—ഗിരിജായെ! ഈ നഗരത്തിൽ വന്നിട്ടും അദ്ദേഹത്തെ ഒന്നു കാണ്മാൻ കഴിഞ്ഞില്ലെങ്കിൽ ഈ കടവുകാരന്റെ വീട്ടിൽകിടന്നു മരിക്കുകയേ നിവ്വാഹമുള്ളു. എനിക്കിനി വേറെ ഒരിടത്തും പോകാനില്ല.

മൃണാളിനി ഉപധാനത്താൽ മുഖം മറച്ചു. ഗിരിജായയു

ടെ കവിൾത്തടങ്ങളിലൂടെ നിശ്ശബ്ദമായി അശ്രുധാര ഒഴുകിക്കൊണ്ടുമിരുന്നു.

തത്സമയം രത്നമയി പരിഭ്രമത്തോടുകൂടി വീട്ടിന്നുള്ളിലേക്കു കടന്നുവന്നു. "സഖി! സഖി! നമ്മുടെ അരയാൽച്ചുവട്ടിൽ ആരോ ഒരാൾ ഉറങ്ങുന്നു. കണ്ടാൽ ഒരു സാധാരണനല്ല." എന്നു പറഞ്ഞു.

ഗിരിജായയും മൃണാളിനിയും കടിലിന്റെ വാതുക്കൽച്ചെന്നുനോക്കി. രണ്ടാൾക്കും കണ്ടമാത്രയിൽത്തന്നെ ആളെ മനസ്സിലാവുകയും ചെയ്തു.

മൃണാളിനി ഗിരിജായയെ ആലിംഗനംചെയ്തു. ഗിരിജായ "വാരിളം മൃണാളത്തെ കാരമുള്ളിങ്കൽ ചേർത്തു" എന്നു പാടി.

ആ ഗീതസ്വരമാണു് സ്വപ്നപ്രായമായി ഹേമചന്ദ്രന്റെ കർണ്ണങ്ങളിൽ പ്രവേശിച്ചതു്. മൃണാളിനി ഗിരിജായയുടെ കണ്ഠക്ഷോഭം കണ്ടു് ഇപ്രകാരം പറഞ്ഞു. "മിണ്ടാതിരിക്കൂ, രാക്ഷസി! നമ്മെ അദ്ദേഹം കാണേണ്ട. അദ്ദേഹം ഉണരുന്നുണ്ടു്. ഈ മറവിൽനിന്നു് കൊണ്ടു് അദ്ദേഹം എന്തു ചെയ്യുന്നു എന്നു നോക്കിയാൽ മതി. അദ്ദേഹം കാണാതെ അദ്ദേഹത്തിന്റെ പിന്നാലെ നിശ്ശബ്ദം ചെല്ലുക. അയ്യോ! അദ്ദേഹത്തിന്റെ ശരീരമാസകലം രക്തം പുരണ്ടിരിക്കുന്നുവല്ലോ. നടക്കൂ ഞാനും കൂടെ വരാം."

ഹേമചന്ദ്രന്റെ ഉറക്കത്തിന്നു ഭംഗം നേരിട്ടു. നേരംപുലർന്നു കാണുകയാൽ അദ്ദേഹം ശൂലം നിലത്തുകുത്തി അതിന്മേൽ ഊന്നി എഴുന്നേററു് മന്ദം മന്ദം ഗൃഹത്തിലേക്കു നടന്നുതുടങ്ങി.

അദ്ദേഹം കുറച്ചു ദൂരത്തെത്തിയപ്പോൾ മൃണാളിനിയും ഗിരിജായയും അദ്ദേഹത്തെ പിന്തുടരുവാൻ ഉദ്ദേശിച്ചുകൊണ്ടു് ഗൃഹത്തിൽനിന്നു പുറത്തിറങ്ങി. അപ്പോൾ രത്നമയി "ദേവി! ഇദ്ദേഹം ആരാണു്?" എന്നു ചോദിച്ചു.

"ദൈവത്തിന്നറിയാം" എന്നായിരുന്നു മൃണാളിനിയുടെ മറുപടി.

## രണ്ടാം അദ്ധ്യായം

### പ്രതിജ്ഞ.

വിശ്രമാനന്തരം ഹേമചന്ദ്രന്നു കുറച്ചൊരു ബലം തോന്നി. രക്തസ്രാവവും അപ്പോഴേക്ക് കുറെ ശമിച്ചിരുന്നു. ശൂലത്തിന്മേൽ ഊന്നിക്കൊണ്ട് അദ്ദേഹം ഗൃഹത്തിലേക്കു മടങ്ങി.

മനോരമ വാതില്ക്കൽതന്നെ നില്ക്കുന്നുണ്ടായിരുന്നു. മൃണാളിനിയും ഗിരിജായയും മറഞ്ഞുനിന്ന് മനോരമയെ കണ്ടു. ചിത്രാർപ്പിതയായ ഒരു സാലഭഞ്ജികപോലെയായിരുന്നു മനോരമയുടെ അപ്പോഴത്തെ സ്ഥിതി.

"എന്റെ നാഥൻ ഈ രൂപകാന്തിയാൽ വശീകൃതനായിരിക്കയാണെങ്കിൽ, എന്റെ സുഖസ്വപ്നത്തിന്റെ നിശാകാലം പുലരാറായെന്നും തീർച്ചപ്പെടുത്താം." എന്നു മൃണാളിനിയും "രാജകുമാരൻ ഈ രൂപം കണ്ടു് മുഗ്ദ്ധനായിത്തീരുന്നപക്ഷം എന്റെ ദേവിയുടെ ഭാവ്‌ ഭഗ്നമായിത്തീരും'' എന്നു ഗിരിജായയും ആത്മഗതമായി പറഞ്ഞു.

ഹേമചന്ദ്രൻ മനോരമയുടെ അടുക്കൽ ചെന്നു് "മനോരമ ഇങ്ങിനെനില്ക്കുന്നതിന്റെ ഉദ്ദേശം എന്താണ്" എന്നു ചോദിച്ചു.

മനോരമ യാതൊന്നും മറുപടി പറയായ്കയാൽ ഹേമചന്ദ്രൻ വീണ്ടും "മനോരമേ!" എന്നു വിളിച്ചു.

അപ്പോഴും മറുപടി ഇല്ല. അവളുടെ ദൃഷ്ടി ആകാശത്തിൽ പതിഞ്ഞിരിക്കയാണെന്നു് ഹേമചന്ദ്രൻ മനസ്സിലാക്കി.

ഹേമ—(വീണ്ടും) "മനോരമേ" ഭവതി എന്താണ് ചെയ്യുന്നതു്?"

മനോരമ സാവധാനത്തിൽ ആകാശത്തിൽനിന്ന് ദൃഷ്ടി പിൻവലിച്ചു ഹേമചന്ദ്രന്റെ മുഖത്തു നോക്കിക്കൊണ്ടുനിന്നു. കുറച്ചുനേരം അനിമേഷലോചനനായി നോക്കിനിന്നശേഷം അവളുടെ ദൃഷ്ടി ഹേമചന്ദ്രന്റെ രക്തംപുരണ്ട വസ്ത്രത്തിൽ പതിഞ്ഞു. "ഇതെന്താണ് ഹേമചന്ദ്ര! എങ്ങിനെയാണ് മേലാസകലം ചോരപുരണ്ടതു്? മുഖം വാടിയിരിക്കുന്നല്ലൊ. അങ്ങേക്കു വല്ല മുറിവും പററിയോ? എന്ന് അവൾ അത്യാശ്ചര്യത്തോടെ ചോദിച്ചു. ഹേമചന്ദ്രൻ ചുമലിലെ മുറിവു ചൂണ്ടിക്കാണിച്ചു. മനോരമ ഹേമചന്ദ്രന്റെ കൈപിടിച്ച് അദ്ദേഹത്തെ അകത്തു കൂട്ടിക്കൊണ്ടുപോയി കട്ടിലിന്മേൽ ഇരുത്തി. വേഗത്തിൽ ഒരു പാത്രം നിറയെ വെള്ളം കൊണ്ടുവന്ന് രാജകുമാരന്റെ ദേഹം കഴുകി ശുദ്ധിയാക്കി ചോരപുരണ്ട വസ്ത്രങ്ങളെല്ലാം മാററി. അനന്തരം കുറെ കറുകപ്പുല്ല് പറിച്ചുകൊണ്ടുവന്ന് മുല്ലമൊട്ടിനെതിരായ പല്ലുകൾകൊണ്ട് ചവച്ച് അദ്ദേഹത്തിന്റെ മുറിവുകളിൽ പുരട്ടി. അതിന്മേലെ ഒരു വസ്ത്രംകൊണ്ട് പൂണുനൂൽ ഇടുന്ന സമ്പ്രദായത്തിൽ വരിഞ്ഞുകെട്ടി. ഒടുവിൽ ഇപ്രകാരം പറഞ്ഞു:—

"ഹേമചന്ദ്ര! അങ്ങു രാത്രിമുഴുവനും ഉറക്കൊഴിച്ചതല്ലേ? കുറച്ചുറങ്ങുക."

ഹേമ—ഉറക്കമില്ലായ്കയാൽ എനിക്കു നന്നെ ക്ഷീണമുണ്ട്.

മൃണാളിനി മനോരമയുടെ പ്രവൃത്തികണ്ടു ചിന്താകുലയായി ഗിരിജായയോടു "ഇവളാരാണു ഗിരിജായേ" എന്നു ചോദിച്ചു.

ഗിരി—പേരു മനോരമ എന്നാണെന്നു സംസാരംകൊണ്ടു മനസ്സിലായി.

മൃണാ—ഇവൾ ഹേമചന്ദ്രന്റെ മനോരമയായിരിക്കുമോ?

ഗിരി—ദേവിക്കെന്തു തോന്നുന്നു?

മൃണാ—"എനിക്കു തോന്നുന്നു. മനോരമ തന്നെയാണു് ഭാഗ്യവതി എന്നു്. എനിക്കു ഹേമചന്ദ്രനെ പരിചരിക്കാൻ സാധിക്കുന്നില്ല. അതു് അവൾക്കു സാധിക്കുന്നുണ്ടു്. യാതൊരു കാൎയ്യാൎത്ഥമാണോ എന്റെ അന്തഃകരണം മഥിക്കുന്നതു് ആ കാൎയ്യം മനോരമയ്ക്കു സാധിച്ചിരിക്കുന്നു. ദൈവം ഇവൾക്കു ദീൎഘായുസ്സു കൊടുക്കട്ടെ. ഗിരിജായേ! ഞാൻ വീട്ടിലേക്കു പോകുന്നു. ഇനി ഞാൻ ഇവിടെ നില്ക്കുന്നതു ഉചിതമല്ല. നീ ഈ ഗ്രാമത്തിൽതന്നെ കുറച്ചുനേരംകൂടി താമസിക്കുക. ഹേമചന്ദ്രന്നു് എങ്ങിനെ ഇരിക്കുന്നു എന്നറിഞ്ഞു തിരിച്ചുവന്നാൽ മതി. മനോരമ ആരായാലും ശരി. ഹേമചന്ദ്രൻ എന്റെതാണു്.

## മൂന്നാം അദ്ധ്യായം

മനോരമയും ഹേമചന്ദ്രനും വീട്ടിനുള്ളിലേക്കു കടന്നുപോയി. മൃണാളിനിയെ യാത്രയാക്കിയശേഷം ഗിരിജായ ഉപവനഗൃഹത്തെ പ്രദക്ഷിണംചെയ്യാനും തീൎച്ചയാക്കി. തുറന്നുകിടന്നിരുന്ന ഓരോ ജനവാതിലുകളിലൂടെയും അവൾ സാവധാനത്തിൽ തലപൊക്കി നോക്കി. ഒരു മുറിയിൽ ഹേമചന്ദ്രനെ ശയ്യാഗതനായും, മനോരമയെ ആ ശയ്യയിൽ ഉപവിഷ്ടയായും കണ്ടു. ഗിരിജായ ആ ജനലിന്നരികെ ചെന്നിരുന്നു. തലേദിവസം രാത്രിയവനൻ എത്തിനോക്കിയതും ആ ജനലിലൂടെതന്നെ ആയിരുന്നു.

ആരും കാണാതെ ജനലിന്നരികെ ഇരുന്നു മനോരമയും ഹേമചന്ദ്രനും തമ്മിലുള്ള സംഭാഷണം കേൾക്കണമെന്നായിരുന്നു ഗിരിജായയുടെ ഉദ്ദേശം, പക്ഷെ ഹേമചന്ദ്രൻ ഉറങ്ങുകയാ

യിരുന്നതിനാൽ യാതൊരു സംസാരവും അവിടെവെച്ചു നടന്നില്ല. നിശ്ശബ്ദമായ ആ വാതായനതലത്തിൽ ഏകാകിനിയായി ഇരിക്കുന്നകാൎയ്യം ഗിരിജായക്കു വലിയ സങ്കടമായിത്തീൎന്നു. സംസാരിക്കാനാകട്ടെ ചിരിക്കാനാകട്ടെ നേരമ്പോക്കു പറയാനാകട്ടെ സാധിക്കാതെ വന്നതു് അവൾക്കു കേവലം ദുസ്സഹമായ ഒരവസ്ഥയായിരുന്നു. അവളുടെ സ്ത്രീസേന വളരെ അസ്വസ്ഥമായിത്തീൎന്നു. ആ ശൂന്യംപിടിച്ച ദിഗ്വിജയൻ എങ്ങട്ടുപോയി? അവനെ കണ്ടുകിട്ടിയെങ്കിൽ വായമൂടി ഇരിക്കേണ്ടിവരികയില്ലായിരുന്നു എന്നിങ്ങിനെ അവൾ വിചാരിച്ചു. പക്ഷേ ദിഗ്വിജയൻ വീട്ടിനുള്ളിൽ തന്റെ പ്രഭുവിന്റെ കാൎയ്യങ്ങളിൽ നിയുക്തനായിരിക്കുകയായിരുന്നതിനാൽ അവനേയും കണ്ടുകിട്ടിയില്ല. ഗത്യന്തരമില്ലായ്കയാൽ അവൾതന്നെത്താൻ സംസാരിക്കാനുറച്ചു. ആ സംഭാഷണം എന്താണെന്നറിയുവാൻ വായനക്കാൎക്കു കൌതുകമുണ്ടെങ്കിൽ അതിനെ ചോദ്യോത്തരരൂപേണ ഇവിടെ ചേൎക്കാം. ഗിരിജായ തന്നെയാണു ചോദ്യം ചോദിക്കുന്നവളും ഉത്തരംപറയുന്നവളും എന്നു ഓൎമ്മിച്ചുകൊണ്ടാൽ മതി.

ചോദ്യം—നീയാരാണു്.

ഉത്തരം.—ഞാൻ ഗിരിജായ.

ചോ—നീ ഇവിടെ എന്തിനാണു വന്നതു്?

ഉ—മൃണാളിനിക്കുവേണ്ടി.

ചോ—മൃണാളിനി നിന്റെ ആരാണു്.

ഉ—ആരുമല്ല.

ചോ—പിന്നെ അവൾക്കുവേണ്ടി നീ എന്തിനാണിത്ര കഷ്ടപ്പെടുന്നതു്?

ഉ—എനിക്കു വേറെ എന്താണു ജോലി? എപ്പോഴും സഞ്ചരിച്ചുകൊണ്ടിരുന്നിട്ടെന്തു കാൎയ്യം?

ചോ—മൃണാളിനിക്കുവേണ്ടി ഇവിടെ എന്തിനുവന്നു?

ഉ—അവളുടെ ഒരു പക്ഷി ചങ്ങലപൊട്ടിച്ചു ഇവിടെ വന്നിട്ടുണ്ടു്.

ചോ—എന്നാൽ പക്ഷിയെ പിടിച്ചുകൊണ്ടു പോകാത്തതെന്താണ്?

ഉ—ചങ്ങല പൊട്ടിപ്പോയിരിക്കെ പിടിച്ചിട്ടെന്തു ചെയ്യാനാണ്? അഥവാ പിടിക്കുന്നതുതന്നെ എങ്ങിനെ?

ചോ—എന്നാൽ എന്താണിവിടെ ഇരുന്നിട്ടു ഫലം.

ഉ—നോക്കു! ചങ്ങല പൊട്ടിയിട്ടില്ല എന്നു.

ചോ—അതറിഞ്ഞിട്ടെന്തുവേണം.

ഉ—പക്ഷിയെ ചൊല്ലി മൃണാളിനി രാത്രിതോറും എത്രയാണു കരയുന്നതെന്നൊരു കണക്കില്ല. ഇന്ന് എത്ര കരഞ്ഞുവെന്നു ഞാനറിഞ്ഞിട്ടില്ല. നല്ല വൎത്തമാനവും കൊണ്ടു പോകാൻ സാധിച്ചെങ്കിൽ വലിയ കാൎയ്യമായി.

ചോ—പിന്നെയും ചങ്ങലപൊട്ടിയാൽ?

ഉ—രാധാകൃഷ്ണനാമം കേട്ടു ഉടനെ അതിനെ വനത്തിലെ ഒരു പക്ഷി കൂട്ടികൊണ്ടുപോയി എന്നു മൃണാളിനിയോടു പറയും. പറന്നുപോയ പക്ഷിയെക്കുറിച്ചുള്ള ആശ വിട്ടുകളയട്ടെ. ഒഴിഞ്ഞകൂടു സൂക്ഷിച്ചുവെച്ചിട്ടാവശ്യമില്ലല്ലോ.

ചോ—ഭിക്ഷുകാരത്തിപ്പെണ്ണേ! നീ നിന്റെ മനസ്സിൽ തോന്നുന്നപോലെ പറയുകയാണ്. മൃണാളിനി ദ്വേഷ്യം വന്നു കൂടുപൊളിച്ചു കളഞ്ഞെങ്കിൽ?

ഉ—സഖി പറയുന്നതു വാസ്തവമാണ്. അങ്ങിനേയും വരാം.

ചോ—എന്നാൽ നീ ഇവിടെ ഈ വെയിലത്തിരുന്നിട്ടെന്തുകാൎയ്യം.

ഉ—ഈ വീട്ടിനുള്ളിൽ ഒരു പെൺകിടാവുണ്ട്. അവളും ഉത്തരയായിരിക്കാം. അല്ലെങ്കിൽ വായതുറക്കാത്തതെന്താണ്? പെണ്ണുങ്ങളുടെ വായ എപ്പോഴെങ്കിലും ഇങ്ങിനെ മിണ്ടാതിരിക്കാറുണ്ടോ?

അല്പനേരത്തിനുള്ളിൽ ഗിരിജായയുടെ ആഗ്രഹം സാധി

ച്ചു. ഹേമചന്ദ്രൻ ഉറക്കമുണൎന്നു. അപ്പോൾ മനോരമ അദ്ദേഹത്തോടു "നല്ലവണ്ണം ഉറങ്ങിയോ?" എന്നു ചോദിച്ചു.

ഹേമ—നല്ലപോലെ ഉറങ്ങി.

മനോ—ഇനിയെന്നോടു വൎത്തമാനമെല്ലാം പറയുക. എങ്ങിനെയാണു മുറിവേററതു്? ഹേമചന്ദ്രൻ രാത്രിയിലെ സംഭവങ്ങളെല്ലാം ചുരുക്കിപ്പറഞ്ഞു. മനോരമ അതുകേട്ടു ചിന്താകുലയായി.

ഹേമ—ഭവതിക്കറിയേണ്ടതെല്ലാം ഞാൻ പറഞ്ഞു കഴിഞ്ഞു. ഇനി ഞാനൊന്നു ചോദിക്കട്ടെ. ഇന്നലെരാത്രി ഭവതി എന്നെ വിട്ടുപോയ്ക്കളഞ്ഞതിനുശേഷം നടന്ന കഥയെല്ലാം എന്നോടു പറയുക.

മനോരമയുടെ മറുപടി ഗൂഢസ്വരത്തിലായിരുന്നതിനാൽ അവൾ പറഞ്ഞതൊന്നും ഗിരിജായക്കു കേൾപ്പാൻ സാധിച്ചില്ല. അവർ തമ്മിൽ എന്തോ സ്വകാൎയ്യം പറയുന്നുണ്ടെന്നു മാത്രമെ അവൾക്കു മനസ്സിലായുള്ളു. ആ സ്ഥിതിക്കു് അവിടെ ഇരുന്നിട്ടു് ആവശ്യമില്ലെന്നു കരുതി ഗിരിജായ എഴുനേററു. അപ്പോൾ പണ്ടത്തെ ചോദ്യോത്തരമാല വീണ്ടും അവളുടെ മനോമദ്ധ്യത്തിൽ ഉദിച്ചുപൊങ്ങി.

ചോ—എന്താണു മനസ്സിലാക്കിയതു്?

ഉ—ചില ലക്ഷണങ്ങൾ മാത്രം.

ചോ—എന്തെല്ലാം ലക്ഷണങ്ങൾ?

ഗിരിജായ വിരൽമടക്കി എണ്ണാൻതുടങ്ങി. ഒന്നാമതു്, ഈ പെൺകിടാവു് അസാമാന്യസുന്ദരിയാണെന്നു്; തീയിന്റെ അടുക്കൽവെച്ചാൽ നെയ്യു് ഉരുകാതിരിക്കുമോ? രണ്ടാമതു മനോരമയ്ക്കു ഹേമചന്ദ്രനിൽ പ്രേമമുണ്ടെന്നു്. അല്ലാതെ അവൾ അദ്ദേഹത്തിനുവേണ്ടി ഇത്ര ബുദ്ധിമുട്ടുന്നതെന്തിനു്? മൂന്നാമതു താമസം ഒരുമിച്ചാണെന്നു്. നാലാമതു രാത്രിസഞ്ചാരവും ഒരേടിക്കിലാണെന്നു്. അഞ്ചാമതു് രണ്ടാളും സ്വകാൎയ്യം പറഞ്ഞു എന്നു്.

ഗോ—മനോരമക്ക പ്രേമമുണ്ട. ഹേമചന്ദ്രനോ?

ഉ—കാററടിക്കാതെ വെള്ളത്തിൽ തിരയുണ്ടാകുമോ? എന്നോട്ട ആൎക്കെങ്കിലും സ്നേഹമുണ്ടെങ്കിൽ എനിക്ക് അങ്ങോട്ടും ഉണ്ടാകും. അതിനെന്താണ സംശയം?

ഗോ—പക്ഷെ മൃണാളിക്കും ഹേമചന്ദ്രനിൽ പ്രേമമുണ്ടല്ലൊ. അപ്പോൾ ഹേമചന്ദ്രന്ന മൃണാളിനിയിലും പ്രേമം ഉണ്ടായിരിക്കേണ്ടതല്ലേ?

ഉ—അത വാസ്തവമാണ പക്ഷെ മൃണാളിനി അരികത്തില്ല. മനോരമ കൂടത്തന്നെയുണ്ട്.

ഇങ്ങിനെ ഗിരിജായ സാവധാനത്തിൽ നടന്ന വീട്ടിന്റെ ഉമ്മറത്തെത്തി. അവിടെനിന്ന് ഒരു പാട്ടുപാടി "ഭിക്ഷതരണെ! അമ്മോ!" എന്ന നിലവിളിച്ചു.

---

## നാലാം അദ്ധ്യായം

### ഉപനയനം.

---

അനന്തരം ഗിരിജായ ഇപ്രകാരം പാടിത്തുടങ്ങി:—

കാഹേ സഖി ജീയിത മരത കിവിധാന
വ്രജകി കിശോര സഖി കാംഹാഗേലഭാഗല
വ്രജജന ടുടായല പരാണ.

ഇത സംഗീതസ്വരം സ്വപ്നത്തിൽ കേൾക്കുന്ന ശബ്ദം പോലെ ഹേമചന്ദ്രന്റെ ശ്രോത്രങ്ങളിൽ പതിച്ചു.

ഗിരിജായ പാട്ടുതുടൎന്നു—

വ്രജകി കിശോരസഖി കാംഹാഗേലഭാഗല
വ്രജവധു ടുടായല പരാണ.

ഹേമചന്ദ്രൻ തലപൊന്തിച്ചു. പാട്ടിൽതന്നെ ശ്രദ്ധിച്ചുകൊണ്ടിരുന്നു.

മിലി ഗേല നാഗരീ ഭുലി ഗേല മാധവ,
രൂപ വിഹീന ഗോപ കുമാരീ
കോജാനേ പിയസഖ രസമായ പ്രേമിക
ഹേനബന്ധു രൂപകി ഭിഖാരീ.

“എന്താണിതു മനോരമേ! ഇതു ഗിരിജായയുടെ സ്വരമാണല്ലോ. ഞാൻ പോയിനോക്കട്ടെ.” എന്നിങ്ങിനെ പറഞ്ഞു ഹേമചന്ദ്രൻ കട്ടിലിൽനിന്നു ചാടിയിറങ്ങി.

ഗിരിജായ വീണ്ടും പാടിക്കൊണ്ടിരുന്നു:—

ആഗേ നാഹി ബുഝനു രൂപദേഖി ഭുലനു
ഹൃദി വൈനു ചരണയുഗള
യമുനാ സലിലെ സബ അവതനു ഡാരവ
ആന സഖി ഭകിവ ഗരള

ഹേമചന്ദ്രൻ ഗിരിജായയ്ക്കഭിമുഖമായി ചെന്നുനിന്നു് വ്യാകുലഭാവത്തോടെ ചോദിച്ചു:— “ഗിരിജായേ! ഗിരിജായ തന്നെയല്ലേ ഇതു്? നീ എങ്ങിനെ ഇവിടെ എത്തി? ഇവിടെ വരാനെന്തു കാരണം? ഇവിടെ എപ്പോൾ വന്നു?”

ഗിരി—“ഞാൻ ഇവിടെ വന്നിട്ടു വളരെ ദിവസമായി” എന്നു പറഞ്ഞു വീണ്ടും ഗാനം തുടൎന്നു.

കിവാ കാനന വല്ലരീ ഗള വേഢി ബാംധല
നവീനതമാലേ ദിവ ഫാംസ.

ഹേമ—“നീ ഇവിടെ വരാനെന്താണു സംഗതി?

ഗിരി—“ഞാൻ ഭിക്ഷതെണ്ടി ഉപജീവനം ചെയ്യുന്നവളല്ലേ? രാജധാനിയിൽചെന്നാൽ അധികം ഭിക്ഷകിട്ടുമല്ലോ എന്നു വിചാരിച്ചു ഇങ്ങോട്ടുപോന്നു.

(പാട്ടു്) “കിവാ.............................ഫാംസ”

ഹേമ—(പാട്ടിൽ ശ്രദ്ധിക്കാതെ) മൃണാളിനിയെ കണ്ടിരുന്നുവോ? അവൾക്കു സുഖംതന്നെയല്ലേ?

ഗിരി— (പാട്ടു്)

നഹേ ശ്യാമശ്യാമശ്യാമശ്യാമ ശ്യാമനാമ ജപയി
ഛാര തനു കരവ വിനാശ

ഹേമ— മതി നിന്റെ പാട്ടു്. ഞാൻ ചോദിക്കുന്നതിന്നുത്തരം പറക. മൃണാളിനിക്കു സുഖം തന്നെയോ? വരുമ്പോൾ നീ അവളെ കണ്ടിരുന്നോ?

ഗിരി— ഞാൻ കണ്ടിട്ടില്ല. ഈ പാട്ടു അങ്ങെയ്ക്കു രസിക്കുന്നില്ലെങ്കിൽ വേറൊന്നു പാടാം.

ഏ ജന്മേരസംഗേകി സഖ ജന്മേര
സാധ ഫുരാ ഇവേ
കിം വാ ജന്മജന്മാന്തരെ, ഏ സാധമോര്
പൂരാ ഇവേ.

ഹേമ— ഗിരിജായേ– ദയവുണ്ടായി നിന്റെ പാട്ടു മതിയാക്കുക. മൃണാളിനിയുടെ വർത്തമാനം കേൾക്കട്ടെ.

ഗിരി— എന്തു വർത്തമാനമാണു് കേൾക്കേണ്ടതു്?

ഹേമ— നീ എന്തുകൊണ്ടാണു് ഇങ്ങോട്ടുവരുമ്പോൾ മൃണാളിനിയെ കാണാഞ്ഞതു്?

ഗിരി— അവർ ഗൌഡനഗരത്തിലുണ്ടായിരുന്നില്ല.

ഹേമ— എങ്ങട്ടു പോയിരുന്നു?

ഗിരി— മധുരയ്ക്കു്.

ഹേമ— മധുരയ്ക്കോ? ആരുടെ കൂടെയാണു് പോയതു്? എങ്ങിനെ പോയി? എന്തിന്നു പോയി?

ഗിരി— അവരുടെ അച്ഛന്നു് അവരെപ്പററി എങ്ങിനെയോ വർത്തമാനം കിട്ടുകയാൽ ആളെ അയച്ചു അയാളുടെകൂടെയാണു് പോയതു്. അവരുടെ വിവാഹം അടുത്തുണ്ടത്രെ! വിവാഹത്തിന്നുവേണ്ടിയാണത്രെ കൂട്ടിക്കൊണ്ടുപോയതു്.

ഹേമ— എന്തു? എന്തിന്നുവേണ്ടി?

ഗിരി— മൃണാളിനിയുടെ വിവാഹത്തിന്നുവേണ്ടി അവരുടെ അച്ഛൻ അവരെ അങ്ങട്ടു കൂട്ടിക്കൊണ്ടുപോയിരിക്കയാണു്. ഹേമചന്ദ്രൻ മുഖം തിരിച്ചുകളഞ്ഞു. ഗിരിജായക്കു അദ്ദേഹത്തിന്റെ മുഖം കാണ്മാൻ കഴിഞ്ഞില്ല. ഹേമചന്ദ്രന്റെ ചുമലിലെ മുറി കെട്ടിയിരുന്ന വസ്ത്രം രക്തപ്ലാവിതമായിരുന്ന

കഥയും അവൾക്കു കണ്ടറിയുവാൻ സാധിച്ചില്ല. അവൾ യഥാപൂൎവ്വം പാടി.

“വിധി തോരേ സാധിലുന ജന്മയലി ദിവേപുന
“ആമാരേ ആവാര യേന രമണീ ജന്മദിവേ
“ലാജമയ തേയാഗിവ, എന്നസാധമോര പുരാളവ
“സാഗര ഫേമം പേ രതനിവ കണ്ഠേ രാഖ്‌പനിശിദിവേ.”

ഹേമചന്ദ്രൻ മുഖം തിരിച്ചു. “ഗിരിജായേ! നീ കൊണ്ടുവന്നിരിക്കുന്നതു് ഒരു മംഗളവാൎത്തയാണു്. വളരെ നന്നായി” എന്നു പറഞ്ഞു വീട്ടിനുള്ളിലേക്കുതന്നെ തിരിച്ചുപോയി. ആകാശം അടൎന്നു തലയിൽ വീണതുപോലെയുള്ള ഒരനുഭവമാണു് അപ്പോൾ ഗിരിജായക്കുണ്ടായതു്, മൃണാളിനിക്കു വിവാഹം തീൎച്ചപ്പെടുത്തിയിരിക്കുന്നു എന്നും അതു് അടുത്തവസരത്തിൽ നടക്കുമെന്നും കേൾക്കുമ്പോൾ ഹേമചന്ദ്രനു കോപവും വ്യസനവും ജനിക്കുമെന്ന വിചാരത്താലാണു് അവൾ ഇങ്ങിനെ ഒരു കളവു് തട്ടിമൂളിച്ചതു്. പക്ഷെ, യാതൊരു കോപഭാവവും പ്രകടിക്കാതെ ഹേമചന്ദ്രൻ അകത്തേക്കു കടന്നുപോയതുകണ്ടു് അവൾ ആശ്ചൎയ്യപ്പെട്ടു. തലയ്ക്കടിച്ചുകൊണ്ടു് അവൾ ഇങ്ങിനെ നിലവിളിച്ചു. “ഹായ് ഹായ്! ഞാൻ എന്താണിനി ചെയ്യേണ്ടതു്. എന്തിനായിട്ടാണു് ഞാൻ ഈ കളവു പറഞ്ഞു ധരിപ്പിച്ചതു്! ഹേമചന്ദ്രനു യാതൊരു കലുഷവും ഇല്ലല്ലോ. ഇതു മംഗളവാൎത്തയാണെന്നുമാത്രമല്ലെ അദ്ദേഹം പറഞ്ഞുള്ളു. ഇനി ദേവിയുടെ കഥ എന്തായിരിക്കും?”

“നീ കൊണ്ടുവന്നിരിക്കുന്നതു് മംഗളവാൎത്തയാണു്” എന്നു ഹേമചന്ദ്രൻ പറവാൻ എന്താണു കാരണമെന്നു ഭിക്ഷുകാരത്തിയായ ഗിരിജായയ്ക്കു മനസ്സിലായിരുന്നുവോ? മൃണാളിനിയെച്ചൊല്ലി ആചാൎയ്യന്റെ നേൎക്കു് ശരസന്ധാനംചെയ്യാൻ മുമ്പൊരിക്കൽ അദ്ദേഹത്തെ പ്രേരിപ്പിച്ച ആ ദുൎജ്ജയക്രോധം തന്നെയാണു് ഈ സന്ദൎഭത്തിലും അദ്ദേഹത്തിന്റെ ഹൃദയ

ത്തിൽ ഭ്രംശിച്ചതു്. അഭിമാനാധിക്യത്തോടും ഉഗ്രമമായ ക്രോധവേഗത്തോടുംകൂടിയാണു് "നീ കൊണ്ടുവന്നിരിക്കുന്നതു മംഗളവാർത്തയാണു്" എന്നു ഗിരിജായയോടു് അദ്ദേഹം പറഞ്ഞതു്.

പക്ഷെ ഗിരിജായയ്ക്കു അതു മനസ്സിലാക്കാൻ സാധിച്ചില്ല. ഇതു ആറാമത്തെ ലക്ഷണമാണെന്നു് അവൾ മനസ്സുകൊണ്ടുറച്ചു. അവൾക്കു് ആരും ഭിക്ഷകൊടുത്തില്ല. അവൾ അതിനുവേണ്ടി കാത്തുനിന്നതുമില്ല, "ചങ്ങല പൊട്ടിപ്പോയി" എന്നു തീർച്ചപ്പെടുത്തി അവൾ യാത്രയായി.

---

## ആറാം അദ്ധ്യായം

### വേറെ ഒരു വർത്തമാനം.

ആ ദിവസം തന്നെയാണു് മാധവാചാര്യരുടെ പര്യടനം അവസാനിച്ചു് അദ്ദേഹം നവദ്വീപത്തിൽ എത്തിച്ചേർന്നതു്. അദ്ദേഹം പ്രിയശിഷ്യനായ ഹേമചന്ദ്രനെച്ചെന്നുകണ്ടു ചാരിതാർത്ഥ്യം അടഞ്ഞു. ആശീർവ്വാദം, ആലിംഗനം, കുശലപ്രശ്നം മുതലായ സ്നേഹപ്രകടനങ്ങൾക്കുശേഷം രണ്ടുപേരും ഉദ്ദേശ്യസിദ്ധിക്കുള്ള കാര്യങ്ങളെപ്പററി സംസാരിച്ചുതുടങ്ങി

തന്റെ ഭ്രമണവൃത്താന്തം സവിസ്തരം ഹേമചന്ദ്രനെ കേൾപ്പിച്ചുശേഷം മാധവാചാര്യൻ പറഞ്ഞു:— "ഈ പരിശ്രമങ്ങളാൽ നമ്മുടെ കാര്യം ഏതാണ്ടു സാധിതപ്രായമായിരിക്കുന്നു. ഇളിക്കിലെ സാമന്തരാജാക്കന്മാരിൽ മിക്കവാറും സൈന്യസമേതം സേനരാജാവിനെ സഹായിക്കാമെന്നേററിട്ടുണ്ടു്. അധികം താമസിയാതെ എല്ലാവരും നവദ്വീപത്തിൽ എത്തിച്ചേരും."

ഹേമ— അവർ ഇതുതന്നെ ഇവിടെ എത്തിയില്ലെങ്കിൽ

ശ്രമമൊക്കെ വൃഥാവിലാവും. യവനസൈന്യം ഇവിടെ എത്തിക്കഴിഞ്ഞു. മഹാവനത്തിലാണ് അവർ പാളയം ഉറപ്പിച്ചിരിക്കുന്നതു്. ഇന്നോ നാളെയോ നഗരത്തെ ആക്രമിക്കുമെന്നാണ് വിചാരിക്കേണ്ടതു്.

മാധവാചാര്യർ ഞെട്ടിയെഴുന്നേററു. ഗൌഡേശ്വരൻെറ പക്ഷക്കാർ യാതൊരു ഒരുക്കവും ചെയ്തിട്ടില്ലേ?

ഹേമ— യാതൊന്നും ചെയ്തിട്ടില്ല. രാജസന്നിധിയിൽ ഈ വർത്തമാനം ഇതുവരെ അറിയിച്ചിട്ടുതന്നെയില്ലെന്നാണു തോന്നുന്നതു്. ദൈവഗത്യാ എനിക്ക് ഈ വർത്തമാനം ഇന്നലെ കിട്ടി.

മാധ— എന്നാൽ ഹേമചന്ദ്രൻ ഈ വർത്തമാനം രാജാവിനെ അറിയിച്ചു് വേണ്ടപ്പെട്ട ഉപദേശം കൊടുക്കാതിരുന്നതെന്താണ്?

ഹേമ— വർത്തമാനം എനിക്കറിവു കിട്ടിയശേഷം, വഴിയിൽവെച്ചു് കൊള്ളക്കാർ എന്നെ ആക്രമിച്ചു, മുറിവേല്പിച്ചു വീഴ്ത്തി. ഞാൻ ഇതാ ഇവിടെ തിരിച്ചെത്തി അല്പം വിശ്രമിച്ചെഴുന്നേററതേയുള്ളു. ശക്തിക്ഷയംനിമിത്തം രാജസന്നിധിയിലേക്കു പോകാൻ ഇതുവരെ എനിക്കു കഴിഞ്ഞില്ല. ഇനിയൊട്ടും താമസിക്കാതെ പൊയ്ക്കൊള്ളാം.

മാധ— നീ ഇപ്പോൾ വിശ്രമിക്കുക. ഞാൻ രാജാവിനെ ചെന്നുകണ്ടു വിവരം അറിയിക്കാം. വിവരം നിന്നോടു പറയുകയും ചെയ്യാം. എന്നു പറഞ്ഞു മാധവാചാര്യർ എഴുന്നേററു.

അപ്പോൾ ഹേമചന്ദ്രൻ— "സ്വാമീ! അങ്ങു ഗൌഡദേശംവരെ പോയെന്നുകേട്ടു."

മാധവാചാര്യന്നു ഹേമചന്ദ്രൻെറ അന്തർഗ്ഗതം മനസ്സിലായി "പോയിരുന്നു— നീ മൃണാളിനിയുടെ വിവരം അറിയാൻ വേണ്ടിയല്ലേ ചോദിക്കുന്നതു്? മൃണാളിനി അവിടെ ഇല്ല."

ഹേമ— എങ്ങോട്ടു പോയിരിക്കുന്നു?

മാധ— അതിനെപ്പററി എനിക്ക് യാതൊരു വിവരവും ഇല്ല.

ഹേമ— എന്തിനായിട്ടാണു പോയതു്?

മാധ— വത്സ! ഇതെല്ലാം യുദ്ധത്തിനുശേഷം പറയാം.

ഹേമ— (നെററിചുളിച്ചുകൊണ്ടു്) യഥാൎത്ഥവൃത്താന്തം കേട്ടാൽ വ്യസനിച്ചു് അധൈൎയ്യപ്പെട്ടമെന്നു ശങ്കിച്ചു് എന്നോടു പറവാൻ മടിക്കേണ്ട. ചിലതെല്ലാം ഞാനും കേട്ടിരിക്കുന്നു. അങ്ങേക്കു വല്ല വിവരവും ഉണ്ടെങ്കിൽ മടിക്കാതെ എന്നോടു പറഞ്ഞാൽ കൊള്ളാം. മാധവാചാൎയ്യൻ ഗൌഡനഗരത്തിൽ ചെന്നപ്പോൾ മൃണാളിനിയെപ്പററി താൻ അറിഞ്ഞേടത്തോളം വൎത്തമാനം ഹൃഷീകേശൻ അദ്ദേഹത്തോടു പറഞ്ഞിരുന്നു. അതു തന്നെയായിരിക്കാം ഹേമചന്ദ്രൻ സൂചിപ്പിച്ച വൃത്താന്തവും എന്നു് മാധവാചാൎയ്യർ ഊഹിച്ചു. ഒരു സ്ത്രീയിൽ അനുരക്തനാവുക എന്നൊരവസ്ഥ തന്റെ ആയുസ്സിന്നിടയിൽ ഇദ്ദേഹത്തിന്നുണ്ടായിട്ടില്ല. സ്ത്രീചരിത്രത്തെസ്സംബന്ധിച്ചു് അദ്ദേഹത്തിന്നുള്ള അറിവും പരിമിതമായിരുന്നു. ഹൃഷീകേശൻ മുഖേന അറിയാറായ വൃത്താന്തത്തിന്റെ ഏതാനും ചില ഭാഗങ്ങൾ കേട്ടു ഹേമചന്ദ്രൻ മൃണാളിനിയെക്കുറിച്ചുള്ള പ്രേമം പരിത്യജിച്ചിരിക്കയാണെന്നായിരുന്നു അദ്ദേഹം വിചാരിച്ചതു്. തന്നിമിത്തം അവനു പുതിയൊരു മനോവ്യഥ നേരിട്ടിരിക്കാമെന്ന ഒരു ശങ്കപോലുംകൂടാതെ അദ്ദേഹം വീണ്ടും ആസനപരിഗ്രഹണംചെയ്തു ഹൃഷീകേശൻ പറഞ്ഞതെല്ലാം ഹേമചന്ദ്രനെ സവിസ്തരം കേൾപ്പിച്ചു.

ഹേമചന്ദ്രൻ മുഖം കുനിച്ചു, ഫാലസ്ഥലത്തെ കൈത്തലംകൊണ്ടു താങ്ങി മൌനഭാവത്തിൽ സമസ്തവൃത്താന്തവും ശ്രദ്ധിച്ചു കേട്ടു. മാധവാചാൎയ്യരുടെ സംസാരം അവസാനിച്ചിട്ടും അദ്ദേഹം യാതൊന്നും പറയുവാൻ ശക്തനാവാതെ അതേ നിലയിൽതന്നെ ഇരുന്നു. "ഹേമചന്ദ്രാ" എന്നു് ആചാൎയ്യൻ രണ്ടു പ്രാവശ്യം വിളിച്ചതിന്നും യാതൊരുത്തരവുമുണ്ടായില്ല.

അപ്പോൾ മാധവാചാൎയ്യർ എഴുന്നേററു, ഹേമചന്ദ്രന്റെ കൈക്കു പിടിച്ചു, അതികോമളവും സ്നേഹമയവുമായ സ്വര

ത്തിൽ ഇങ്ങിനെ പറഞ്ഞു. "വത്സ! ഉണ്ണീ! മുഖം ഉയൎത്തുക. എന്നോടു സംസാരിക്കുക."

ഹേമചന്ദ്രൻ മുഖം ഉയൎത്തി. മുഖം കണ്ടപ്പോൾ മാധവാചാൎയ്യർ ഭയപ്പെട്ടുപോയി. "എന്നോടു സംസാരിക്കുക. വല്ല കോപവുമുണ്ടെങ്കിൽ അതെന്താണെന്നു പറയുക." എന്നു അദ്ദേഹം വീണ്ടും പറഞ്ഞു.

ഹേമ— "ആരുടെ വാക്കാണു വിശ്വസിക്കേണ്ടതു്. ഹൃഷീകേശൻ ഒരുവിധം പറയുന്നു. ഭിക്ഷുകി വേറൊരു വിധത്തിൽ പറയുന്നു."

മാധ— ഏതാണു ഭിക്ഷുകി? അവൾ എന്താണു പറഞ്ഞതു്?

ഹേമചന്ദ്രൻ അക്കഥ സംക്ഷിപ്തമായി പറഞ്ഞു.

മാധ— (സങ്കുചിതസ്വരത്തിൽ) ഹൃഷീകേശൻ പറഞ്ഞതാണു കള്ളവു് എന്നാണു തോന്നുന്നതു്.

ഹേമ— ഹൃഷീകേശൻ പ്രത്യക്ഷത്തിൽ കണ്ടതല്ലേ പറഞ്ഞതു്? എന്നു പറഞ്ഞുകൊണ്ടെഴുന്നേറ്റു. ചിത്രിതമായ ശൂലം കയ്യിൽതന്നെ ഉണ്ടായിരുന്നു. നഖശിഖാന്തം വിറച്ചുകൊണ്ടു് അദ്ദേഹം നിശ്ശബ്ദമായി അങ്ങട്ടുമിങ്ങട്ടും നടന്നു.

ആചാൎയ്യൻ— "എന്താണാലോചിക്കുന്നതു്?"

ഹേമ— (കയ്യിൽ പിടിച്ചിരുന്ന ശൂലത്തെ ചൂണ്ടിക്കാണിച്ചുകൊണ്ടു) മൃണാളിനിയെ ഈ ശൂലംകൊണ്ടു കുത്തിക്കൊല്ലുവാൻ—

മാധവാചാൎയ്യൻ രാജകുമാരന്റെ മുഖഭാവം കണ്ടു ഭയപ്പെട്ടു പുറത്തേക്കു പോയി.

അന്നു രാവിലെയാണു മൃണാളിനി പറഞ്ഞിരുന്നതു "ഹേമചന്ദ്രൻ എന്റേതാണെന്നു."



# ആറാം അദ്ധ്യായം

ഉച്ചതിരിഞ്ഞപ്പുറം മാധവാചാൎയ്യർ വൎത്തമാനങ്ങളും കൊണ്ട് തിരിച്ചുവന്നു. യവനസൈന്യം അവിടെ എത്തീട്ടുള്ളതു വാസ്തവമാണെന്നും പക്ഷെ മുമ്പു കീഴടക്കിയ ദിക്കുകളിൽ ലഹളയുടെ ആരംഭമുണ്ടെന്നു കേൾക്കകയാൽ യവനസേനാപതി സന്ധിയാകുവാൻ ആഗ്രഹിക്കുന്നുണ്ടെന്നും, പിറെറന്നു രാവിലെ അവരുടെ ദൂതൻ വരുമെന്നും ദൂതൻവരുന്ന സ്ഥിതിക്കു യുദ്ധത്തിനുള്ള ഒരുക്കങ്ങളും ചെയ്തിട്ടാവശ്യമില്ലെന്നും ധൎമ്മാധികാരി പറഞ്ഞതായി മാധവാചാൎയ്യൻ ഹേമചന്ദ്രനെ അറിയിച്ചു. “വംശത്തിന്നു ധൂമകേതുവായ ഈ രാജാവു ധൎമ്മാധികാരിയുടെ ഉപദേശം കേട്ടു നശിക്കും” എന്നു പറഞ്ഞു ആചാൎയ്യർ പ്രസംഗം അവസാനിപ്പിച്ചു.

ഇതെല്ലാം ഹേമചന്ദ്രന്റെ കൎണ്ണങ്ങളിൽ പ്രവേശിച്ചുവോ ഇല്ലയോ എന്നു തീൎച്ചപറവാൻ പ്രയാസമാണ്. അദ്ദേഹം അത്രമേ ശോചിച്ചിരിക്കുന്നതു കണ്ടു മാധവാചാൎയ്യൻ അവിടെനിന്നു പൊയ്ക്കളഞ്ഞു.

സന്ധ്യയ്ക്കു മുമ്പു, മനോരമ ഹേമചന്ദ്രന്റെ മുറിയിൽ കടന്നുചെന്നു. ഹേമചന്ദ്രന്റെ ഭാവം കണ്ട് ഇങ്ങിനെ ചോദിച്ചു— “ഇന്നെന്താണിങ്ങിനെ ഇരിക്കുന്നതു?”

ഹേമ— എങ്ങിനെയാണിരിക്കുന്നതു?

മനോ— അങ്ങയുടെ മുഖം ശ്രാവണമാസത്തിലെ ആകാശംപോലെ ഇരുട്ടടഞ്ഞും ഭാദ്രമാസത്തിലെ ഗംഗയെപ്പോലെ കലങ്ങിമറിഞ്ഞും, ഇരിക്കുന്നു. എന്തിനാണു നെററി ചുളിച്ചിരിക്കുന്നതു? കണ്ണിമയ്ക്കാതെ ഇരിക്കുന്നതിന്റെ അൎത്ഥമെന്താണ്? അതു മാത്രമല്ല കണ്ണിൽ വെള്ളം നിറഞ്ഞിരിക്കുന്നല്ലോ. അങ്ങു കരഞ്ഞുവോ?

ഹേമചന്ദ്രൻ കുറച്ചു നേരം മനോരമയുടെ മുഖത്തുതന്നെ ദൃഷ്ടിപതിപ്പിച്ചു. അനന്തരം കീഴ്പെട്ടു നോക്കി. പിന്നെ

മെല്ലെട്ടു ജനവാതിലിന്നു നേരെ കണ്ണയച്ചു. വീണ്ടും മനോരമയുടെ മുഖത്തുതന്നെ നോക്കി. ദൃഷ്ടിയുടെ ഈ പരിഭ്രമണത്തിന്നു പ്രത്യേകം യാതൊരു ഉദ്ദേശവുമില്ലെന്നു മനോരമയ്ക്കു മനസ്സിലായി. എന്തെങ്കിലും പറയണമെന്നാഗ്രഹം ജനിക്കുകയും അതു പറയാതിരിക്കയും ചെയ്യുമ്പോൾ ദൃഷ്ടി ഇങ്ങിനെ അങ്ങുമിങ്ങും ഓടുന്നതു സാധാരണയാണല്ലോ.

മനോ— "ഹേമചന്ദ്ര! അങ്ങേക്കെന്താണൊരു വൈഷമ്യം.

ഹേമ— ഒന്നുമില്ല.

മനോരമ ആദ്യം ഒന്നും പറഞ്ഞില്ല. അനന്തരം തന്നെത്താൻ ഇങ്ങിനെ പറഞ്ഞു— "ഒന്നുമില്ല, ശരി, ശരി, ഹൃദയത്തിനുള്ളിൽ കാളസർപ്പത്തെ വളർത്തുകയോ? പറയുന്നതിനിടയ്ക്കു മനോരമയുടെ കണ്ണിൽനിന്നു ഒരു തുള്ളി വെള്ളം താഴത്തു വീണു. പെട്ടെന്നു അവൾ ഹേമചന്ദ്രന്റെ മുഖത്തു നോക്കി "എന്താണെന്നോടു പറയാത്തതു? ഞാൻ അങ്ങയുടെ അനുജത്തിയല്ലേ?" എന്നു ചോദിച്ചു.

മനോരമയുടെ മുഖഭാവത്തിലും ശാന്തദൃഷ്ടിയിലും പ്രകാശിച്ച ഉൽക്കണ്ഠയും ആർദ്രതയും സഹൃദയതയും കണ്ടപ്പോൾ ഹേമചന്ദ്രന്റെ അന്തഃകരണം ദ്രവീഭൂതമായി. അദ്ദേഹം ഇങ്ങിനെ പറഞ്ഞു. "എന്റെ സങ്കടം അനുജത്തിയെ അറിയിക്കത്തക്കതല്ല."

മനോ— എന്നാൽ ഞാൻ അനുജത്തിയല്ല.

ഹേമചന്ദ്രൻ യാതൊന്നും മറുപടി പറഞ്ഞില്ല. പക്ഷെ അപ്പോഴും മനോരമ പ്രത്യാശയോടുകൂടി അദ്ദേഹത്തിന്റെ മുഖത്തുതന്നെ നോക്കിക്കൊണ്ടിരുന്നു. "ഞാൻ അങ്ങയുടെ ആരും അല്ല." എന്നു പറഞ്ഞു.

ഹേമ— എന്റെ ദുഃഖം അന്യന്നു കേൾക്കത്തക്കതല്ല. മറ്റുള്ളവർക്കു കേൾപ്പാൻ പാടില്ല.

ഹേമചന്ദ്രന്റെ സ്വരം ക്ഷീണിതവും അത്യന്തം ആർദ്ര

ചകവുമായിരുന്നു. അതു മനോരമയുടെ ഹൃദയമദ്ധ്യത്തിൽ ചെന്നു തറച്ചു. അപ്പോഴും ആ സ്വരം പരിവർത്തനം ചെയ്യുന്നതായും കണ്ണുകളിൽനിന്നു തീപ്പൊരി പാറുന്നതായും അവൾക്കു തോന്നി. ചുണ്ട് അമർത്തികടിച്ചുകൊണ്ടു ഹേമചന്ദ്രൻ പറഞ്ഞു. "എനിക്കെന്തു ദുഃഖം? യാതൊരു ദുഃഖവും ഇല്ല. രത്നമാലയാണെന്നു വിചാരിച്ചു ഞാൻ കൃഷ്ണസർപ്പത്തെ കഴുത്തിൽ അണിഞ്ഞിരുന്നു. ഇപ്പോൾ അതിനെ വലിച്ചെറിഞ്ഞുകളഞ്ഞു."

മനോരമ യഥാപൂർവ്വം ഹേമചന്ദ്രനെ അനിമേഷലോചനയായി നോക്കിക്കൊണ്ടിരുന്നു. ക്രമേണ അവളുടെ മുഖത്ത് അതിമധുരവും അത്യന്തം കരുണാപൂർണ്ണവും ആയ ഒരു മന്ദഹാസം കളിയാടിത്തുടങ്ങി. അവൾ ബാല്യദശവിട്ടു പ്രഗത്ഭദശയെ പ്രാപിച്ചുപോലെ കാണപ്പെട്ടു. ആ സുകുമാരി സൂര്യരശ്മിയേക്കാളും സമുജ്ജ്വലമായ കിരണകിരീടം ധരിച്ചു വിളങ്ങുന്ന ഒരു പ്രതിമാദേവിയായിത്തീന്നു. "പ്രേമം എന്താണെന്നു മനസ്സിലാക്കാതെ അങ്ങ് അതിന്ന് ആവൃതിവരുത്തിക്കളഞ്ഞു" എന്നു അവൾ പറഞ്ഞു.

ഹേമ— ഞാൻ സ്നേഹിച്ചിരുന്നു.

വർത്തമാനകാലത്തിന്നു പകരം ഭൂതകാലത്തിലാണു ഹേമചന്ദ്രൻ മറുപടി പറഞ്ഞതു്. അദ്ദേഹത്തിൻെറ മുഖമണ്ഡലം നിസ്സംബന്ധമായ അശ്രുപ്രവാഹത്തിന്നിടയിൽ പ്രകാശിച്ചു.

മനോ— (അസന്തുഷ്ടഭാവത്തിൽ) "ഛീ, ഛീ, വഞ്ചനം, വഞ്ചനം, അന്യരെ വഞ്ചിക്കുന്നവൻ കേവലം വഞ്ചകൻ മാത്രമാണ്. ആത്മവഞ്ചനം ചെയ്യുന്നവൻ സർവ്വനാശം വരുത്തിക്കൂട്ടുന്നു." അസന്തുഷ്ടഭാവത്താൽ അവൾ തൻെറ അളകങ്ങളെ പല്ലവാംഗുലിയിൽ ചുററിപിടിച്ചു വലിച്ചു.

ഹേമചന്ദ്രൻ— (വിസ്മയത്തോടെ) ഞാനെന്തു വഞ്ചനയാണു ചെയ്തതു്?

മനോ— അങ്ങു സ്നേഹിച്ചിരുന്നില്ലേ? സ്നേഹിച്ചിരുന്നു.

ഇല്ലെങ്കിൽ കരയുന്നതെന്തിന്ന്? ഇന്ന അങ്ങയുടെ സ്നേഹപാത്രം അപരാധിയാണെന്നു കരുതി അങ്ങയുടെ സ്നേഹം പോയ്പോയൊ? ആരാണ് അങ്ങേയ്ക്കു് ഈ ബോധം ജനിപ്പിച്ചതു്?

പറയുന്നതിനിടയിൽ മനോരമയുടെ പ്രൌഢഭാവാപന്നമായ മുഖകാന്തി പെട്ടെന്നു പ്രഫുല്ല പത്മംപോലെ അധികം ഭാവവ്യഞ്ജകമായിത്തീൎന്നു. കണ്ണിലെ ജ്യോതിസ്ഫുരണം അധികമായി. സ്വരം പൂൎവ്വാധികം പരിസ്ഫുടവും ആഗ്രഹകമ്പിതവുമായി. "ഇതു കേവലം വീരദംഭികാരിയായ പുരുഷന്റെ ദൎപ്പം മാത്രമാണ്. അഹങ്കാരംകൊണ്ടു അഗ്നിയെ കെടുത്തുകളവാൻ സാധിക്കുമോ? മണൽത്തരികൊണ്ടു അണകെട്ടി "മാളങ്ങളം തള്ളിപ്പുളിനം തകൎക്കു"ന്ന ഗംഗാപ്രവാഹത്തെ തടുത്തുനിൎത്തുവാൻ അങ്ങേക്കു സാധിച്ചുവെന്നു വന്നേക്കാം. എന്നാൽ കൂടി, പ്രണയിനിയെ, അപരാധിനിയെന്നു സങ്കല്പിച്ചു പ്രണയഗതിയുടെ വേഗത്തെ തടയുവാൻ അങ്ങേക്കു സാധിക്കുകയില്ല, ഹാ! കൃഷ്ണാ! മനുഷ്യരെല്ലാവരും വഞ്ചകന്മാൎതന്നെ."

"ഞാൻ ഇവളെ ഒരു കൊച്ചുകുട്ടിയാണെന്നത്രേ കരുതിയതു്!" എന്നിങ്ങിനെ ഹേമചന്ദ്രൻ വിസ്മയാകുലനായിതന്നെ താൻ പറഞ്ഞു.

മനോ— അങ്ങു പുരാണം വായിച്ചിട്ടുണ്ടോ? ഞാൻ ഒരു ശാസ്ത്രികളുടെ അടുക്കൽനിന്നു് അതിന്റെ ഗൂഢാൎത്ഥത്തോടുകൂടി വായിച്ചിട്ടുണ്ടു. ഭഗീരഥൻ ഗംഗയെ ഭൂമിയിലേക്ക് അവതരിപ്പിച്ച കഥ അങ്ങേക്കറിയാമല്ലോ. ഗംഗയുടെ ഗതിയെ തടയുവാൻ ഒരുമ്പെട്ട ഒരു മതമഹൎഷി അതിന്റെ പ്രവാഹവേഗത്തിൽ ഒലിച്ചു പോയത്രേ! എന്താണിതിൽനിന്നു മനസ്സിലാക്കേണ്ടതു്? ഗംഗ പ്രേമപ്രവാഹസ്വരൂപിണിയാണ്. ജഗദീശ്വരന്റെ പാദപത്മത്തിൽനിന്നാണ് അതിന്റെ ഉല്പത്തി, അതു ലോകപാവനിയാണ്. അതിൽ മുഴുകുന്നവർ പുണ്യവാന്മാരായിത്തീരും. ആ ദേവി മൃത്യുഞ്ജയ ജടയിൽ വിഹരിക്കുന്ന

വളാണ്. മൃത്യുവിനെ ജയിക്കുവാൻ ശക്തിയുള്ള സാക്ഷാൽ ശ്രീപരമേശ്വരൻ ശിരസ്സിൽ ധരിച്ചിട്ടുള്ളതാണു പ്രണയം എന്നു പറയുന്നതു്. ഞാൻ കേട്ടപോലെ പറയാം. ഗർവ്വിതനായ ഹസ്തി ഗർവ്വത്തിന്റെ അവതാരമൂർത്തിയാണ്. ആ ഹസ്തി പ്രണയവേഗത്തിനു കീഴടങ്ങേണ്ടി വന്നു. ആരംഭത്തിൽ ഒരൊററ പന്ഥാവിനെ മാത്രം അവലംബിക്കുന്ന പ്രണയം ആവശ്യമുള്ളപ്പോൾ ശതമുഖമായി തീരുന്നു. പ്രേമം സ്വാഭാവികമായിട്ടുള്ളതാണെങ്കിൽ ശതപാത്രത്തിൽ ന്യസ്തമായാലും ഒടുവിൽ അതു സാഗരത്തിൽ ചെന്നു ലയം പ്രാപിക്കും. അതു സംസാരസ്ഥരായ സമസ്തജീവികളിലും ലയിക്കും.

ഹേമ— പ്രണയത്തിനു പാത്രാപാത്രഭേദമില്ലെന്നാണോ ഭവതിയുടെ ഉപദേഷ്ടാവു പറഞ്ഞിരിക്കുന്നതു്? പാപിഷ്ഠനും പ്രേമഭാജനമായിത്തീരുമോ?

മനോ— പാപിഷ്ഠനും പ്രേമഭാജനമാവാം. പ്രണയത്തിനു് പാത്രാപാത്രഭേദമില്ല. എല്ലാവർക്കും പ്രണയിക്കാവുന്നതാണ്, പ്രണയം അമൂല്യമാകയാൽ അതിനെ പണിപ്പെട്ടു നിലനിർത്താതിരിക്കയില്ല. നന്മയുള്ളേടത്തു് ആരാണ് സ്നേഹിക്കാത്തതു്? നന്മയില്ലെന്നു വരുന്നപക്ഷം അവിടെ തന്നെത്താൻ മറക്കുന്നതാരോ അവരോടാണ് എനിക്കധികം സ്നേഹം, പക്ഷേ ഞാനൊരു ഉന്മാദിനിയാണ്.

ഹേമചന്ദ്രൻ വിസ്മയത്തോടെ പറഞ്ഞു. "മനോരമേ! ഇതെല്ലാം ഭവതിക്കു ആരാണു പറഞ്ഞുതന്നതു്? ഭവതിയുടെ ഉപദേഷ്ടാവ് ഒരു അസാമാന്യനാണ്."

മനോരമ മുഖം താഴ്ത്തി പറഞ്ഞു. "അദ്ദേഹം സർവ്വജ്ഞനാണ്. പക്ഷേ—"

ഹേമ— പക്ഷേ എന്താണ്?

മനോ— അദ്ദേഹം അഗ്നിസ്വരൂപനാണ്. വെളിച്ചം തരും. പക്ഷേ ദഹിപ്പിക്കുകയുംകൂടെ ചെയ്യും.

മനോരമ ക്ഷണനേരം മുഖം താഴ്ത്തി മൌനംപൂണ്ടിരുന്നു.

ഹേമ— "മനോരമെ! ഭവതിയുടെ മുഖം കാണുകയും സംസാരം കേൾക്കുകയും ചെയ്യുമ്പോൾ ഭവതിയും ആരെയോ സ്നേഹിക്കുന്നുണ്ടെന്നു തോന്നുന്നു. ഭവതി അഗ്നിയോടുപമിച്ച അദ്ദേഹം തന്നെയായിരിക്കാം ഭവതിയുടെ പ്രണയാധികാരി.

മനോരമ യഥാപൂൎവ്വം മൌനഭാവത്തിൽ ഇരുന്നതേയുള്ളൂ. ഹേമചന്ദ്രൻ തുടൎന്നുപറഞ്ഞു. "ഇതു സത്യമാണെങ്കിൽ ഞാൻ ഒരു കാൎയ്യം പറയുന്നതു കേൾക്കണം. സ്ത്രീലോകത്തിനു പാതിവ്രത്യത്തെക്കാൾ വലുതായൊരു ധൎമ്മമില്ല. പാതിവ്രത്യമില്ലാത്ത സ്ത്രീ സൂകരസ്ത്രീയെക്കാളും അധമയാണു്. ഭൎത്താവല്ലാത്ത പുരുഷനെക്കുറിച്ചുള്ള വെറും ചിന്തകൂടി പാതിവ്രത്യത്തിനു വിഘ്നമായിത്തീരുന്നതാണു്. ഭൎത്താവിനെ വിട്ടു് അന്യനെക്കുറിച്ചു ചിന്തിക്കുന്നപക്ഷം ഭവതി ഒരു വിധവയാണെന്നുവേണം പറയുവാൻ. അങ്ങിനെ ചെയ്താൽ ഭവതി ഇഹലോകത്തിലും പരലോകത്തിലും സ്ത്രീകളിൽവെച്ചു് പരമാധമയായിത്തീരും. അതുകൊണ്ടു് സൂക്ഷിച്ചിരിക്കേണ്ടതാണു്. ആരെക്കുറിച്ചെങ്കിലും ചിന്തിക്കുന്നുണ്ടെങ്കിൽ അതു വേണ്ടെന്നുവെക്കുക.

മനോരമ ഉറക്കെ ചിരിച്ചുകൊണ്ടെഴുന്നേററു. അനന്തരം മുഖം വസ്ത്രാഗ്രംകൊണ്ടു് മറച്ചു് വീണ്ടും ചിരിച്ചുകൊണ്ടിരുന്നു. ഇതു കണ്ടപ്പോൾ ഹേമചന്ദ്രനു കുറച്ചൊരു അസന്തോഷമുണ്ടായി "എന്തിനാണിങ്ങിനെ ചിരിക്കുന്നതു്" എന്നു ചോദിച്ചു.

മനോ— അങ്ങു ഗംഗാതീരത്തിൽ ചെന്നുനിന്നു് ഗംഗയോടു് "ഗംഗേ! നീ പൎവ്വതത്തിലേക്കുതന്നെ തിരിച്ചുപോവുക" എന്നു പറയുമോ?

ഹേമ— എന്തിനു?

മനോ— സ്മൃതി ഇച്ഛാധീനമാണോ? രാജകുമാരാ! കാളസൎപ്പത്തെ ഓൎത്തിട്ടു് എന്താണൊരു സുഖം കിട്ടുക. എന്നിട്ടും അങ്ങു് അതിനെ മറക്കാത്തതെന്തുകൊണ്ടാണു്.

ഹേമ— അതു കടിച്ചതുകൊണ്ടുള്ള പുകച്ചൽനിമിത്തം.

മനോ— അങ്ങെ കടിച്ചിരുന്നില്ലെങ്കിൽ മറക്കുവാൻ സാധിക്കുമോ?

ഹേമചന്ദ്രൻ യാതൊന്നും മറുപടി പറഞ്ഞില്ല. മനോരമ പറഞ്ഞു. "അങ്ങയുടെ പുഷ്പമാല ഒരു കാളസർപ്പമായിത്തീർന്നിരിക്കുന്നു. പക്ഷെ അതിനെ തള്ളിക്കളയുവാൻ അങ്ങേക്കു സാധിക്കുന്നില്ല. ഞാൻ ഒരു ഭ്രാന്തത്തിയാണു്. ഞാൻ എന്റെ പുഷ്പമാല എന്തിനു വലിച്ചെറിയുന്നു.

ഹേമ— ഭവതി പറയുന്നതു ശരിയാണു്. വിസ്മൃതി സ്വേച്ഛാധീനമായ ക്രിയയല്ല. ആളുകൾ ആത്മഗർവ്വത്താൽ അന്ധരായി മററുള്ളവരോടു പല ഉപദേശങ്ങളും ചെയ്യാറുണ്ടു്. ആ കൂട്ടത്തിൽ 'മറന്നുകളക' എന്ന ഉപദേശത്തെക്കാൾ ഹാസ്യാസ്പദമായ വേറൊരുപദേശവും ഇല്ല. അർത്ഥചിന്ത, യശോവാഞ്ഛ, ജ്ഞാനചിന്ത, ക്ഷുൽപിപാസാദി നിവാരണേച്ഛ, നിദ്ര, മുതലായതുകളെ വേണ്ടെന്നുവെക്കുക എന്നു് ആരെങ്കിലും ആരോടെങ്കിലും ഉപദേശിക്കാറുണ്ടോ? പിന്നെ "പ്രേമം വേണ്ടെന്നുവെക്കുക" എന്നു പറയുന്നതിന്റെ സാരമെന്താണു്? പ്രേമം ഇപ്പറഞ്ഞതിനെക്കാളെല്ലാം നിസ്സാരമായിട്ടുള്ളതാണോ? പ്രേമം ഇവയെക്കാൾ കുറഞ്ഞതല്ല. പക്ഷെ ധർമ്മത്തെക്കാൾ കുറഞ്ഞതാണെന്നു സമ്മതിക്കണം. ധർമ്മത്തിന്നുവേണ്ടി പ്രേമത്തെ സംഹരിക്കേണ്ടിവന്നേക്കാം. സ്ത്രീകളുടെ പരമധർമ്മം പാതിവ്രത്യമാണു്. അതുകൊണ്ടാണു് ഞാൻ പറയുന്നതു് പ്രേമത്തെ സംഹരിക്കുക എന്നു്.

മനോര— ഞാൻ ജ്ഞാനശൂന്യവും വിവശയുമായ ഒരബലയാണു്. ധർമ്മാധർമ്മങ്ങൾ എന്താണെന്നു എനിക്കു നിശ്ചയമില്ല. ധർമ്മത്തോടുകൂടാതെ പ്രേമം ജനിക്കയില്ലെന്നുമാത്രം എനിക്കറിയാം.

ഹേമ— മനോരമേ! സാവധാനം വേണം. വാസനയിൽനിന്നു് ഭ്രാന്തി ജനിക്കുന്നു. ഭ്രാന്തിയിൽനിന്നു് അധർമ്മവും ഉ

ണ്ടാകുന്നു. യുവതി ഭ്രാന്തിയുടെ അടുക്കലോളം എത്തിയിരിക്കുന്നു. ധർമ്മദൃഷ്ട്യാ ഒരാളുടെ പത്നിയായിരിക്കെ മനസ്സിനാൽ അന്യനെ പരിഗ്രഹിക്കുന്നപക്ഷം യുവതി ഒരു വ്യഭിചാരിണിയായിത്തീരുകയില്ലേ?

മുറിക്കുള്ളിൽ ഹേമചന്ദ്രന്റെ പരിചവെച്ചിട്ടുണ്ടായിരുന്നു. മനോരമ അതു കയ്യിലെടുത്തുകൊണ്ടു് ഇതു എന്തിന്റെ തോലാണു്? എന്നു ചോദിച്ചു. ഹേമചന്ദ്രൻ മന്ദഹസിച്ചുകൊണ്ടു് മനോരമയുടെ മുഖത്തുനോക്കി. "ബാലികയുടെ" എന്നു പറഞ്ഞു പോയി.

---

## ഏഴാം അദ്ധ്യായം

### ഗിരിജായയുടെ കഥ.

ഗിരിജായ തോണിക്കാരന്റെ വീട്ടിൽ തിരിച്ചെത്തി. ഹേമചന്ദ്രന്റെ നവാനുരാഗത്തെക്കുറിച്ചു് മൃണാളിനിയോടു യാതൊന്നും പറകയില്ലെന്നു് അവൾ തീർച്ചപ്പെടുത്തിയിരുന്നു. മൃണാളിനി അവളുടെ വരവും കാത്തുകൊണ്ടു് കൂട്ടിലടച്ചിട്ട കിളിയെപ്പോലെ ചഞ്ചലയായിരിക്കുകയായിരുന്നു. ഗിരിജായയെ കണ്ടു ഉടനെ അവളിപ്രകാരം ചോദിച്ചു. "കണ്ടുവോ, ഗിരിജായേ! 'ഹേമചന്ദ്രനിപ്പോൾ എങ്ങിനെയിരിക്കുന്നു?"

ഗിരി— സുഖമായിരിക്കുന്നു.

മൃണാ— എന്താണിങ്ങിനെ ശ്രദ്ധയില്ലാതെ സംസാരിക്കുന്നതു്. നിണക്കു സംസാരിക്കാൻ ഉത്സാഹം കാണുന്നില്ലല്ലോ. എന്താണു് നിണക്കൊരു ദുഃഖമാവം?

ഗിരി— ഇതെന്തു കഥ?

മൃണാ— ഗിരിജായേ! എന്നെ വഞ്ചിക്കേണ്ട. ഹേമചന്ദ്രനു സുഖംതന്നെയോ അല്ലയോ? അതു് എന്നോടു വെളിവായി പറയുക. സംശയത്തെക്കാളും നല്ലതു വാസ്തവജ്ഞാനമാണു്.

ഗിരി— (ചിരിച്ചുകൊണ്ട്) മതി എന്തിനാണ വെറുതെ പരിഭ്രമിക്കുന്നതു്. അദ്ദേഹത്തിൻെറ ദേഹത്തിന്ന യാതൊരു സുഖക്കേടുമില്ലെന്ന ഞാൻ ഉറപ്പിച്ചുപറയുന്നു. അദ്ദേഹം എഴുന്നേററുനടക്കുന്നുണ്ടു്.

മൃണാ— (ക്ഷണനേരം ചിന്തിച്ചശേഷം) മനോരമയുമായി അദ്ദേഹം സംസാരിക്കുന്നതു കേട്ടുവോ?

ഗിരി— കേട്ടു.

മൃണാ— എന്തൊക്കെയാണ കേട്ടതു്

ഹേമചന്ദ്രൻ പറഞ്ഞതെല്ലാം ഗിരിജയ പറഞ്ഞുകേൾപ്പിച്ചു. പക്ഷെ ഹേമചന്ദ്രൻെറകൂടെ മനോരമ രാത്രിയിൽ പട്ടണംചെയ്ത കഥയും, സ്വകാൎയ്യം പറഞ്ഞ വസ്തുതയും മാത്രം അവൾ മറച്ചുവെച്ചു. മൃണാളിനി "നീ ഹേമചന്ദ്രനെ നേരിട്ടു കണ്ടുവോ?" എന്നു ചോദിച്ചു.

ഗിരി— കണ്ടു.

മൃണാ— അദ്ദേഹം എന്തുപറഞ്ഞു?

ഗിരി— മതിയെപ്പററി അന്വേഷിച്ചു.

മൃണാ— നീ എന്തുപറഞ്ഞു?

ഗിരി— മതിക്കു സുഖമാണെന്നു പറഞ്ഞു.

മൃണാ— ഞാൻ ഇങ്ങട്ടു വന്നിട്ടുണ്ടെന്നു പറഞ്ഞുവോ?

ഗിരി— ഇല്ല.

മൃണാ— ഗിരിജായെ! നീ നേരെ ഉത്തരം പറയുന്നില്ല. നിൻെറ മുഖം ശുഷ്കമായിരിക്കുന്നു. നിനക്കു എൻെറ മുഖത്തു നോക്കാൻ സാധിക്കുന്നില്ല. എന്തോ ഒരു അത്ഭുതവൃത്താന്തത്തെ നീ എന്നിൽനിന്നു മറച്ചുവെക്കുന്നുണ്ടെന്നാണ് എൻെറ ദൃഢമായ വിശ്വാസം. നീ പറയുന്നതു വിശ്വസിക്കുവാൻ എനിക്കു സാധിക്കുന്നില്ല. എന്നെ കാണാത്തവിധത്തിൽ ഞാൻ ചെന്നു് അദ്ദേഹത്തെ കാണട്ടെ. കഴിയുമെങ്കിൽ നീ കൂടെ എന്നോടൊപ്പം വാ. അല്ലെങ്കിൽ ഞാൻ തനിയെ പോയിക്കൊള്ളാം.

ഇത്രയും പറഞ്ഞു മൃണാളിനി മൂടുപടംകൊണ്ടു മുഖം മറച്ച് വേഗത്തിൽ രാജമാൎഗ്ഗത്തിലൂടെ യാത്രയായി. ഗിരിജായ അവളുടെ പിന്നാലെ ഓടി കൈ പിടിച്ചുനിൎത്തി ഇങ്ങിനെ പറഞ്ഞു. "ദേവീ ഞാൻ മറച്ചുവെച്ചതു പറയാം" മൃണാളിനി ഗിരിജായയോടൊന്നിച്ചു വീട്ടിലേക്കു മടങ്ങിപ്പോയി. ഗിരിജായ പറയാതിരുന്ന സംഗതികളെല്ലാം അവൾ സവിസ്തരം പറഞ്ഞു.

ഗിരിജായ ഹേമചന്ദ്രനെ പറഞ്ഞു പററിച്ചുകളഞ്ഞു. പക്ഷെ മൃണാളിനിയെ പററിക്കുവാൻ അവൾക്കു സാധിച്ചില്ല.

---

# എട്ടാം അദ്ധ്യായം

## മൃണാളിനിയുടെ കത്ത്.

മൃണാ—ഗിരിജായേ! വളരെ നന്നായി എന്ന് അദ്ദേഹം ദേഷ്യപ്പെട്ടിട്ടാണല്ലൊ പറഞ്ഞത്. അതു കേട്ടിട്ട് അദ്ദേഹത്തിനു ഒട്ടും ദേഷ്യമുണ്ടായില്ലെ?

ഗിരിജായക്കു അപ്പോൾ സംശയം ജനിച്ചു. "ഇങ്ങിനെയാണുണ്ടായതു" എന്നു അവൾ പറഞ്ഞു.

മൃണാ—"നീ ഇങ്ങിനെ പറഞ്ഞിട്ടാവശ്യമില്ല. നീ പോയി ഊണുകഴിച്ചു വരിക. അപ്പോഴെക്കു ഞാനൊരെഴുത്തെഴുതിവെക്കാം. ഊണുകഴിഞ്ഞു ഉടനെ അതുംകൊണ്ടു അദ്ദേഹത്തിന്റെ അടുക്കലേക്കു പോകണം.

ഗിരിജായ അങ്ങിനെതന്നെ ഭക്ഷണംകഴിപ്പാൻ പോയി. മൃണാളിനി ഇപ്രകാരം ഒരു കത്തെഴുതി.

"ഗിരിജായ പറഞ്ഞതു കളവാണ്. അവൾ അങ്ങയോടു എന്നെക്കുറിച്ചു കളവുപറയുവാൻ സംഗതി എന്താണെന്നു ചോദിക്കുന്നപക്ഷം ഞാൻ അതൊക്കെ വിസ്തരിച്ചുപറയാം.

ഞാൻ മധുരയ്ക്കുപോയിട്ടില്ല. അങ്ങയുടെ മോതിരം കണ്ടു യമുനാതടത്തിലേക്ക് കാട്ടിപ്പോന്ന ആ രാത്രിമുതൽ എന്നെസ്സംബന്ധിച്ചിടത്തോളം മധുരയ്ക്കുള്ള വഴി അടഞ്ഞുപോയിരിക്കുന്നു. ഞാൻ മധുരയ്ക്കു പോകാതെ അങ്ങയെ കാണ്മാൻവേണ്ടി നവദ്വീപത്തിലേക്കു വന്നിരിക്കയാണ്. നവദ്വീപത്തിൽ വന്നിട്ടും ഞാൻ ഇതേവരെ അങ്ങയെ കാണാതിരിക്കാൻ സംഗതി അങ്ങു എന്നെക്കണ്ടാൽ അങ്ങക്ക് പ്രതിജ്ഞാഭംഗം നേരിട്ടുമെന്നുള്ള ഭയമാണ്. എന്റെ ആഗ്രഹം അങ്ങയെ കാണണമെന്നു മാത്രമാണ്. അതു സാധിക്കുമെങ്കിൽ അങ്ങ് എന്നെ കാണാനിടവരുത്തീട്ടെന്താവശ്യം?''

ഗിരിജായ ഈ കത്തുവാങ്ങി വീണ്ടും ഹേമചന്ദ്രന്റെ ഗൃഹത്തിലേക്കു യാത്രയായി. സന്ധ്യാസമയത്തു സല്ലാപം കഴിഞ്ഞു ഹേമചന്ദ്രൻ ഗംഗാദർശനത്തിനു പോകുംവഴിക്കു ഗിരിജായ അദ്ദേഹത്തെക്കണ്ടു അദ്ദേഹത്തിന്റെ കയ്യിൽ കത്തുകൊടുത്തു.

ഹേമ—എന്താണ് വീണ്ടും വന്നതു്?

ഗിരി—കത്തുംകൊണ്ടുവന്നു.

ഹേമ—ആരുടെ കത്തു.

ഗിരി—മൃണാളിനിയുടെ കത്തു.

ഹേമചന്ദ്രനു അത്ഭുതംതോന്നി. "ഈ കത്തു നിനക്കെങ്ങിനെ കിട്ടി.

ഗിരി—മൃണാളിനി നവദ്വീപത്തിൽതന്നെയാണുള്ളതു്. മധുരയ്ക്കുപോയെന്നു പറഞ്ഞതു് കളവാണ്.

ഹേമ—ഇതു അവളുടെ കത്താണോ?

ഗിരി—അതെ. ദേവിതന്നെ എഴുതിയതാണ്.

ഹേമചന്ദ്രൻ കത്തുവാങ്ങി അതു തുറന്നു വായിക്കാതെ ഛിന്നഭിന്നമാക്കി കാട്ടിലേക്കു വലിച്ചെറിഞ്ഞു. ''നീ കളവുപറയുന്നവളാണെന്നു എനിക്കു മുമ്പുതന്നെ മനസ്സിലായിരിക്കുന്നു. നിന്റെ കയ്യിൽ ഈ കത്തു തന്നയച്ച ആ ദുഷ്ട, വിവാഹംചെ

ള്ളാൻ പോയിട്ടില്ലെന്നും അവളെ ഹൃഷീകേശൻ ആട്ടിപ്പുറത്താക്കിയിരിക്കയാണെന്നും ഞാൻ അറിഞ്ഞിരിക്കുന്നു. കുലടയുടെ കഥ എനിക്കാവശ്യമില്ല. നീ എന്റെ മുമ്പിൽ നില്ക്കാതെ ദൂരെപോ.”

ഗിരിജായ യാതൊന്നും ഉത്തരം പറയാതെ സംഭ്രമത്തോടുകൂടി ഹേമചന്ദ്രന്റെ മുഖത്തുതന്നെ നോക്കി നിലകൊണ്ടു.

ഹേമചന്ദ്രൻ വഴിക്കരികെയുള്ള ഒരു ചെറിയ മരത്തിന്റെ കൊമ്പുപൊട്ടിച്ചു കയ്യിൽപിടിച്ചുകൊണ്ടു് “ദൂരത്തുപോ; അല്ലെങ്കിൽ നിനക്കടികിട്ടും” എന്നു പറഞ്ഞു.

ഗിരിജായക്കു് ഇതു സഹിക്കാൻ കഴിഞ്ഞില്ല. അവൾ ഇങ്ങനെ പറഞ്ഞു. “നല്ല വീരപുരുഷൻതന്നെ! ഈ വീരത്വം പ്രകടിക്കുവാനാണോ അടുക്കലേക്കുവരുന്നതു്. അതുകൊണ്ടു് യാതൊരു പ്രയോജനവുമില്ല. ഇതു മഗധപുരിയിൽ ഇരുന്നുതന്നെ പ്രകടിക്കാമല്ലോ. മുസൽമാന്റെ ചെരിപ്പു പേറുന്നതിനിടയ്ക്കു ഒരു പാവപ്പെട്ട പെണ്ണിനെ വടിയെടുത്തടിക്കാൻ വന്നതുകൊള്ളാം.”

ഹേമചന്ദ്രൻ നല്ലാതെ നാണി, വടിവലിച്ചെറിഞ്ഞു. എങ്കിലും ഗിരിജായയുടെ കോപം ശമിച്ചില്ല. “അങ്ങാണോ മൃണാളിനിയെ വിവാഹം ചെയ്യാനാഗ്രഹിക്കുന്നതു്? മൃണാളിനിയുടെ കാൎയ്യം അവിടെ ഇരിക്കട്ടെ. എന്നെ വിവാഹംചെയ്യത്തക്ക യോഗ്യതപോലും അങ്ങേക്കില്ല.

ഇത്രയും പറഞ്ഞു ഗിരിജായ നിർലക്ഷ്യഭാവത്തിൽ അവിടെനിന്നു പൊയ്ക്കളഞ്ഞു. ഭിക്ഷുകിയുടെ ഗർവ്വംകണ്ടു് ഹേമചന്ദ്രനു യാതൊന്നും സംസാരിക്കാൻ കഴിഞ്ഞില്ല.

ഗിരിജായ തിരിച്ചെത്തി ഹേമചന്ദ്രന്റെ പെരുമാററങ്ങളെപ്പററി മൃണാളിനിയോടു പറഞ്ഞു. ഇപ്രാവശ്യം അവൾ യാതൊന്നും മറച്ചുവെച്ചില്ല. മൃണാളിനി അതെല്ലാം കേട്ടു വല്ലതും ഉത്തരം പറയുകയാകട്ടെ കരയുകയാകട്ടെ ചെയ്തില്ല.

ഗിരിജായ വർത്തമാനം പറയുമ്പോൾ അവളുടെ മുഖഭാവം എങ്ങിനെ ഇരുന്നുവോ അതേനിലയിൽതന്നെയായിരുന്നു അതിന്നുശേഷവും അവളുടെ ഭാവം. ഇതുകണ്ടു ഗിരിജായക്കും ശങ്ക ജനിച്ചു. മൃണാളിനിയുമായി സംസാരിക്കാനുള്ള സമയം അതല്ലെന്നു തീർച്ചപ്പെടുത്തി അവൾ അവിടന്നു പൊയ്ക്കളഞ്ഞു.

കടവുകാരന്റെ കുടിലിൽനിന്ന് അധികം ദൂരത്തല്ലാതെ ഒരു പുഷ്കരണിയുണ്ട്. ഗിരിജായ അങ്ങട്ടുചെന്ന് അതിന്റെ കല്പടവിന്മേൽ ഇരുന്നു. ശാരദ പൌർണ്ണമിയിലെ നീലജലം പൂർവ്വാധികം നീലിമയോടുകൂടി പ്രകാശിച്ചിരുന്നു. അതിന്റെ ഉപരിഭാഗത്ത് സ്പന്ദരഹിതമായ കുസുമശ്രേണി പ്രസ്ഫുടിതമായി നീലജലത്തിൽ പ്രതിബിംബിച്ചു നാലുഭാഗത്തും വൃക്ഷലതികൾ നിശ്ശബ്ദമായി പരസ്പരാലിംഗനംചെയ്തുകൊണ്ട് ആകാശസീമയെ അതിക്രമിച്ചു. ചിലേടത്ത് ഒന്നുരണ്ടു ദീർഘശാഖകൾ മേല്പോട്ടുപൊങ്ങി ആകാശപടത്തിൽ വരച്ച ചിത്രംപോലെ കാണപ്പെട്ടു. താഴത്തുള്ള അന്ധകാരത്തിൻമദ്ധ്യത്തിൽനിന്നു പുതുതായി വികസിച്ച പുഷ്പങ്ങളുടെ പരിമളം നിർഗ്ഗമിച്ചു. ഈ പരിസരങ്ങൾക്കിടയിലാണ് ഗിരിജായ ഇരുന്നിരുന്നത്.

ഗിരിജായ പാടിത്തുടങ്ങി, നവശിക്ഷിതയായ പൈങ്കിളിക്ക പ്രഥമോദ്യമത്തിൽ സ്പഷ്ടമായി പാടുവാൻ സാധിക്കാതെ വരുംപോലെ. അവളുടെ ഗീതം ആരംഭത്തിൽ വളരെ സാവ്ധാനത്തിലും മൃദുസ്വരത്തിലുമായിരുന്നു. ക്രമേണ സ്വരം സ്പഷ്ടതരമായി, ഉച്ചപൊങ്ങിത്തുടങ്ങി. ഒടുവിൽ അവളുടെ സർവ്വാംഗസമ്പൂർണ്ണവും, താനലയവിശിഷ്ടവും കമനീയവുമായ കണ്ഠധ്വനി പുഷ്കരണിയെയും ഉപവനത്തെയും ആകാശത്തെയും തരണംചെയ്തു സ്വർഗ്ഗച്യുതമായ സ്വരസരിത്തരംഗംപോലെ മൃണാളിനിയുടെ കർണ്ണങ്ങളിൽ പ്രവേശിച്ചു.

ഗിരിജായ പാടിക്കൊണ്ടിരിക്കുംമദ്ധ്യത്തിൽ അവളുടെ മുൻഭാഗത്ത്, ചന്ദ്രികയിൽ ഒരു മനുഷ്യാകൃതിയുടെ നിഴൽ വീണു. അതു മൃണാളിനിയായിരുന്നു.

മൃണാളിനിയുടെ കണ്ണിൽനിന്നു വെള്ളം ചാടുന്നതു കണ്ടപ്പോൾ അവളുടെ ക്ലേശത്തിന്നു കുറെ ശമനം കിട്ടിയിരിക്കുമെന്നു കരുതി ഗിരിജായക്കു സന്തോഷമുണ്ടായി. ഇത് എല്ലാവരും അറിയാറില്ല. "ഇവളുടെ കണ്ണിൽനിന്നു വെള്ളം വരുന്നതായി കാണുന്നില്ലല്ലോ. പിന്നെ ഇവൾക്കെന്താണൊരു ദുഃഖം" എന്നാണ് പലരും വിചാരിക്കാറുള്ളത്. ഇതിന്റെ തത്വം എല്ലാവരും അറിഞ്ഞിരുന്നെങ്കിൽ സംസാരത്തിൽ എത്ര മനഃപീഡകൾക്കു നിവാരണം ലഭിക്കുമായിരുന്നു?

കുറച്ചുനേരം രണ്ടുപേരും മൌനമായി നിന്നു. മൃണാളിനിക്കു യാതൊന്നും പറയുവാൻ കഴിഞ്ഞില്ല. ഗിരിജായ ഒന്നും ചോദിച്ചതുമില്ല ഒടുവിൽ മൃണാളിനി ഇപ്രകാരം മൌനത്തെ ഭഞ്ജിച്ചു.

"ഗിരിജായേ! നീ ഒരിക്കൽകൂടി അദ്ദേഹത്തിന്റെ അടുക്കൽ പോയിവരണം."

ഗിരി— ഒരിക്കൽകൂടി ഞാൻ ആ പാഷണ്ഡന്റെ അടുക്കൽ പോവുകയോ?

മൃണാ— പാഷണ്ഡൻ എന്നു പറയരുത്. ഹേമചന്ദ്രൻ ഭ്രാന്തനായി തീൎന്നിരിക്കയാണ്. ഈ സംസാരത്തിൽ ഭ്രാന്തനല്ലാത്തവരാരാണുള്ളത്. പക്ഷേ അദ്ദേഹം പാഷണ്ഡനല്ല. ഞാൻതന്നെ ഇപ്പോൾ അദ്ദേഹത്തിന്റെ അടുക്കലേയ്ക്കു പോകണമെന്നാണാലോചിക്കുന്നത്. നീ എന്റെ കൂടെ വരണം. നിനക്കു എന്നിൽ ഒരു സഹോദരിയെക്കാളും സ്നേഹമുണ്ട്. നീ എനിക്കുവേണ്ടി എന്താണു ചെയ്യാതിരിക്കുക? നീ ഒരിക്കലും അനാവശ്യമായി എനിക്കു മനഃപീഡ ജനിപ്പിച്ചിട്ടില്ല. ഒരിക്കലും നീ എന്നോടു കളവുപറഞ്ഞില്ലെന്നു എനിക്കുറപ്പുണ്ട്. പക്ഷേ, എന്റെ ഹേമചന്ദ്രൻ നിരപരാധിയായ എന്നെ ത്യജിച്ചിരിക്കുന്നു എന്ന വസ്തുത അദ്ദേഹത്തിന്റെ മുഖത്തുനിന്നുതന്നെ കേൾക്കാതെ ഞാൻ എങ്ങിനെ എന്റെ മനസ്സിനെ ഉറപ്പിക്കും? മൃണാളിനി കുലടയാണെന്ന കാരണത്തിന്മേൽ അദ്ദേ

ഹം അവളെ ത്യജിക്കുവാൻ തീച്ചപ്പെടുത്തിയിരിക്കുന്നു എന്നു അദ്ദേഹത്തിന്റെ മുഖത്തുനിന്നുതന്നെ കേൾക്കുന്നപക്ഷം പ്രാണത്യാഗം ചെയ്യാൻ എനിക്കു പിന്നീടു് യാതൊരു പ്രയാസവുമുണ്ടാകയില്ല.

ഗിരി—പ്രാണത്യാഗമോ! ഇതെന്താണു് മൃണാളിനി!

മൃണാളിനി യാതൊന്നും ഉത്തരം പറയാതെ ഗിരിജായയുടെ മുതുകിൽ കൈവെച്ചു് കരയാൻ തുടങ്ങി. ഗിരിജായയും കരഞ്ഞു.

---

## ഒൻപതാം അദ്ധ്യായം

ഹേമചന്ദ്രൻ ആചാര്യരുടെ വാക്കു വിശ്വസിച്ചു മൃണാളിനി ദുശ്ചരിതയാണെന്നു തീച്ചപ്പെടുത്തി. മൃണാളിനിയുടെ കത്തു വായിക്കാതെ അതിനെ കീറി വലിച്ചെറിഞ്ഞു. ദൂതിയെ വടിയെടുത്തടിക്കുവാൻ ഭാവിച്ചു. പക്ഷെ ഇതുകൊണ്ടൊന്നും അദ്ദേഹത്തിനു മൃണാളിനിയുടെ മേലിൽ സ്നേഹമുണ്ടായിരുന്നില്ലെന്നു വിചാരിച്ചുകൂട. മൃണാളിനിക്കുവേണ്ടി അദ്ദേഹം പണ്ടൊരിക്കൽ രാജ്യത്യാഗം ചെയ്തു മധുരാവാസം കൈക്കൊണ്ടു. മൃണാളിനിക്കുവേണ്ടി അദ്ദേഹം ഗുരുവിന്റെ ശരസന്ധാനം ചെയ്യാൻ പുറപ്പെട്ടു. മൃണാളിനിക്കുവേണ്ടി അദ്ദേഹം ഗൌഡദേശത്തിൽവെച്ചു് തന്റെ വ്രതത്തെ വിസ്മരിച്ചു് ഭിക്ഷുക്രിയയെ സമ്മാനിച്ചയച്ചു. പിന്നെ ഇപ്പോഴോ? ഇപ്പോഴും ഹേമചന്ദ്രൻ മാധവാചാര്യരുടെ മുമ്പാകെ ശൂലപാണിയായിക്കൊണ്ടു "ഈ ശൂലംകൊണ്ടു് ഞാൻ മൃണാളിനിയെ കൊന്നുകളയും" എന്നാണു പറഞ്ഞതു്. പക്ഷെ, അതുനിമിത്തം അദ്ദേഹത്തിന്റെ സ്നേഹം ഇല്ലാതായിപ്പോയോ? സ്നേഹത്തെ ഒരൊറ്റ ദിവസംകൊണ്ടു ഇല്ലാതാക്കുവാൻ കഴിയുമോ? വളരെ ദിവസത്തെ പ്രയത്നത്തിന്റെ ഫലമായി പാത്രത്തിലെ ജലം ഭൂമിയിൽ ഒരു സ

ഘോരമാർഗ്ഗം കഴിച്ചുണ്ടാകുന്നു. അങ്ങിനെയുള്ള ഒരു നദി ഒരൊറ്റദിവസത്തെ വെയിൽകൊണ്ടു വററിപ്പോകുമോ? വെള്ളം കഴിച്ചുണ്ടാക്കിയ വഴിയിൽകൂടിത്തന്നെ ആ വെള്ളം ഒഴുകികൊണ്ടിരിക്കും. ആ വഴിയെ ബന്ധിച്ചാൽ ഭൂമിയെയും ആ പ്രവാഹം അടിച്ചുകൊണ്ടു പോകും. അന്നേ രാത്രിയിൽ ഹേമചന്ദ്രൻ തൻെറ ശയനമുറിയിൽ തുറന്ന ജനവാതിലിന്നരികെ തലവെച്ചു കിടക്കുകയായിരുന്നു. അദ്ദേഹം രാത്രിയുടെ ആ ഹാസ്യശോഭയെ കാണുന്നുണ്ടോ? ആ സമയത്തു നിലാവോ ഇരുട്ടോ എന്നു് ആരെങ്കിലും ഹേമചന്ദ്രനോടു ചോദിച്ചാൽ പെട്ടെന്നു് അദ്ദേഹത്തിന്നു മറുപടിപറയുവാൻ സാധിക്കുകയില്ലായിരുന്നു. തൻെറ ഹൃദയമദ്ധ്യത്തിൽ ഉദിച്ചിട്ടുള്ള രജനിയെ മാത്രമെ അദ്ദേഹം കണ്ടിരുന്നുള്ളു. ആ രാത്രി ചന്ദ്രികാപ്രകാശിതമായിരുന്നു. അല്ലെന്നു വരികിൽ അദ്ദേഹത്തിൻെറ ഉപധാനം നനയുവാൻ അവകാശമില്ലല്ലോ. ആരുടെ ഹൃദയാകാശത്തിൽ അന്ധകാരം വ്യാപിച്ചിരിക്കുന്നുവോ അവർ കരയുകയില്ല.

ഒരിക്കലും കരഞ്ഞിട്ടില്ലാത്ത ആളുകൾ മനുഷ്യാധമന്മാരാണു്. അങ്ങിനെയുള്ളവരെ ഒരിക്കലും വിശ്വസിച്ചുകൂടാ. അവർ ഒരിക്കലും ഭൂമിയിലെ സുഖം അനുഭവിച്ചിട്ടുള്ളവരല്ലാ. പരസുഖം ഒരിക്കലും അവൎക്ക് സഹ്യമായിരിക്കയുമില്ല, ആത്മചിത്തജയികളായ മഹാത്മാക്കൾക്കു ഗുരുതരമായ മനഃപീഡയെ കണ്ണീർവാക്കാതെ സഹിക്കാൻ കഴിയുമായിരിക്കാം. പക്ഷെ അവർ ഒരു കാലത്തും ഒരു പ്രാവശ്യമെങ്കിലും ഒരു തുള്ളി കണ്ണീർകൊണ്ടു ഭൂതലം നനച്ചിട്ടില്ലാത്തവരാണെങ്കിൽ അവർ ചിത്തനിഗ്രഹംചെയ്ത മഹാത്മാക്കളായിരിക്കാമെന്നല്ലാതെ എനിക്കു് അങ്ങിനെയുള്ളവരോടു സംസൎഗ്ഗംചെയ്യാൻ സാധിക്കുകയില്ലതന്നെ. അതിനെക്കാൾ ഭേദം ചോരന്മാരുമായി സഹവസിക്കുകയാണെന്നാണെൻെറ അഭിപ്രായം.

ഹേമചന്ദ്രൻ കരഞ്ഞുകൊണ്ടിരുന്നു. പാപിഷ്ഠയെന്നു

തന്റെ ഹൃദയത്തിൽ സ്ഥലംപിടിക്കുവാൻ അയോഗ്യയെന്നും കരുതിയിരുന്ന അവളെ കുറിച്ചാണു് അദ്ദേഹം കരഞ്ഞുകൊണ്ടിരുന്നതു്. മൃണാളിനിയെകുറിച്ചു അദ്ദേഹം ദോഷചിന്ത ചെയ്യുകയാണോ? അതേ! പക്ഷേ അത്രമാത്രമല്ലാ അദ്ദേഹം ചെയ്യുന്നതു്.

അവളുടെ പ്രേമപരിപൂർണ്ണമായ മുഖമണ്ഡലവും പ്രേമപരിപൂർണ്ണമായ സംഭാഷണവും പ്രേമപരിപൂർണ്ണമായ ചരിത്രവും അദ്ദേഹത്തിനു ഓർമ്മവന്നു. ആ മൃണാളിനിയാണോ അവിശ്വാസിനി? ഒരു ദിവസം മധുരയിൽവെച്ചു മൃണാളിനിക്കു ഒരു കത്തു കൊണ്ടുകൊടുക്കുവാൻ ഒരാളെ കിട്ടാതെ ഹേമചന്ദ്രൻ നന്നെ ബുദ്ധിമുട്ടി നില്ക്കുംമദ്ധ്യത്തിൽ അദ്ദേഹത്തിനു മൃണാളിനിയെ ജനവാതില്ക്കൽ കാണുവാൻ സാധിച്ചു. ഉടനെ ഹേമചന്ദ്രൻ ഒരു മാമ്പഴത്തിന്മേൽ തന്റെ ഇംഗിതം എഴുതി മൃണാളിനിയുടെ മടി ലക്ഷ്യംവെച്ചുകൊണ്ടു് അവർ നിന്നിരുന്ന ജനവാതില്ക്കലേക്കെറിഞ്ഞു. മാമ്പഴം പിടിക്കാൻവേണ്ടി മൃണാളിനി കുറച്ചുമുന്നോക്കം ചെന്നസമയം അതു് അവളുടെ മടിയിൽ വീഴുന്നതിനുപകരം അവളുടെ കാതിൽ ചെന്നടിച്ചു. അതു നിമിത്തം കാതിലിട്ടിരുന്ന രത്നകുണ്ഡലം ഛിന്നഭിന്നമായിപ്പോയി. കാതിൽനിന്നു സ്രവിച്ച രക്തം മൃണാളിനിയുടെ കഴുത്തിൽകൂടെ ഒഴുകി. മൃണാളിനി കടക്കണ്ണിട്ടു നോക്കുകയോ കൈകൊണ്ടു തൊട്ടുനോക്കുകയോ ചെയ്യാതെ മന്ദഹസിച്ചുകൊണ്ടു മാമ്പഴം എടുത്തു് അതിന്റെ പുറത്തെഴുതിയിരുന്ന സന്ദേശം വായിച്ചു. അതിന്റെ മറുഭാഗത്തു മറുപടി എഴുതി അതിനെ അങ്ങട്ടതന്നെ എറിഞ്ഞുകൊടുത്തു. ഹേമചന്ദ്രൻ ദൃഷ്ടിപഥത്തിൽനിന്നു മറയുംവരെ അദ്ദേഹത്തിനെ തന്നെ നോക്കികൊണ്ടിരിക്കയും ചെയ്തു. ആ കഥ ഹേമചന്ദ്രനു് ഇപ്പോഴം ഓർമ്മവന്നു. അങ്ങിനെയുള്ള മൃണാളിനിയാണോ അവിശ്വാസിനി? അങ്ങിനെ വരാൻ തരമില്ല. പിന്നെ ഒരു ദിവസം മൃണാളിനിയെ ഒരു തേൾകടിച്ചു. അതിന്റെ വേദ

ന സഹിക്കാൻ കഴിയാതെ അവൾ വല്ലാതെ നിലവിളിച്ചു. ഒന്തരൌഷധം ഉണ്ടെന്നും അതു പ്രയോഗിച്ചാൽ തൽക്ഷണം വേദന ശമിക്കുമെന്നും പറഞ്ഞുകൊണ്ട് അവളുടെ ഒരു പരിചാരിക ഉടനെ മരുന്നു കൊണ്ടുവരാൻവേണ്ടി പോയി. തത്സമയം ഹേമചന്ദ്രന്റെ ദൂതിവന്നു ഹേമചന്ദ്രൻ ഉപവനത്തിൽ അവളെ കാത്തുനില്ക്കുന്നുണ്ടെന്നു പറഞ്ഞു. ക്ഷണനേരംകൊണ്ടു മരുന്നുംകൊണ്ടു ദാസി തിരിച്ചെത്തി. പക്ഷെ മൃണാളിനി അതിന്നു കാത്തുനില്ക്കാതെ ആ മരണവേദനയും വിസ്മരിച്ച് ഉപവനത്തിലേയ്ക്കു നടന്നു. മറെറാരു മരുന്നും അവൾക്ക് ഉപയോഗിക്കേണ്ടിവന്നില്ല. ആ സംഗതിയും ഹേമചന്ദ്രന്ന് ഓർമ്മവന്നു. ആ മൃണാളിനി ബ്രാഹ്മണകുലകളങ്കമായ വ്യോമകേശൻ നിമിത്തം ഹേമചന്ദ്രന്റെ ദൃഷ്ടിയിൽ അവിശ്വാസിനിയായിപ്പോയോ? ഇല്ല. പിന്നെ ഒരിക്കൽ ഹേമചന്ദ്രൻ മധുരയിൽനിന്നു ഗുരുവിനെ കാണ്മാൻവേണ്ടി പോയി. മധുരയിൽനിന്ന് ഏകദേശം ഒരു യോജനദൂരം എത്തിയപ്പോഴേക്കും ഹേമചന്ദ്രന്നു സുഖമില്ലാതായി. അദ്ദേഹം ഒരു വഴിയമ്പലത്തിൽ കയറിഇരുന്നു. ഈ വർത്തമാനം എങ്ങനെയോ മൃണാളിനി അന്തഃപുരത്തിൽ അറിഞ്ഞു. ആ രാത്രിസ്സമയത്തു മൃണാളിനി ഒരു ധാത്രിയെമാത്രം തുണക്കുകൂട്ടി ആ ഒരു യോജനവഴി കാൽനടയായി നടന്നു ഹേമചന്ദ്രനെ ചെന്നു കണ്ടു. മൃണാളിനി വഴിയമ്പലത്തിൽ എത്തിയ സമയത്ത് അവൾ വഴിനടന്നു ക്ഷീണത്താൽ നിർജ്ജീവപ്രായമായിരുന്നു. കാലടികൾ മുറിഞ്ഞ് അവയിൽനിന്നു രക്തം പ്രവഹിച്ചുകൊണ്ടിരുന്നു. എന്നിട്ടും അന്നരാത്രിതന്നെ അവൾ പിതൃഭയം നിമിത്തം മധുരയിലേക്കു തിരിച്ചുപോയി. വീട്ടിൽ തിരിച്ചെത്തിയതു മുതൽക്ക് അവൾക്കു സുഖക്കേടായി. ഈ കഥയും ഹേമചന്ദ്രന്ന് ഓർമ്മവന്നു. ആ മൃണാളിനി നരാധമനായ വ്യോമകേശൻ നിമിത്തംതന്നെ ത്യജിക്കുമോ? അവൾ അവിശ്വാസനിയായിത്തീരുമോ? ഇങ്ങിനെയുള്ള കഥകളിൽ വിശ്വാസം

ത്താനന്നവനാണ് അവിശ്വാസി. അവനാണ് നരാധമൻ അവനാണ് പരമവിഡ്ഢി. "മൃണാളിനിയുടെ കത്തു ഞാൻ വായിക്കാഞ്ഞതു് എന്തുകൊണ്ടാണ്? അവരം നവദ്വീപത്തിലെക്ക വരാൻ സംഗതിയെന്താണെന്നെങ്കിലും ഞാൻ അന്വേഷിക്കാഞ്ഞതു് എന്തുകൊണ്ടാണ്." എന്നിങ്ങിനെ ഹേമചന്ദ്രൻ പലപ്പോഴും തന്നെത്താൻ ചോദ്യം ചെയ്തു. ഛിന്നഭിന്നമായി ചീന്തികളഞ്ഞ കത്തിന്റെ തുണ്ടുകൾ കാട്ടിൽതന്നെ ഉണ്ടെങ്കിൽ അതെല്ലാം ഒന്നിച്ചുചേൎത്തു കഴിയുന്നേടത്തോളം അതിലെഴുതിയതെന്താണെന്നു മനസ്സിലാക്കാമെന്ന പ്രത്യാശയോടുകൂടി അദ്ദേഹം ഒരു പ്രാവശ്യം കാട്ടിലോളം പോയി. പക്ഷെ അവിടത്തെ അന്ധകാരത്തിൽ ഒന്നുംതന്നെ കാണ്മാൻ കഴിഞ്ഞില്ല. തുണ്ടുകളെല്ലാം കാററത്തു അങ്ങുമിങ്ങും പറന്നു പോയിക്കളഞ്ഞിരുന്നു. തന്റെ വലംകൈ ഛേദിച്ചുകളയുന്നപക്ഷം ആ എഴുത്തുതുണ്ടുകൾ തനിക്കു കിട്ടുമെങ്കിൽ അങ്ങിനെ ചെയ്വാനും ഹേമചന്ദ്രൻ ആ സമയത്തു മടിക്കുകയില്ലായിരുന്നു.

"ആചാൎയ്യൻ എന്തിനാണു കളവുപറയുന്നതു്? അദ്ദേഹം അത്യന്തം സത്യനിഷ്ഠനാണല്ലോ. ഒരിക്കലും കളവുപറയാറില്ല. പോരെങ്കിൽ അദ്ദേഹത്തിന്നു് എന്നിൽ പുത്രാധികമായ വാത്സല്യവുമുണ്ടു്. ഈ വൎത്തമാനം എനിക്കു മരണാധികമായ ദുഃഖം ഉണ്ടാക്കിത്തീൎക്കുമെന്നു് അദ്ദേഹത്തിന്നു ബോദ്ധ്യമുണ്ടായിരിക്കെ അദ്ദേഹം എന്നോടൊരു കളവു പറഞ്ഞു എന്നെ ദുഃഖിപ്പിക്കുകയാണെന്നു കരുതുവാൻ ന്യായമില്ല. എന്നുമാത്രമല്ല അദ്ദേഹം സ്വന്തം ഇഷ്ടപ്രകാരമല്ല ആ കഥ എന്നോടു പറഞ്ഞിട്ടുള്ളതു്. ഞാൻ സകല വൃത്താന്തവും അറിഞ്ഞിരിക്കുന്നു് എന്നു് ഞാൻ പറഞ്ഞശേഷം എന്റെ നിൎബ്ബന്ധത്താലാണു് അദ്ദേഹം ഈ വൎത്തമാനം എന്നോടു പറഞ്ഞതു്. കളവു പറയേണമെന്നുദ്ദേശിച്ചിരുന്നെങ്കിൽ അതു പറയുന്നതിൽ എന്തിനാണിത്ര വൈമനസ്യം കാണിച്ചതു്? പിന്നെ ഹൃഷീ

കേശൻ അദ്ദേഹത്തോടു കളവുപറഞ്ഞതാണെന്നും വരാം. പക്ഷേ ഹൃഷീകേശൻ അകാരണമായി ഇവരോടു കളവുപറയുന്നതെന്തിനാണ്. പിന്നെ എന്തിനാണു മൃണാളിനി അയാളുടെ ഗൃഹം ത്യജിച്ചു നവദ്വീപത്തിലേയ്ക്കു പോന്നു കളഞ്ഞതു്?"

ഇങ്ങിനെ ഓരോ ആലോചനകൾക്കിടയിൽ ഹേമചന്ദ്രന്റെ മുഖം കറുത്തിരുന്നു. അദ്ദേഹം കിടക്കയിൽനിന്ന് എഴുന്നേററിരുന്നു. പല്ലുകൊണ്ടു കടിച്ചമർത്തി അദ്ദേഹത്തിന്റെ കണ്ണു ചുവന്നും വിടർന്നുമിരുന്നു. ശസ്ത്രധാരണത്തിന്നായി ഹസ്തം മുഷ്ടിബദ്ധമായി. അപ്പോഴേക്കും മൃണാളിനിയുടെ പ്രേമമയമായ മുഖമണ്ഡലം അദ്ദേഹത്തിന്റെ മനോദർപ്പണത്തിൽ പതിഞ്ഞു. വേരററമരംപോലെ അദ്ദേഹം ശയ്യയിൽ വീണു. തലയണകളിൽ മുഖംമറച്ച് ഒരു കുട്ടിയെപ്പോലെ കരയാനും തുടങ്ങി. ഇങ്ങിനെ കരഞ്ഞുകൊണ്ടിരിക്കും മദ്ധ്യത്തിൽ അദ്ദേഹത്തിന്റെ ശയനമുറിയുടെ വാതിൽ തുറന്നു ഗിരിജായ അകത്തു കടന്നു.

അതു മനോരമയായിരിക്കുമെന്നായിരുന്നു് ആദ്യം ഹേമചന്ദ്രൻ വിചാരിച്ചതു. പക്ഷേ അതു് ആ കുസുമകവിതാമൂർത്തിയല്ലെന്നു ഉടനെ അദ്ദേഹം കണ്ടറിഞ്ഞു. ഗിരിജായയുടെ ദർശനത്താൽ അദ്ദേഹത്തിന്നു് ആദ്യം വിസ്മയവും പിന്നീടു ആഹ്ലാദവും അനന്തരം കൌതൂഹലവും തോന്നി. "നീ എന്താണു് വീണ്ടും വന്നതു്" എന്നു ചോദിച്ചു.

ഗിരി—"ഞാൻ മൃണാളിനിയുടെ ദാസിയാണു്. അങ്ങു മൃണാളിനിയെ ത്യജിച്ചുവെങ്കിലും അങ്ങയെ മൃണാളിനി ത്യജിച്ചിട്ടില്ല. ഞാനിതാ വീണ്ടും വന്നിരിക്കുന്നു. വടിയെടുത്തു് അടിക്കണമെന്നുണ്ടെങ്കിൽ അടിച്ചു കൊള്ളുക. ദേവിക്കുവേണ്ടി ഇപ്പോൾ അതു സഹിക്കുവാൻ ഉറച്ചിട്ടാണു ഞാൻ വന്നിരിക്കുന്നതു്."

ഈ ധിക്കാരവാക്കു കേട്ടു ഹേമചന്ദ്രൻ അത്യന്തം അപ്രസന്നനായി "സ്ത്രീകളെ ഞാൻ തല്ലുമെന്നു ശങ്കിക്കേണ്ട. നീ എന്തിനാണു് വന്നതു്? മൃണാളിനി എവിടെ? അവൾ നവദ്വീപത്തിലേയ്ക്കു വന്നിട്ടുണ്ടെന്നു കഴിഞ്ഞപ്രാവശ്യം നീ പറഞ്ഞില്ലേ? അവൾ എന്തിനാണു നവദ്വീപത്തിലേയ്ക്കു വന്നിരിക്കുന്നതു്? ഞാൻ അവളുടെ കത്തുവായിച്ചു നോക്കാഞ്ഞതു തെററിപ്പോയി."

ഗിരി— അങ്ങയെ കാണാനായിട്ടാണു മൃണാളിനി നവദ്വീപത്തിലേക്കു വന്നതു്.

ഹേമചന്ദ്രന്റെ ദേഹത്തിൽ മുള്ളുതറച്ചുപോലെ തോന്നി. ഈ മൃണാളിനിയെ അല്ലേ കുലടഎന്നു പറഞ്ഞു താൻ അവമാനിച്ചതു്? "മൃണാളിനി എവിടെയാണുള്ളതു്?" എന്നു അദ്ദേഹം വീണ്ടും ചോദിച്ചു.

ഗിരി—മൃണാളിനി അങ്ങയോടു അവസാനത്തെ യാത്ര പറയാൻവേണ്ടി വന്നിട്ടുണ്ടു്. തടാകതീരത്തിൽ അങ്ങയെ കാത്തു നില്ക്കുകയാണു്. ഇവിടുന്നു് അത്രത്തോളം ഒന്നു വരണം."

എന്നു പറഞ്ഞു ഗിരിജായ നടന്നു തുടങ്ങി. ഹേമചന്ദ്രൻ അവളുടെ പിന്നാലെ ഓടി. വാപീതീരത്തിൽ കല്പടവിന്മേൽ മൃണാളിനി ഇരിക്കുന്നുണ്ടായിരുന്നു. അവിടുത്തേക്കു ഗിരിജായ ഹേമചന്ദ്രനെക്കൂടി കൊണ്ടുപോയി. "ദേവീ! എഴുന്നേല്ക്കുക. രാജകുമാരൻ വന്നിരിക്കുന്നു." എന്നു ഗിരിജായ പറഞ്ഞപ്പോൾ മൃണാളിനി എഴുന്നേററു നിന്നു. രണ്ടുപേരും മുഖത്തോടുമുഖം നോക്കി. മൃണാളിനിയുടെ ദൃഷ്ടിമങ്ങി. കണ്ണിൽ അശ്രുകണങ്ങൾ പൊങ്ങി. അവലംബനശാഖ പൊട്ടിപ്പോയാൽ ശാഖാവലംബിനിയായ ലത ഏതുപ്രകാരം ഭൂതലത്തിൽ വീണുപോകുമോ അപ്രകാരം മൃണാളിനി ഹേമചന്ദ്രന്റെ പാദതലത്തിൽ വീണു. ഗിരിജായ അവിടെനിന്നു പിൻമാറി.



# പത്താം അദ്ധ്യായം

---

വളരെ ദിവസങ്ങൾക്കുശേഷം!

ഹേമചന്ദ്രൻ മൃണാളിനിയെ കൈക്കുപിടിച്ചു എഴുനേല്പിച്ചു. രണ്ടുപേരും മുഖത്തോടു മുഖംനോക്കി നിലയായി.

വളരെ കാലത്തെ വിരഹത്തിന്നുശേഷം ഇന്നു അവർ തമ്മിൽ കാണ്മാൻ സാധിച്ചു സന്ധ്യാവേളയിൽ യമുനാതീരത്തിന്നരികെ ഗ്രീഷ്മമാരുത സന്താഡിതമായ ബകുളവൃക്ഷച്ചുവട്ടിൽ നീലജലസമ്പൂർണ്ണമായ ചഞ്ചലതരംഗങ്ങളുടെ ഉപരിഭാഗത്തു് നക്ഷത്രരശ്മികളുടെ പ്രതിബിംബത്തെ നിരീക്ഷണം ചെയ്തുകൊണ്ടു് രണ്ടുപേരും അശ്രുപൂർണ്ണമിഴികളായി അന്യോന്യം യാത്രപറഞ്ഞു പിരിഞ്ഞ ആ ദിവസത്തിന്നുശേഷം അവർ തമ്മിൽ കണ്ടതു് ഇന്നാണു്. ഗ്രീഷ്മത്തിന്നുശേഷം വർഷകാലവും വർഷകാലത്തിന്നുശേഷം ശരൽകാലവുംകഴിഞ്ഞു. പക്ഷെ ഇവരുടെ ഹൃദയമദ്ധ്യത്തിൽ കഴിഞ്ഞ ദിവസങ്ങളിത്രയാണെന്നു ഋതുക്കളുടെ കണക്കുകൂട്ടി നിർണ്ണയിക്കുവാൻ സാധിക്കുന്നതല്ല.

ആ നിശീഥസമയത്തിൽ സ്വച്ഛസലിലം നിറഞ്ഞ സരസ്തീരത്തിൽ അവരിരുവരും മുഖത്തോടുമുഖംനോക്കി നിലകൊണ്ടു. നാലുഭാഗത്തും നിബിഡമായവനം, ഇടതിങ്ങി വളരുന്ന വള്ളിക്കെട്ടുകളാലും വിശാലവൃക്ഷങ്ങളാലും, ദൃഷ്ടിപഥത്തെ നിരോധിച്ചുകൊണ്ടു് സ്ഥിതിചെയ്തു. മുൻഭാഗത്തുള്ള ദീർഘിക നീലനീരദഖണ്ഡംപോലെ, ശൈവാലകുമുദ കൽഹാരപരിപൂർണ്ണയായി പ്രകാശിച്ചു. ഉപരിഭാഗത്തു് ചന്ദ്രനക്ഷത്ര ജലദ സ്ഥിതമായ ആകാശം മന്ദഹാസം തൂകിക്കൊണ്ടിരുന്നു. ചന്ദ്രികയും ആകാശവും വൃക്ഷശിഖരങ്ങളും ലതാപല്ലവങ്ങളും വാപീസോപാനങ്ങളും നീലജലവും ഒരുപോലെ മന്ദഹാസംതൂകുന്നപോലെ തോന്നി. സ്പന്ദഹീനയും ധൈര്യ്യവതിയുമായ ആ പ്രകൃതിയുടെ പ്രസാദമദ്ധ്യത്തിൽ മൃണാളിനിയും ഹേമചന്ദ്രനും മുഖത്തോടുമുഖംനോക്കിക്കൊണ്ടു നിന്നു.

അന്യോന്യം സംസാരിപ്പാൻ അവർക്ക് ശബ്ദമില്ലേ? സംസാരിക്കത്തക്ക വർത്തമാനങ്ങളൊന്നും അവരുടെ മനസ്സിൽ ഇല്ലേ? ഉണ്ടെങ്കിൽ അതെന്തുകൊണ്ടാണ് പുറത്തുവരാത്തതു്? അന്യോന്യദർശനത്തിൽ മനസ്സ് ഉന്മത്തമായിരിക്കുമ്പോൾ എങ്ങിനെയാണു സംസാരിക്കുക? പ്രണയിജനത്തിന്റെ സാന്നിദ്ധ്യത്താലുള്ള സുഖമനുഭവിക്കുമ്പോൾ ഹൃദയമദ്ധ്യത്തിൽ അന്യസുഖത്തിന്നു സ്ഥാനമില്ല. ആ സുഖം അനുഭവിക്കുന്ന ആൾക്ക് അന്യസുഖത്തെക്കുറിച്ച് കാംക്ഷ ജനിക്കുന്നതുമല്ല.

ആ സമയത്ത് പറയാനുള്ള വർത്തമാനങ്ങളിൽ ഏതാണു ആദ്യം പറയേണ്ടതെന്ന് അവർക്ക് തീർച്ചപ്പെടുത്തുവാൻ കഴിഞ്ഞില്ല. അങ്ങിനെയുള്ള അവസരങ്ങളിൽ പ്രയോഗിക്കാൻ സാധിക്കുന്ന എന്തൊരു ശബ്ദമാണ് മനുഷ്യഭാഷയിലുള്ളത്.

അവരന്യോന്യം മുഖത്തോടുമുഖം നോക്കിനില്പായി ഹേമചന്ദ്രൻ മൃണാളിനിയുടെ പ്രേമമയമായമുഖത്ത് വീണ്ടും നോക്കി. ഹൃഷീകേശന്റെ വാക്കിൽ അദ്ദേഹത്തിന്നു തോന്നിയിരുന്ന വിശ്വാസം ആ നോട്ടത്താൽ അകന്നുപോയി. ആ മുഖരൂപമായ ഗ്രന്ഥത്തിന്റെ ഓരോ ഏടിലും അദ്ദേഹം പവിത്രതയെ ലേഖനം ചെയ്തുകണ്ടു. ഹേമചന്ദ്രൻ അവളുടെ കണ്ണിൽ ഉററുനോക്കി. ഇന്ദീവരദളത്തെ വെല്ലുന്നതും അന്തഃകരണത്തിന്റെ ദർപ്പണംപോലെ പ്രകാശിക്കുന്നതുമായ ആ ദീർഘലോചനങ്ങളിൽനിന്ന് കേവലം പ്രേമാശ്രുക്കൾ മാത്രം പ്രവഹിച്ചുകൊണ്ടിരുന്നു. ആ ലോചനങ്ങളുള്ളവളാണോ അവിശ്വാസിനി?

ഹേമചന്ദ്രനാണു ഈ മൌനാവസ്ഥയെ ആദ്യം ഭഞ്ജിച്ചതു് "മൃണാളിനി! സുഖംതന്നെയല്ലേ?" എന്നു അദ്ദേഹം ചോദിച്ചു.

മൃണാളിനിക്ക് ഉത്തരം പറവാൻ കഴിഞ്ഞില്ല. ഇപ്പോഴും അവളുടെ മനസ്സ് ശാന്തതയെ പ്രാപിച്ചിരുന്നില്ല. ഉത്തരംപറയുവാൻ അവൾ ശ്രമിച്ചുവെങ്കിലും കണ്ണിൽ ബാഷ്പമത്രം

വെള്ളം നിറയുകയാലും കണ്ഠത്തിന്നു സ്തംഭനം നേരിടുകയാലും ഒരു വാക്കെങ്കിലും പുറത്തുവന്നില്ല. ഹേമചന്ദ്രൻ വീണ്ടും ചോദിച്ചു "ഭവതി ഇങ്ങോട്ടുവരാൻ കാരണമെന്താണ്"?

മൃണാളിനിക്കു അപ്പോഴും മറുപടി പറവാൻ കഴിഞ്ഞില്ല. ഹേമചന്ദ്രൻ അവളുടെ കൈപിടിച്ച് കൽപടവിന്മേൽ ഇരുത്തി. അദ്ദേഹവും അടുക്കൽ ഇരുന്നു. മൃണാളിനിക്കുണ്ടായിരുന്ന സങ്കല്പമായ ചിത്തസ്ഥിരത ഈ പ്രേമപ്രകടനത്തിന്നിടയിൽ അസ്തമിച്ചു. ക്രമേണ തന്റെ ശിരസ്സു പൊന്തിച്ച് അവൾ അതിനെ ഹേമചന്ദ്രന്റെ ചുമലിൽ ചായ്ച്ചുവച്ചു. മൃണാളിനി ഇങ്ങിനെ ചെയ്തത് അറിഞ്ഞുകൊണ്ടോ അറിയാതെയോ എന്നു പറവാൻ കഴിയുകയില്ല. വീണ്ടും അവൾ കരഞ്ഞുതുടങ്ങി. ഹേമചന്ദ്രന്റെ ചുമലും മാറിടവും അവളുടെ കണ്ണുനീർ വീണു നനഞ്ഞു. ഈ ലോകത്തിൽ മൃണാളിനി അനുഭവിച്ചിട്ടുള്ള യാതൊരു സുഖവും അപ്പോൾ അവൾക്കനുഭവപ്പെട്ട ആ സുഖത്തോടു തുല്യമല്ലതന്നെ.

ഹേമചന്ദ്രൻവീണ്ടും ഇങ്ങിനെ സംസാരം തുടർന്നു. "മൃണാളിനി! ഞാൻ ഭവതിയോടു കഠിനമായ ഒരു അപരാധം ചെയ്തുപോയി. ആ അപരാധത്തിന്നു എനിക്കു മാപ്പുതരിക. ഭവതിയുടെ പേരിനെ കളങ്കപ്പെടുത്തുന്ന എന്തോ ഒരു വർത്തമാനം എനിക്കു കേൾക്കാനിടയായി അതു ഞാൻ വിശ്വസിക്കുകയും ചെയ്തു. വിശ്വാസം തോന്നത്തക്ക ചില കാരണങ്ങളും ഉണ്ടായിരുന്നു. ആ ദുശ്ശങ്കകളെ ഭവതിക്കു പരിഹരിക്കുവാൻ കഴിയും. ഞാൻ ചോദിക്കുന്നതിന്നു ശരിയായ ഉത്തരം പറയണം".

മൃണാളിനി ഹേമചന്ദ്രന്റെ ചുമലിൽനിന്നു തലപൊന്തിക്കാതെ എന്താണതു എന്നുമാത്രം ചോദിച്ചു.

ഹേമ—ഭവതി ഹൃഷീകേശന്റെ ഗൃഹത്തിൽനിന്നു പോന്നുകളയുവാൻ എന്തായിരുന്നു സംഗതി?

ഈ ചോദ്യം കേട്ടക്ഷണത്തിൽ മൃണാളിനി കുപിതയായ

പെൺസർപ്പത്തെപ്പോലെ തലപൊക്കിച്ച് ഇങ്ങിനെ പറഞ്ഞു. "ഹൃഷീകേശൻ എന്നോട് അദ്ദേഹത്തിന്റെ വീട്ടുവിട്ടു പൊയ്ക്കൊള്ളുവാനാവശ്യപ്പെട്ടു" ഹേമചന്ദ്രൻ ദുഃഖിതനായിത്തീർന്ന അദ്ദേഹത്തിന്ന് അല്പം സന്ദേഹവും തോന്നി. അതിനിടയ്ക്കു മൃണാളിനി വീണ്ടും ഹേമചന്ദ്രന്റെ ചുമലിൽ തലവെച്ചിരിപ്പായി. ആ തലവെച്ചിട്ടുള്ള സുഖം അവസാനിപ്പിക്കുന്നതിന്ന് അവൾക്ക വളരെ സങ്കടമുണ്ടായിരുന്നു.

ഹേമ—"ഹൃഷീകേശൻ എന്തിന്നാണു നിന്നെ തള്ളിക്കളഞ്ഞതു?"

മൃണാളിനി ഹേമചന്ദ്രന്റെ ഹൃദയമദ്ധ്യത്തിൽ മുഖം മറച്ചു അതിമൃദുസ്വരത്തിൽ ഇങ്ങിനെ പറഞ്ഞു. "ഞാനെന്താണു അങ്ങയോടു പറയേണ്ടതു? ഹൃഷീകേശൻ എന്നെ കുലടയെന്നു വിളിച്ചു".

ഇതു കേട്ടക്ഷണത്തിൽ ഹേമചന്ദ്രൻ ശരംപോലെ എഴുന്നേററു. അദ്ദേഹത്തിന്റെ ചുമലിൽ താങ്ങിയിരുന്ന മൃണാളിനിയുടെ ശിരസ്സു ഊക്കോടുകൂടി കല്പടവിന്മേൽ ചെന്നടിച്ചു.

"പാപിഷ്ഠേ! നിന്റെ നാവുകൊണ്ടുതന്നെ അതു സമ്മതിച്ചുവോ?" എന്നിങ്ങിനെ പല്ലുകടിച്ച് പറഞ്ഞുകൊണ്ടു ഹേമചന്ദ്രൻ അവിടെനിന്ന് ഉടനെ തന്നെ പൊയ്ക്കളഞ്ഞു. വഴിക്ക അദ്ദേഹം ഗിരിജായയെ കണ്ടു. കാർമേഘംപോലെ ഇരുണ്ടുപോയ അദ്ദേഹത്തിന്റെ പ്രകൃതം കണ്ടപ്പോൾ അവൾക്ക വല്ലാതെ ഭയം തോന്നി. ശേഷം എഴുതുവാൻ ലജ്ജതോന്നുന്നെങ്കിലും എഴുതാതിരിക്കുന്നില്ല—ഹേമചന്ദ്രൻ അവളെ കാലുകൊണ്ടു ചവിട്ടി വഴിയിൽ നിന്നകററി. "നീ അവളുടെ ദൂതിയാണല്ലോ. ആ അവളെ ചവിട്ടിയാൽ എന്റെ കാൽ കളങ്കിതമായിത്തീരും". എന്നു പറഞ്ഞുകൊണ്ടു ഹേമചന്ദ്രൻ വേഗത്തിൽ പൊയ്ക്കളഞ്ഞു.

ക്ഷമാശീലം ഇല്ലാതെ, ക്രോധത്തിന്റെ ആവേശത്തിൽ തന്നെ അന്ധനായിത്തീരുന്നവന്ന് ഈ ലോകത്തിലെ യാതൊ

ത്ത സുഖവും അനുഭവിക്കുവാൻ സാധിക്കുന്നതല്ലാ. ക്ഷമയില്ലായ്മ എന്ന ഒരൊററദോഷം കൊണ്ടാണ് വീരാഗ്രേസരനായ ദ്രോണാചാൎയ്യർ ആപത്തു നേരിട്ടതെന്ന പുരാണപ്രസിദ്ധമാണല്ലോ. "അശ്വത്ഥാമാഹതഃ" എന്ന ശബ്ദം കേട്ട ഉടനെ അദ്ദേഹം ചാപബാണങ്ങളെ വലിച്ചെറിഞ്ഞു. വിവരം മുഴുവനും ചോദിച്ചു മനസ്സിലാക്കുവാൻ അദ്ദേഹത്തിനു ക്ഷമയുണ്ടായില്ല. ഹേമചന്ദ്രനു ക്ഷമക്കേടുമാത്രമല്ല അഭിമാനവും, ക്രോധവുംകൂടെ ഉണ്ടായിരുന്നു.

ഇളംകുളിർകാററു വീശികൊണ്ട് ഉഷസ്സിന്റെ പിംഗളമൂൎത്തി വാപീതീരത്തിലെ വനത്തിൽ ഉദയംചെയ്തു. അപ്പോഴും മൃണാളിനി അടിപെട്ട ശിരസ്സിനെ താങ്ങിക്കൊണ്ട് കല്പടവിന്മേൽതന്നെ ഇരിക്കുകയായിരുന്നു. "ദേവി! വല്ലാതെ മുറിവേററിട്ടുണ്ടോ?" എന്നു ഗിരിജായ ചോദിച്ചു—

മൃണാളിനി—എവിടെയാണ് മുറിവേററിരിക്കുന്നതു്?

ഗിരിജായ—തലയിൽ.

മൃണാ—തലയിൽ മുറിവേല്ക്കുകയോ? എനിക്കൊന്നും തോന്നുന്നില്ല.

## ചതുൎത്ഥ ഖണ്ഡം

## ഒന്നാം അദ്ധ്യായം

മൃണാളിനിയുടെ ദുഃഖനക്ഷത്രം അന്തൎദ്ധാനം ചെയ്തപ്പോഴക്ക് ഗൌഡദേശത്തിലെ സൌഭാഗ്യചന്ദ്രനും അസ്തവഴിക്കു എത്തിച്ചേൎന്നിരുന്നു. ഗൌഡദേശത്തിന്റെ നിലനില്പിനു കാരണഭൂതനായിരുന്ന് ആൾ എട്ടുകാലിയുടെ നയം സ്വീകരിച്ച് ഹതഭാഗ്യയായ ജന്മഭൂമിയെ അസ്വാതന്ത്ര്യമായ വലകളിൽ തള്ളിവീഴ്ത്തി.

സൎവ്വാധികാരിയായ പശുപതി പാതിരനേരത്തു വിശാ

സ്വഭൃത്യനായ ശാന്തശീലനെ വിളിച്ചു ഇങ്ങിനെ ശകാരിച്ചു ശാന്തശീലാ! നീ ഒന്നിനും കൊള്ളാത്തവനാണെന്നു് മാത്രമാണ് നീ ഇന്നു രാവിലെ കൊണ്ടുവന്ന വൎത്തമാനം ദ്യോതിപ്പെടുത്തുന്നതു്. ഇനി നിന്നെ യാതൊരുകാൎയ്യവും ഏല്പിക്കാൻ എനിക്കു ധൈൎയ്യമില്ല.

"ശാന്തശീലൻ—അസാദ്ധ്യമായിട്ടുള്ളതു സാധിപ്പിക്കുവാൻ പ്രയാസമാണ്. മറ്റുവല്ല കാൎയ്യങ്ങളും ഏല്പിച്ചുനോക്കുക".

പത്മ—സൈന്യങ്ങൾക്കു നീ എന്തുപദേശമാണ് കൊടുത്തതു്.

ശാന്ത—നമ്മുടെ കല്പനക്കൂടാതെ യുദ്ധത്തിന്നു ഒരുങ്ങേണ്ടതില്ലെന്നു.

പത്മ—അതൃത്തികളേയും അന്തൎഗ്ഗേഹത്തേയും സംരക്ഷിക്കുന്നവരോടെന്താണ് പറഞ്ഞിരിക്കുന്നതു്.

ശാന്ത—താമസിയാതെ യവന സാമ്രാട്ടിന്റെ അടുക്കൽനിന്നു ചില യവനദൂതന്മാർ വരുമെന്നും അവരെ തടുത്തുനിൎത്തരുതെന്നും,

പത്മ—ദാമോദരശൎമ്മ ഉപദേശപ്രകാരം കാൎയ്യം നിൎവ്വഹിച്ചില്ലേ?

ശാന്ത—അദ്ദേഹം വളരെ സാമൎത്ഥ്യത്തോടുകൂടി കാൎയ്യം നിൎവ്വഹിച്ചിരിക്കുന്നു.

പത്മ—അതെങ്ങിനെയാണു. കേൾക്കട്ടെ.

ശാന്ത—അദ്ദേഹം പഴയഗ്രന്ഥത്തിൽനിന്നു ഒരു പത്രം പറിച്ചെടുത്തു് അതിൽതന്റെ സ്വന്തം ചില കവിതകൾ എഴുതിച്ചേൎത്തു്. അതുംകൊണ്ടു ഇന്നു രാവിലെ രാജാവിന്റെ അടുക്കൽചെന്നു രാജാവിനെ വായിച്ചുകേൾപ്പിച്ചു. മാധവാചാൎയ്യരെ നല്ലവണ്ണം അപമാനിച്ചുവിടുകയുംചെയ്തു.

പത്മ—ഗൌഡദേശത്തെ കീഴടക്കുവാൻ ഭാവിക്കുന്ന ആളുടെ വൎണ്ണന ആ കവിതയിൽ ഉണ്ടായിരുന്നില്ലേ? അതിനെപ്പറ്റി മഹാരാജാവു് വല്ല അന്വേഷണവും ചെയ്യയുണ്ടായോ?

ശാന്ത—ഉണ്ടായി. മദനസേനൻ കാശിയിൽ നിന്ന തിരിച്ചു വരുന്നുണ്ടെന്നുള്ള കഥ മഹാരാജാവറിഞ്ഞിരിക്കുന്നു. വരാൻപോകുന്ന ഗൌഡരാജാവിൻെറ അവയവവർണ്ണന കേട്ടപ്പോൾ മഹാരാജാവ് മദനസേനനെ വിളിക്കാൻ ആളയച്ചു. അദ്ദേഹം വന്ന ഉടനെ, "മഗധരാജ്യത്തുവെച്ച് യവനരാജപ്രതിനിധിയെ കാണുകയുണ്ടായോ? "എന്നു മഹാരാജാവു ചോദിച്ചതിന്ന് മദനസേനൻ അനുസരണാർത്ഥത്തിൽ മറുപടി പറഞ്ഞപ്പോൾ "അവൻ കാഴ്ചയിൽ എങ്ങിനെ ഇരിക്കുന്നു വിസ്തരിച്ചു പറക" എന്നു മഹാരാജാവു കല്പിച്ചു. അതനുസരിച്ച് മദനസേനൻ ബക്തിയാർഖിൽജിയുടെ ശരിയായ സ്വരൂപം വർണ്ണിച്ചു. കവിതയിൽ വർണ്ണിച്ച രൂപവും അതും ഒന്നുപോലെയായിരുന്നതിനാൽ യവനന്മാർ ഗൌഡരാജ്യം പിടിച്ചടക്കി തന്നെ രാജ്യഭ്രഷ്ടനാക്കിത്തീർക്കുന്നതു തീർച്ചയാണെന്നു അദ്ദേഹം നിശ്ചയിച്ചു.

പദ്മ—അതിനുശേഷം?

ശാന്ത—രാജാവു പിന്നെ കരയാൻതുടങ്ങി. "ഈ വയസ്സുകാലത്തു ഞാൻ എന്തുചെയ്യട്ടെ? ഞാനും എൻെറ പരിവാരവും യവനന്മാരുടെ കയ്യിൽപെട്ട് നശിക്കുമെന്നാണ് തോന്നുന്നത്." എന്നിങ്ങിനെ പറഞ്ഞപ്പോൾ ദാമോദരശർമ്മാവ് ഇപ്രകാരം ഉപദേശിച്ചു. "തിരുമേനി! ധർമ്മാധികാരിയുടെ വക്കൽ രാജ്യഭാരം ഏല്പിച്ച് ഇവിടുന്ന് പരിവാരസമേതം തീർത്ഥയാത്ര പുറപ്പെടുന്നതാണ് നല്ലത്. എന്നാൽ ഇവിടത്തേക്ക് അപായംകൂടാതെ കഴിക്കാം. കുറെ കഴിഞ്ഞാൽ ശാസ്ത്രത്തിൽ പറഞ്ഞതൊന്നും ഒത്തില്ലെന്നു വരും. അപ്പോൾ ഇവിടുത്തേക്കു വീണ്ടും രാജ്യപ്രാപ്തി ഉണ്ടാവുകയും ചെയ്യും. ഈ ആലോചന രാജാവിന്നു വളരെ ബോദ്ധ്യമാവുകയാൽ യാത്രയ്ക്കു തോണി തെയ്യാറാക്കുവാൻ കല്പനകൊടുത്തു വേഗത്തിൽ പരിവാരസമേതം തീർത്ഥയാത്ര പുറപ്പെട്ടു

പശു— ദാമോദരൻ മിടുക്കൻ. നീയും മിടുക്കൻ. ഇപ്പോൾ എന്റെ ആഗ്രഹലബ്ധിയുടെ ലക്ഷണം കണ്ടുതുടങ്ങി. സ്വതന്ത്രരാജാവാകാൻ സാധിച്ചില്ലെങ്കിലും യവനരാജാവിന്റെ പ്രതിനിധിയെങ്കിലും ആവാൻ സാധിക്കാതിരിക്കയില്ല. കാൎയ്യം സാധിച്ചാൽ നിങ്ങൾക്കെല്ലാം തക്കതായ സമ്മാനം തരുന്നതാണു്. ഇപ്പോൾ പൊയ്ക്കൊൾക. നാളെ രാവിലെ തീൎത്ഥയാത്രയ്ക്കുള്ള തോണികൾ ഒരുങ്ങണം.

ശാന്തശീലൻ യാത്രപറഞ്ഞു.

## രണ്ടാം അദ്ധ്യായം

പശുപതി ഒരു വലിയ മാളികയിൽ അനേകം ഭൃത്യന്മാരാൽ പരിവരിതനായിട്ടാണു താമസിച്ചിരുന്നതെങ്കിലും അയാളുടെ വീട്ടിനുള്ളിൽ കാട്ടിലേക്കാളും അധികമായ അന്ധകാരം വ്യാപിച്ചിരുന്നു. പുത്രമിത്രകളത്രാദികളുടെ സാന്നിദ്ധ്യത്താലുണ്ടാവുന്ന വെളിച്ചമാണു് ഒരു ഗൃഹത്തെ യഥാൎത്ഥത്തിൽ പ്രകാശമാനമാക്കിത്തീൎക്കുന്നതു്. ആ വെളിച്ചം പശുപതിയുടെ ഗൃഹത്തിൽ ഉണ്ടായിരുന്നില്ല

ഇന്നു ശാന്തശീലനുമായുള്ള സംഭാഷണത്തിനു ശേഷം പശുപതിക്കു് ഇക്കഥ ഓൎമ്മവന്നു. "ഈ വീട്ടിലെ ഇരുട്ടൊഴിഞ്ഞു വെളിച്ചംവരാൻ ഇനിയും എത്ര കാലം കഴിയണം? ജഗദംബ സഹായിക്കുന്ന പക്ഷം മനോരമയുടെ സാന്നിദ്ധ്യത്താൽ ഈ ഇരുട്ടകററാൻ കഴിയും" എന്നു അയാൾ മനസ്സിൽ ചിന്തിച്ചു.

ഇങ്ങിനെ ചിന്തിച്ചുകൊണ്ടു പശുപതി ശയനത്തിനു മുമ്പായി പതിവുപ്രകാരം അഷ്ടഭുജാദേവിയെ വന്ദിക്കുവാൻവേണ്ടി ദേവീമന്ദിരത്തിലേക്കു കടന്നു ചെന്നു. അവിടെ മനോര

മ നില്ക്കുന്നുണ്ടായിരുന്നു. അവളെ കണ്ട ഉടനെ "മനോരമേ! എപ്പോഴാണു വന്നതു്?" എന്നു പശുപതി ചോദിച്ചു. അവൾ പൂജകഴിഞ്ഞു ശേഷിച്ച നിൎമ്മാല്യപ്പൂക്കളെടുത്തു മാലകോൎക്കുകയായിരുന്നു. തന്റെ ചോദ്യത്തിനു് അവൾ യാതൊരുത്തരവും പറയായ്കയാൽ പശുപതി വീണ്ടും ഇങ്ങിനെ പറഞ്ഞു. "എന്നോടു സംസാരിക്കുക. ഭവതി അരികത്തുള്ളപ്പോൾ ഞാൻ എന്റെ സകല ദുഃഖങ്ങളും മറക്കുന്നു." മനോരമ മുഖം പൊന്തിച്ചു പശുപതിയെ നോക്കി ഇങ്ങിനെ പറഞ്ഞു. "ഞാൻ അങ്ങയോടു് ഒരു കാൎയ്യം പറയേണമെന്നു കരുതിയാണു വന്നതു്. പക്ഷെ അതിപ്പോൾ ഓൎമ്മയില്ല" "ഭവതി ഓൎത്തു നോക്കൂ. ഞാൻ കാത്തിരിക്കാം." എന്നു പറഞ്ഞു പശുപതി അവിടെതന്നെ നിന്നു. മനോരമ മാലകോൎക്കലും തുടൎന്നു—



കുറെ നേരം കഴിഞ്ഞപ്പോൾ പശുപതി പറഞ്ഞു—"എനിക്കും ചിലതു പറവാനുണ്ടു്. മനസ്സിരുത്തി കേൾക്കുക. ഞാൻ എന്റെ ആയുഷ്കാലത്തിനിടയ്ക്കു വിദ്യാഭ്യാസം ചെയ്തു, വിഷയാലോചന ചെയ്തു്, അൎത്ഥോപാൎജ്ജനം ചെയ്തു. പക്ഷെ സംസാരധൎമ്മം ഞാൻ ഇനിയും നിൎവ്വഹിച്ചിട്ടില്ല. എന്റെ ആഗ്രഹംപോലെയാണു ഞാൻ പ്രവൃത്തിക്കാറുള്ളതു. പത്നീസ്വീകാരത്തിൽ എനിക്കാഗ്രഹമുണ്ടായിരുന്നില്ല. അതുകൊണ്ടു് അങ്ങിനെ ചെയ്തതുമില്ല. പക്ഷെ ഭവതി എന്റെ ദൃഷ്ടിപഥത്തിൽപെട്ട കാലം മുതൽക്കു മനോരമാപ്രാപ്തി എന്റെ ഏകമാത്രധ്യാനമായിത്തീൎന്നിരിക്കുന്നു. അതിനുവേണ്ടിയാണു ഞാൻ ഈ ദാരുണവ്രതം തുടങ്ങിയിരിക്കുന്നതു. ജഗദീശ്വരി അനുഗ്രഹിക്കുന്ന പക്ഷം രണ്ടുനാലു ദിവസത്തിനുള്ളിൽ രാജ്യം എന്റെ അധീനതയിൽപെടും. അപ്പോൾ എനിക്കു ഭവതിയെ വിവാഹം ചെയ്വാനും സാധിക്കും. ഭവതി വിധവയാണെന്നുള്ള തടസ്ഥത്തെ ശാസ്ത്രീയപ്രമാണത്താൽ ഞാൻ അപ്പോൾ ഖണ്ഡനം ചെയ്യുന്നതായിരിക്കും. പക്ഷെ നമ്മുടെ വിവാഹം

നടത്തുന്നതിന്നു വേറൊരു വൈഷമ്യംകൂടിയുണ്ടു്. ഭവതി കുലീനകന്യകയും ജനാർദ്ദനശർമ്മാവു് ഒരു കുലീനശ്രേഷ്ഠനുമാണു്. ഞാനോ ഒരു ശ്രോത്രിയൻ—”

മനോരമ ഇതു മുഴുവനും കേട്ടിരുന്നോ ഇല്ലയോ എന്നു സംശയമാണു്. അവളുടെ മനസ്സു വേറെ എവിടെയോ ആണെന്നു പശുപതിക്കു മനസ്സിലായി. അയാൾ സ്നേഹിക്കുന്നതു സരളയും ബാലികയുമായ മനോരമയെയാണു്. പ്രൗഢയും തീക്ഷ്ണബുദ്ധിശാലിനിയുമായ മനോരമയെ അയാൾക്കു ഭയമാണു്. പശുപതി വീണ്ടും ഇങ്ങിനെ തുടർന്നു പറഞ്ഞു. “പക്ഷേ, കുലരീതി ശാസ്ത്രമൂലകമല്ല, കുലനാശത്താൽ ധർമ്മനാശമോ ജാതിഭ്രംശമോ നേരിടുകയുമില്ല. അവയെ അനുസരിച്ചുതന്നെ ഭവതിക്കു വിവാഹം ചെയ്വാൻ സാധിക്കുന്ന പക്ഷം എന്താണൊരു വൈഷമ്യമുള്ളതു്. ഭവതിക്കു സമ്മതമാണെങ്കിൽ അതു സാധിക്കും. പിന്നീടു ഭവതിയുടെ പിതാമഹൻ അറിഞ്ഞാൽ വിവാഹം വേണ്ടെന്നു പറകയുമില്ല.”

മനോരമ യാതൊന്നും മറുപടി പറഞ്ഞില്ല. പശുപതി പറഞ്ഞതെല്ലാം അവൾ കേട്ടുവോ ഇല്ലയോ എന്നു തീർച്ചപ്പെടുത്തുന്ന കാര്യംതന്നെ പ്രയാസമാണു്. അവളുടെ അടുക്കൽ ഇരിക്കുന്നുണ്ടായിരുന്ന ഒരു കറുത്ത പൂച്ചയുടെ കഴുത്തിൽ അവൾ കോർത്ത മാലയിട്ടു്. അതിലെ പൂക്കളെല്ലാം കൊഴിഞ്ഞുപോയി. അതു കണ്ടപ്പോൾ മനോരമ തന്റെ തലയിൽനിന്നു് ഒരു തലനാരിഴ പൊട്ടിച്ചെടുത്തു് അതിന്മേൽ വേറൊരു മാല കോർക്കാൻ തുടങ്ങി.

മനോരമയിൽനിന്നു യാതൊരു മറുപടിയും കിട്ടാതെ പശുപതി നിസ്സ്വഭാവത്തോടെ കുസുമമധ്യത്തിൽ മനോരമയുടെ മനോഹരാംഗുലികളുടെ ഗതിയെ മുഗ്ദ്ധഭാവത്തോടെ നോക്കിക്കൊണ്ടിരുന്നു—

# മൂന്നാം അദ്ധ്യായം

---

## കൂട്ടിലെ പക്ഷി

മനോരമയുടെ ബുദ്ധിപ്രദീപത്തെ ജ്വലിപ്പിക്കുവാൻ പത്തുപതി പല പ്രയത്നങ്ങളും ചെയ്തുവെങ്കിലും അതൊന്നും ഫലിച്ചില്ല. ഒടുവിൽ അയാൾ ഇങ്ങിനെ പറഞ്ഞു. "മനോരമേ! രാത്രി അതിക്രമിച്ചു. ഞാൻ കിടക്കാൻ പോവുകയാണ്."

മനോരമ യാതൊരു ഭാവഭേദവും കാണിക്കാതെ അമ്ലാനമുഖിയായി "പൊയ്ക്കോൾക" എന്നു പറഞ്ഞു.

പക്ഷേ പത്തുപതി കിടക്കാൻ പോകാതെ അവൾ മാല കെട്ടുന്നതുതന്നെ നോക്കിക്കൊണ്ടിരുന്നതേയുള്ളു. ഭയസൂചകമായ മനോഭാവത്തെ ജനിപ്പിക്കുന്ന പക്ഷം ഉദ്ദേശസിദ്ധിക്ക് എളുപ്പം കൂടുമെന്ന വിചാരത്താൽ അയാൾ മനോരമയെ പേടിപ്പിക്കുവാൻ തീർച്ചപ്പെടുത്തി ഇപ്രകാരം പറഞ്ഞു. "മനോരമേ! ഇപ്പോൾ യവനൻ ഇവിടെ വരുന്ന പക്ഷം ഭവതി എങ്ങോട്ടു പോകും?" മനോരമ (മാല കെട്ടുന്നതിൽനിന്നു മുഖം പൊന്തിക്കാതെ) "ഞാൻ വീട്ടിലേക്കു പോകും." എന്നു മറുപടി പറഞ്ഞു.

പത്തു — വീട്ടിൽ ഭവതിയെ രക്ഷിക്കാനാരുണ്ട്?

മനോ — (യഥാപൂർവ്വം അനുദ്വേഗത്തോടെ) അതെനിക്ക് അറിഞ്ഞുകൂട. ഞാൻ ഒരു വഴിയും കണ്ടിട്ടുമില്ല.

പത്തുപതി വീണ്ടും ചോദിച്ചു, 'ഭവതി എന്നോട് എന്തു പറയാനായിട്ടാണ് ഇങ്ങോട്ടു വന്നത്?''

മനോ — ദേവിയെ പ്രണാമം ചെയ്യണമെന്നു.

പത്തുപതിക്കു മനസ്സു മുഷിഞ്ഞു. "ഞാൻ ഇപ്പോൾ പറയുന്നതു മനസ്സിരുത്തി കേൾക്കണമെന്നപേക്ഷയുണ്ട്. എന്നെ വിവാഹം ചെയ്വാൻ ഭവതിക്കു മനസ്സുണ്ടോ ഇല്ലയോ എന്ന് ഇപ്പോൾ എന്നോടു പറയണം."

മനോരമയുടെ മാല കെട്ടൽ അവസാനിച്ചു. അവൾ അതിനെ വീണ്ടും ആ കറുത്ത പൂച്ചയുടെ കഴുത്തിൽ ഇട്ടു. പശുപതി പറഞ്ഞതു് അവൾ ചെവിക്കൊണ്ടതില്ല. മാലയണിയുന്നതിൽ മാർജ്ജാരൻ അത്യന്തം വൈമനസ്യം കാണിച്ചു. മാല അതിന്റെ കഴുത്തിൽ ഇടുമ്പോഴെല്ലാം അതു മാലയുടെ ഉള്ളിൽനിന്നു തല വലിച്ചെടുത്തുകളയും, മനോരമയാകട്ടെ മുല്ലമൊട്ടുപോലെ മനോഹരമായ പല്ലുകൾകൊണ്ടു ചുണ്ടമർത്തികടിച്ചു ചെറുതൊന്നു പുഞ്ചിരിയിടുകയും വീണ്ടും പൂച്ചയുടെ കഴുത്തിൽ മാല ഇടുകയും ചെയ്യും. പശുപതിക്കു് ഇതൊന്നും തീരെ രസിച്ചില്ല. അയാൾ പൂച്ചയെ ഒന്നടിച്ചു. മാർജ്ജാരനാകട്ടെ വാലുപൊന്തിച്ചു ദൂരത്തേക്കു് ഓടിപ്പോവുകയും ചെയ്തു. മനോരമ മുമ്പത്തെപ്പോലെതന്നെ ചുണ്ടുകടിച്ചു മന്ദഹസിച്ചുകൊണ്ടു കയ്യിലെ മാല പശുപതിയുടെ തലയിൽ ഇട്ടു.

മാർജ്ജാരപ്രസാദം ശിരസ്സിൽ പതിക്കുകയാൽ രാജപ്രസാദമോഹിയായ ധർമ്മാധികാരി ഹതബുദ്ധിയായിത്തീർന്നു. അയാൾക്കു് അല്പം കോപവുമുണ്ടായി. പക്ഷെ ചുണ്ടുകടിച്ചു മന്ദഹസിച്ചുകൊണ്ടു നില്ക്കുന്ന ആ സുകുമാരിയുടെ അപ്പോഴത്തെ രൂപമാധുരി കണ്ടപ്പോൾ അയാളുടെ തലചുററിത്തുടങ്ങി. മനോരമയെ ആലിംഗനം ചെയ്യാൻ അയാൾ കൈകൾനീട്ടി. എന്നാൽ മാർഗ്ഗമദ്ധ്യത്തിൽ പടംവിടർത്തി നില്ക്കുന്ന കാളസർപ്പത്തെ കണ്ട പഥികനെപ്പോലെ മനോരമ പെട്ടെന്നു ചാടി ദൂരത്തേക്കു മാറിക്കളഞ്ഞു.

ഇതു കണ്ടപ്പോൾ പശുപതിക്കു വല്ലാതെ രസക്കേടുണ്ടായി. ക്ഷണനേരത്തോളം അയാൾക്കു മനോരമയുടെ മുഖത്തു നോക്കുവാൻ കഴിഞ്ഞില്ല. പിന്നീടു നോക്കിയപ്പോൾ പ്രൗഢവയഃപ്രഫുല്ലമുഖിയായി മഹിമമയിയായ ഒരു സുന്ദരിയായിട്ടാണു് അവൾ പ്രത്യക്ഷപ്പെട്ടതു്.

പശുപതി— "മനോരമ! ദോഷവിചാരം വേണ്ട. ഭവതിയാണു് എന്റെ പതി. എന്നെ വിവാഹം ചെയ്തുകൊള്ളുക."

മനോ— (പശുപതിയുടെ മുഖത്തു തീവ്രമായി കടാക്ഷിച്ചുകൊണ്ടു) പശുപതി! കേശവന്റെ കന്യക എവിടെ?

പശു— കേശവന്റെ മകൾ എവിടെയാണെന്ന് എനിക്കറിഞ്ഞുകൂടാ. അറിഞ്ഞാൽതന്നെ എനിക്കവളെ കാണുകയും വേണ്ട. ഭവതിയാണ് എന്റെ ഏകപത്നി.

മനോ— കേശവന്റെ മകൾ എവിടെയാണെന്ന് എനിക്കറിയാം. പറയട്ടേ?

പശുപതി ഒരക്ഷരംപോലും ഉരിയാടാതെ മനോരമയുടെ മുഖത്തു നോക്കിനിന്നു. മനോരമ തുടർന്നു പറഞ്ഞു. "കേശവന്റെ മകൾ ചെറുവയസ്സിൽതന്നെ വിധവയായിത്തീർന്നു ഭർത്താവിന്റെകൂടെ അനുമരണം പ്രാപിക്കുമെന്ന് ഒരു ജ്യൌതിഷക്കാരൻ പറഞ്ഞിരുന്നു. മകൾ അല്പകാലത്തിനുള്ളിൽ മരിച്ചുപോകുമല്ലോ എന്നു കരുതി കേശവനു വളരെ ദുഃഖമുണ്ടായി. ധർമ്മഭ്രംശം ഭയന്ന് അദ്ദേഹം മകളെ വേളികഴിച്ചുകൊടുത്തു. എങ്കിലും വിധികല്പിതത്തെ അന്യഥാകരിക്കാനുള്ള ആഗ്രഹത്താൽ വിവാഹദിവസം രാത്രിതന്നെ മകളെയും കൂട്ടി പ്രയാഗത്തിലേക്കു പോയ്ക്കളഞ്ഞു. തന്റെ മകൾ ഭർത്താവിന്റെ മരണവൃത്താന്തം ഒരിക്കലും അറിയാതിരിക്കാനാണ് അദ്ദേഹം ഇങ്ങിനെ ചെയ്തത്. ദൈവാധീനത്താൽ കുറച്ചുകാലത്തിനുള്ളിൽ കേശവൻ പ്രയാഗത്തിൽവെച്ചു പരലോകം പ്രാപിച്ചു. അദ്ദേഹത്തിന്റെ മകൾ മുമ്പുതന്നെ മാതൃഹീനയായിത്തീർന്നിരുന്നു. മരിക്കുന്ന സമയത്തു കേശവൻ ഹൈമവതിയെ ആചാര്യരുടെ കയ്യിൽ സമർപ്പിച്ചു. അനാഥയായ ഈ കുട്ടിയെ അങ്ങയുടെ ഗൃഹത്തിൽ പാർപ്പിച്ചു രക്ഷിക്കണം. ഇവളുടെ ഭർത്താവു പശുപതിയാണു. പക്ഷെ ഇവൾ ചെറുവയസ്സിൽതന്നെ ഭർത്താവോടുകൂടെ അനുമരണം പ്രാപിക്കും എന്നു ജ്യൌതിഷികന്മാർ പറഞ്ഞിട്ടുണ്ടു. അതുകൊണ്ടു അവളുടെ ഭർത്താവു പശുപതിയാണെന്ന് അങ്ങ് ഇവളോട് ഒരിക്കലും പറയരുത്. ഇവൾ പശുപതിയുടെ ഭാര്യയാണെന്ന്

അയാളും അറിയരുത്." എന്നിങ്ങിനെ കേശവൻ പറഞ്ഞ പ്രകാരം ആചാൎയ്യർ സമ്മതിച്ചു. അന്നു മുതൽ അദ്ദേഹം ഈ വിവാഹകാൎയ്യം പുറത്തു പറയാതെ അവളെ സംരക്ഷിച്ചുവരികയും ചെയ്തു.

പശു— ഇപ്പോൾ ആ കന്യക എവിടെയാണുള്ളത്?

മനോ— ഞാനാണു കേശവന്റെ കന്യക. ജനാൎദ്ദനശൎമ്മയാണ് അദ്ദേഹത്തിന്റെ ആചാൎയ്യൻ.

പശുപതിയുടെ മനസ്സു ശൂന്യമായിത്തീൎന്നു. അയാളുടെ തലചുററിത്തുടങ്ങി. യാതൊന്നും സംസാരിക്കാൻ സാധിക്കാതെ അയാൾ പ്രതിമയുടെ സമീപത്തു ചെന്നു സാഷ്ടാംഗപ്രണാമം ചെയ്തു. പിന്നീടെഴുന്നേററു മനോരമയെ പിടിച്ചു മാറോടണയ്ക്കുവാൻ ഭാവിച്ചു. പക്ഷേ മനോരമ മുമ്പത്തെപ്പോലെ മാറിക്കളഞ്ഞു. "അതിനു സമയമായില്ല. ഇനിയും കുറച്ചു കൂടി പറയാനുണ്ട്." എന്നു പറഞ്ഞു.

പശു— മനോരമേ! രാക്ഷസി! ഇത്രനാളും എന്തിനാണെന്നെ അന്ധകാരത്തിൽ നിറുത്തിയതു്?

മനോ—എന്തിനാണെന്നോ? അന്നൊക്കെ ഞാൻ പറഞ്ഞതു വിശ്വാസമാകുമോ?

പശു—മനോരമേ! ഭവതി പറയുന്നതു ഞാൻ എപ്പോഴെങ്കിലും വിശ്വസിക്കാതിരുന്നിട്ടുണ്ടോ? എന്നു മാത്രമല്ല എനിക്കു വല്ല വിശ്വാസക്കേടും തോന്നുന്നുവെങ്കിൽ ജനാർദ്ദനശൎമ്മയോടു ചോദിക്കുകയും ചെയ്യാമല്ലോ.

മനോരമ—ജനാർദ്ദനൻ അതു പുറത്തുപറയുമോ? പറയുകയില്ലെന്നു് അദ്ദേഹം ശിഷ്യനോടു സത്യം ചെയ്തു പോയിട്ടുണ്ടല്ലോ.

പശു— എന്നാൽ ഭവതിയോടെങ്ങിനെയാണ് അദ്ദേഹം പറഞ്ഞതു്?

മനോ—അദ്ദേഹം ഇതൊന്നും എന്നോടു പറഞ്ഞിട്ടില്ല. ഒരു ദിവസം സ്വകാൎയ്യമായി ബ്രാഹ്മണിയോടു പറയുന്നതു്

ഞാൻ ഭാഗ്യവശാൽ കേട്ടു. അതിരിക്കട്ടെ. ഞാൻ വിധവയാണെന്നാണ് എല്ലാവരും മനസ്സിലാക്കിയിരിക്കുന്നത്. അങ്ങ് എന്റെ വാക്കു വിശ്വസിച്ചാൽ തന്നെ ലോകർ അതു വിശ്വസിക്കുമോ? ജനദൃഷ്ടിയിൽ നിന്ദ്യനായിത്തീരാതെ അങ്ങേയ്ക്ക് എന്നെ പരിഗ്രഹിക്കുവാൻ സാധിക്കുന്നതെങ്ങിനെ?

പത്മ — ഞാൻ സർവ്വജനങ്ങളേയും വിളിച്ചു വരുത്തി അവരെ അറിയിക്കാം.

മനോ—ശരി. അതങ്ങിനെ ഇരിക്കട്ടെ. ജ്യോതിഷക്കാരന്റെ വാക്കോ?

പത്മ— ഞാൻ ഗ്രഹശാന്തി വരുത്താം. ഇപ്പോൾ കിട്ടിയ രത്നത്തെ ഞാൻ കഴുത്തിൽനിന്നു വലിച്ചെറിഞ്ഞു കളയാൻ വിചാരിക്കുന്നില്ല. ഭവതി ഇനി എന്റെ വീടുവിട്ടു പോകാൻ പാടില്ല.

മനോ—ഈ വീടു വിടുകതന്നെ വേണം. പത്മപതി! ഞാൻ ഇന്നു പറയാൻവന്ന കാര്യം പറയാം. ഈ വീടുവിട്ടുകളുക. രാജ്യഭാരത്തിലുള്ള ഭ്രാന്തയും വിട്ടുകളുക. സ്വാമിദ്രോഹോദ്ദേശത്തെയും വിട്ടുകളുക. ഈ നാടുവിട്ടു നമുക്കു കാശിയിലേക്കു പോകാം. അവിടെ ഞാൻ അങ്ങയുടെ പാദസേവ ചെയ്തു ജന്മത്തെ സഫലമാക്കട്ടെ. നമുക്കുള്ള ആയുഷ്കാലത്തെ ഒന്നായി കഴിക്കുവാൻ ആ പുണ്യപ്രദേശത്തിലേക്കു പോവുക. അവിടേയ്ക്കുള്ള സമ്മതമാണെങ്കിൽ എന്റെ ഭക്തി അചഞ്ചലമായി നിലനില്ക്കും. അല്ലെങ്കിൽ—

പത്മ —“അല്ലെങ്കിലെന്താണ്?”

മനോരമ മുഖംഉയർത്തി അശ്രുപൂർണ്ണലോചനയായി ദേവീപ്രതിമയുടെ മുമ്പിൽ തൊഴുതുനിന്നുകൊണ്ടു ഗദ്ഗദസ്വരത്തിൽ ഇങ്ങിനെ പറഞ്ഞു. “അല്ലെങ്കിൽ, നമ്മൾ തമ്മിൽ കാണുന്നതു് ഇതു് ഒടുവിലത്തെ പ്രാവശ്യമാണ്. ഇനി

ഈ ജന്മത്തിൽ നാം തമ്മിൽ കാണുകയില്ല. ദേവിയാണ സത്യം.”

പശുപതിയും ദേവീസമക്ഷത്തിൽ ബദ്ധാഞ്ജലിയായി നിന്നു. ഇപ്രകാരം പറഞ്ഞു. “മനോരമേ! ഞാൻ ജീവനോടുകൂടി ഇരിക്കുന്നകാലത്തു് ഭവതിക്കെന്റെ വീടുവിട്ടുപോകാൻ സാധിക്കുന്നതല്ലെന്നു ഞാനും ശപഥം ചെയ്യുന്നു. ഞാൻ കാലെടുത്തുവെച്ച മാർഗ്ഗത്തിൽനിന്നു പിന്തിരിയുവാൻ വല്ല ഉപായവും ഉണ്ടെങ്കിൽ ഞാൻ പിന്തിരിഞ്ഞേക്കാമായിരുന്നു. ഭവതിയേയുംകൂട്ടി സർവ്വസംഗപരിത്യാഗിയായി കാശിക്കു പുറപ്പെടുകയും ചെയ്യാമായിരുന്നു. പക്ഷേ ഞാൻ വളരെദൂരം പോയ്ക്കഴിഞ്ഞിരിക്കുന്നു. ഇനി പിന്തിരിയുവാൻ തരമില്ല. കെട്ടിയകെട്ടു് അഴിക്കുവാൻ സാധിക്കുന്നതല്ല. വരുന്നതു വരട്ടെ. അതു കരുതി ഞാൻ എന്റെ പരമസുഖോപായത്തെ ത്യജിക്കാൻ ഭാവമില്ല. ഭവതി എന്റെ ഭാര്യയാണു്. എന്റെ തലയിലെഴുത്തു് എന്തായാലും ശരി, ഞാൻ ഭവതിയെ എന്റെ ഗൃഹണിയാക്കാതിരിക്കയില്ല. ഭവതി കുറച്ചുനേരം ഇവിടെ ഇരിക്കുക. ഞാൻ വേഗത്തിൽ വരാം.” എന്നു പറഞ്ഞു പശുപതി മുറിയിൽനിന്നു പുറത്തേക്കുപോയി. മനോരമയുടെ മനസ്സിൽ സംശയം ജനിച്ചു. ചിന്താമഗ്നയായി അവൾ കുറച്ചുനേരം അവിടെ ഇരുന്നു. ഒരിക്കൽകൂടി പശുപതിയെ കണ്ടു യാത്രപറയാതെ പോകാൻ അവൾക്കു മനസ്സു വന്നില്ല.

കുറച്ചുനേരം കഴിഞ്ഞപ്പോൾ പശുപതി തിരിച്ചുവന്നു. “പ്രാണപ്രിയതമേ! ഇന്നിനി ഭവതിക്കു എന്നെ വിട്ടുപോകാൻ സാധിക്കയില്ല. ഞാൻ സകല വാതിലുകളും അടച്ചു ബന്ധിച്ചിരിക്കുന്നു.” എന്നു പറഞ്ഞു.

മനോരമ കൂട്ടിലടച്ച പക്ഷിയെപ്പോലെയായി.



# നാലാം അദ്ധ്യായം

## യവനദൂതൻ — അഥവാ യമദൂതൻ.

ഏകദേശം ഏഴരനാഴികപ്പുലൎന്നപ്പോൾ നഗരവാസികൾ വിസ്മയകരമായ ഒരു കാഴ്ച കണ്ടു. ഏതോ അപരിചിതജാതിക്കാരായ പതിനേഴ അശ്വാരോഹികൾ രാജപഥത്തെ തരണംചെയ്തു, രാജമന്ദിരത്തിന്നഭിമുഖമായി പോവുകയായിരുന്നു. ആയതവും ദീൎഘവും പുഷ്ടവുമായ ശരീരം തപ്തകാഞ്ചനസന്നിഭമായ വൎണ്ണം, വിസ്തൃതവും ഘനകൃഷ്ണമായ ശ്മശ്രുക്കളാൽ വിഭൂഷിതവുമായ മുഖമണ്ഡലം, പ്രശസ്തവും ഉജ്ജ്വലവുമായ കണ്ണുകൾ, അനാവശ്യമായ "പളപളപ്പു" ഇല്ലാത്ത വസ്ത്രാഡംബരം, യോദ്ധാക്കൾക്കു ചേൎന്ന ഉടുപ്പു സൎവ്വാംഗങ്ങളിലും ആയുധങ്ങൾ ലോചനങ്ങളിൽ ദൃഢപ്രതിജ്ഞത, ഇങ്ങിനെയുള്ള അവരുടെ ആകൃതിയേയും ഭാവത്തേയും നവദ്വീപവാസികൾ പ്രശംസിച്ചു തുടങ്ങി. അവർ ആരോഹണം ചെയ്തിരുന്ന സൈന്ധവതുരംഗങ്ങളുടെ സൌന്ദൎയ്യം എന്തു പറയേണ്ടു! പൎവ്വതശിലാഖണ്ഡംപോലെ ദൃഢതരാകാരന്മാരും തുടച്ചുമിനുസപ്പെടുത്തിയ ദേഹത്തോടും വളഞ്ഞ കഴുത്തോടും കൂടിയവരും, കടിഞ്ഞാൺപിടുത്തത്തിൽ അസഹിഷ്ണുക്കളും തേജോഗൎവ്വത്താൽ നൃത്യശീലരും ആയിരുന്നു ആ തുരംഗങ്ങൾ. ഇതെല്ലാം കണ്ടു ഗൌഡവാസികൾ പലവിധം പ്രശംസകളും ചെയ്തു തുടങ്ങി.

ആ പതിനേഴ അശ്വാരോഹികളും ദൃഢപ്രതിജ്ഞതയോടുകൂടി അധരോഷ്ഠങ്ങൾ അമൎത്തി നിസ്സ്പൃഹഭാവത്തിൽ രാജമന്ദിരത്തിന്നഭിമുഖമായി യാത്രചെയ്തു. കൌതുകഫലം നിമിത്തം ഒരു നഗരവാസി എന്തോ ചോദിച്ച ചോദ്യത്തിന്നു അയാളുടെ ഭാഷയറിയുന്ന ഒരുവൻ ഇവർ യവനരാജ്യത്തിന്റെ ദൂതന്മാരാണു എന്നു മറുപടി പറഞ്ഞു. ഇവരെ അകത്തും പുറ

ത്തും കാവൽനിന്നിരുന്നവരുമായി പരിചയപ്പെടുത്തി. പശുപതിയുടെ ആജ്ഞയെയനുസരിച്ച് അവൎക്ക് നിൎവ്വിഘ്നമായി നഗരമദ്ധ്യത്തിലേയ്ക്കു പ്രവേശം സിദ്ധിച്ചു.

പതിനേഴാളും രാജദ്വാരത്തിൽ എത്തിച്ചേൎന്നു. വൃദ്ധരാജാവിന്റെ ദൌൎബ്ബല്യവും പശുപതിയുടെ കൌശലപ്രയോഗവും നിമിത്തം രാജഗൃഹം മിക്കവാറും അരക്ഷിതമായിരുന്നു. രാജസഭ പിരിഞ്ഞിരുന്നു. പുരിമദ്ധ്യത്തിൽ പൌരജനങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഏതാനും ചില ദ്വാരപാലകന്മാർ ദ്വാരപാലനം ചെയ്തിരുന്നു. "നിങ്ങൾ എന്തിന്നായിട്ടാണു വന്നിരിക്കുന്നതു്?" എന്നു ഒരു ദ്വാരപാലകൻ ചോദിച്ചു.

യവനന്മാർ—ഞങ്ങൾ യവനരാജപ്രതിനിധിയുടെ ദൂതന്മാരാണ്. ഗൌഡരാജാവിനെ കാണാൻ വന്നിരിക്കയാണ്?"

ദ്വാരപാലകൻ—"മഹാ രാജധിരാജനായ ഗൌഡേശ്വരൻ ഇപ്പോൾ അന്തഃപുരത്തിൽ എഴുന്നെള്ളിയിരിക്കയാണ്. മുഖംകാണിക്കാൻ ഇപ്പോൾ തരമില്ല."

ഈ നിഷേധവചനം വകവെക്കാതെ യവനന്മാർ തുറന്നു കിടന്നിരുന്ന വാതിലിലൂടെ അകത്തേക്കു കടക്കാൻ ഭാവിച്ചു. എല്ലാവരുടേയും മുമ്പിൽ ഹ്രസ്വകായനും ദീൎഘബാഹുവും വിരൂപിയുമായ ഒരു യവനനുണ്ടായിരുന്നു. നിൎഭാഗ്യവശാൽ ദ്വാരപാലൻ അവനെ തടുത്തു നിൎത്തുവാൻവേണ്ടി ശൂലം കയ്യിലെടുത്തു്കൊണ്ടു് അവന്റെ മുമ്പിൽ ചെന്നുനിന്നു. "മടങ്ങിപ്പൊയ്ക്കൊൾക അല്ലെങ്കിൽ ഇപ്പോൾ കൊന്നുകളയും" എന്നു പറഞ്ഞു.

"എന്നാൽ നീ തന്നെ മരിക്കുക" എന്നു പറഞ്ഞു ആ ക്ഷുദ്രാകാരനായ യവനൻ ദ്വാരപാലനെ തന്റെ കയ്യിലുള്ള വാളുകൊണ്ടു വെട്ടിവീഴ്ത്തി. ദ്വാരപാലൻ ഉടനെ പരലോകം പ്രാപിക്കുകയും ചെയ്തു. അനന്തരം തന്റെ കൂട്ടുകാരുടെ മുഖത്തുനോക്കി ക്ഷുദ്രകായൻ പറഞ്ഞു. "ഇനി നിങ്ങളെല്ലാവരും അവരവരുടെ പ്രവൃത്തി ചെയ്തുകൊള്ളുക" മൌനം ഭിക്ഷിച്ചു

കൊണ്ടിരുന്ന പതിനാറ് അശ്വാരോഹികളുടെ മദ്ധ്യത്തിൽ നിന്ന് ഭീഷണമായ ഒരു ജയധ്വനി പൊങ്ങി. ആ പതിനാറ് യവനരുടേയും അരക്കെട്ടിൽനിന്നു പതിനാറു വാളുകൾ പുറത്തു ചാടി അശനിസമ്പാതംപോലെ ആ ദ്വാരപാലന്മാരെ ആക്രമിച്ചു. ദ്വാരപാലന്മാർ യുദ്ധസന്നദ്ധരായിരുന്നില്ല. പൊടുന്നനവെയുള്ള ഈ ആക്രമണത്തെ തടുക്കുവാൻ അവർ ശക്തരായതുമില്ല. മുഹൂർത്തമദ്ധ്യത്തിൽ അവരെല്ലാവരും ഹതരായിത്തീർന്നു.

ക്ഷുദ്രകായനായ യവനൻ പറഞ്ഞു. "എവിടെ ആരെ കണ്ടാലും കൊന്നുകളക നഗരം അരക്ഷിതമാണ്. വൃദ്ധനായ രാജാവിനേയും കൊന്നുകളക."

അനന്തരം യവനന്മാർ ഗൃഹങ്ങനുള്ളിൽ വിദ്യുൽപ്രവാഹംപോലെ കടന്നുചെന്നു ബാലവൃദ്ധവനിതാജനങ്ങളെ കണ്ടെത്തുവെച്ചു വാൾത്തലക്കോ ശൂലത്തിനോ ഇരയാക്കി.

പൌരജനങ്ങൾ നിലവിളിച്ചുകൊണ്ടു അങ്ങുമിങ്ങും ഓടിത്തുടങ്ങി. ആ ആർത്തനാദം അന്തഃപുരത്തിൽ രാജാവ് അത്താഴം കഴിക്കുന്ന ദിക്കിലും കേൾക്കാറായി. രാജാവിന്റെ മുഖം വാടിക്കരിഞ്ഞു. "എന്തു പിണഞ്ഞു. യവനൻ വന്നുകഴിഞ്ഞുവോ?" എന്നു ആ വൃദ്ധൻ ചോദിച്ചു.

"യവനൻ സർവ്വരേയും വധിച്ചു. തിരുമേനിയെ കൊല്ലാൻ വരുന്നുണ്ട്." എന്നു ഓടി രക്ഷപ്പെടുന്ന പൌരന്മാർ പറഞ്ഞു.

വായിൽ കൊണ്ടുചെന്ന ചോറുരുള പുറത്തേയ്ക്കു വീണു. അദ്ദേഹത്തിന്റെ ശുഷ്കദേഹം ജലപ്രവാഹത്താൽ പ്രഹതമായ മൃൽത്തടിപോലെ വിറച്ചുകൊണ്ടിരുന്നു. അടുത്തു രാജ്ഞിയും ഉണ്ടായിരുന്നു. രാജാവു ഭോജനപാത്രത്തിന്മേൽ കമിഴ്ന്നു വീഴാൻ ഭാവിച്ചപ്പോൾ രാജ്ഞി അദ്ദേഹത്തിന്റെ കൈക്കു പിടിച്ചു "വിചാരപ്പെടേണ്ട, ഇവിടുന്നെഴുന്നേല്ക്കുക" എന്നു

പറഞ്ഞു അശ്വാരോഹനെ എഴുന്നേല്പിച്ചു. രാജാവു പാവയുടെ പാകത്തിൽ എഴുന്നേറ്റുനിന്നു.

“എന്താണു വിചാരപ്പെടുന്നതു്? സകല ദ്രവ്യങ്ങളും തോണിയിലേക്കു് അയച്ചിട്ടുണ്ടു്. നമുക്കു പിൻഭാഗത്തുകൂടി പുറത്തിറങ്ങി സുവർണ്ണഗ്രാമത്തിലേക്കു തിരിക്കാം.”

എന്നു പറഞ്ഞു രാജ്ഞി രാജാവിന്റെ കൈക്കുപിടിച്ചു പിൻഭാഗത്തുള്ള വാതിലിൽക്കൂടെ പുറത്തുകടന്നു സുവർണ്ണഗ്രാമത്തിലേയ്ക്കു് യാത്ര ആരംഭിച്ചു. അസമർത്ഥനും രാജവംശത്തിനു കളങ്കവും ആയ ആ രാജാവോടുകൂടെത്തന്നെ ഗൌഡരാജ്യത്തിലെ രാജലക്ഷ്മിയും അവിടെനിന്നു പിന്മാറി.

പതിനാറു സഹചരന്മാരോടുകൂടി മർക്കടാകാരനായ ബക്ത്യാർഖിൽജി ഗൌഡേശ്വരന്റെ രാജമന്ദിരത്തെ കീഴടക്കി.

അറുപതു സംവത്സരങ്ങൾക്കുശേഷം യവനചരിത്രജ്ഞനായ മിൻഹാജഉദ്ദീൻ ഇങ്ങിനെ എഴുതിവെച്ചിട്ടുണ്ടു്. ഇതിൽ എത്ര കണ്ടു സത്യമുണ്ടു് എത്ര കണ്ടു കളവുണ്ടു് എന്നതു് ആൎക്കറിയാം? മനുഷ്യൻ വരക്കുന്ന ചിത്രത്തിൽ സിംഹത്തെ പരാജിതനായും മനുഷ്യനെ സിംഹത്തിന്റെ അപമാനകർത്താവായുമാണു വരക്കാറുള്ളതെങ്കിൽ ആ ചിത്രഫലകത്തെ സിംഹത്തിന്റെ കയ്യിൽകൊടുത്താൽ എന്തുമാതിരി ചിത്രമായിരിക്കും വരയ്ക്കുക? മനുഷ്യൻ മൂഷികനെപ്പോലെയാണെന്നാണു് തോന്നുന്നതു്. മന്ദഭാഗിനിയായ വംഗഭൂമി പ്രകൃത്യാ ഉജ്ജ്വലയാകയാൽ ശത്രുഹസ്തത്തിൽ അതൊരു ചിത്രഫലകമായിത്തീൎന്നു.

## ആറാം അദ്ധ്യായം

ഗൌഡേശ്വരമന്ദിരത്തിൽ അധിഷ്ഠിതനായ ബക്ത്യാർ ഖിൽജി ധർമ്മാധികാരിയുടെ അടുക്കലേക്കു ദൂതനെ അയച്ചു. ധ

ന്മാധികാരിയെ കാണാൻ ആഗ്രഹമുണ്ടെന്നറിയിച്ചു. അയാളുമായി യവനൻ സന്ധിനിബന്ധന ചെയ്തിട്ടുണ്ടല്ലൊ. അതിന്റെ ഫലോല്പാദനത്തിന്നുള്ള സമയം ഇപ്പോറം ഉപസ്ഥിതമായിരിക്കുന്നു!

പശുപതി ഇഷ്ടദേവതയെ പ്രണാമം ചെയ്തു, കുപിതയായ മനോരമയോടു യാത്രയും പറഞ്ഞു, ഇടയ്ക്കു് ഉല്ലസിച്ചും ഇടയ്ക്കു ശങ്കിച്ചും യവനസമീപത്തിൽ എത്തിച്ചേൎന്നു. ബക്ത്യാർ ഖിൽജി എഴുന്നേററു അയാളെ എതിരേററു കുശലപ്രശ്നം ചെയ്തു. രാജഭൃത്യവൎഗ്ഗങ്ങളുടെ രക്തനദിയിൽ പാദപ്രക്ഷാളനം ചെയ്തു അവിടെ എത്തിച്ചേൎന്ന പശുപതിയ്ക്കു് യാതൊന്നും ഉത്തരം പറവാൻ കഴിഞ്ഞില്ല. ബക്ത്യാർഖിൽജിക്ക് അയാളുടെ മനോഭാവം മനസ്സിലായി. "പണ്ഡിതശ്രേഷ്ഠ! രാജസിംഹാസനത്തിൽ ആരോഹണം ചെയ്യുവാനുള്ള മാൎഗ്ഗം കുസുമാവൃതമല്ല. ഈ വഴിക്കേ പോകുമ്പോറം ബന്ധുക്കളുടെ അസ്ഥികറം എപ്പോഴും കാലിൽ തറക്കും." എന്നു പറഞ്ഞു.

പശുപതി— വാസ്തവം. വിരോധികളെ വധിക്കുന്നതു് ആവശ്യമാണ്. പക്ഷെ ഇവർ വിരോധികളല്ലല്ലൊ.

ബക്ത്യാർ— "ഈ രക്തപ്രവാഹം കാണുമ്പോറം അങ്ങു ചെയ്ത വാഗ്ദത്തത്തിന്റെ സ്മരണ അസുഖകരമായി തോന്നുന്നുണ്ടൊ?

പശു— "ഞാൻ വാഗ്ദത്തം ചെയ്തപോലെ തീൎച്ചയായും ചെയ്യും.

മഹാശയനായ അങ്ങും അപ്രകാരം ചെയ്യുമെന്നാണ് എന്റെ പൂൎണ്ണവിശ്വാസം.

ബക്ത്യാർ— അതിനെപ്പററി ഒട്ടും സംശയിക്കേണ്ടതില്ല. എനിക്ക് ഒരപേക്ഷമാത്രമുണ്ട്.

പശു— കല്പിക്കാമല്ലൊ.

ബക്ത്യ— കുത്തബ്ബുദ്ദീൻ ഗൌഡസാമ്രാജ്യഭാരം അങ്ങേക്ക് തന്നിരിക്കുന്നു. ഇന്നുമുതൽ അങ്ങാണ് വംഗദേശത്തിലെ രാജ

പ്രതിനിധി. പക്ഷേ, ഇസ്ലാംമതക്കാരനല്ലാത്ത യാതൊരാളും തന്റെ രാജ്യകാൎയ്യങ്ങളിൽ നിയുക്തനാകാൻ പാടില്ലെന്നു യവനചക്രവൎത്തിക്ക് നിൎബ്ബന്ധമുണ്ട്. അതുകൊണ്ട്. അങ്ങ് ഇസ്ലാംമതം സ്വീകരിക്കണം. പശുപതിയുടെ മുഖം വാടിക്കരിഞ്ഞു. "സന്ധിക്കരാർ ചെയ്യുന്നസമയത്ത് ഇങ്ങിനെ യാതൊരു പ്രസ്താവവും ഉണ്ടായിരുന്നില്ല."

ബക്ത്യാ— ഉണ്ടായിരുന്നില്ലെങ്കിൽ അതു പ്രമാദംകൊണ്ടുള്ള ഓൎമ്മക്കേടുമാത്രമാണ്. എന്നുതന്നെയല്ലാ ഇങ്ങിനെയൊരു കാൎയ്യം അന്നു പ്രസ്താവിച്ചിരുന്നില്ലെങ്കിൽക്കൂടി അങ്ങേപ്പോലെയുള്ള ഒരു ബുദ്ധിമാനാൽ അത് അനായാസേന അനുമേയവുമാണല്ലോ. മുസൽമാന്മാർ ബങ്കാളരാജ്യം ജയിച്ചുടക്കി വീണ്ടും അതു ഒരു ഹിന്ദുവിനു കൊടുക്കുക എന്നത് സംഭാവ്യമല്ലല്ലോ.

പശു— ഞാൻ ബുദ്ധിമാനാണെന്നു പറഞ്ഞ് അങ്ങയുടെ അടുക്കൽ വരാൻ ധൈൎയ്യപ്പെടുന്നില്ല.

ബക്ത്യാ— അതിരിക്കട്ടെ. അങ്ങു യവനധൎമ്മം അവലംബിക്കുവാനല്ലേ തീൎച്ചപ്പെടുത്തിയിരിക്കുന്നത്?

പശു— (ഗൎവ്വത്തോടെ) യവനചക്രവൎത്തിയുടെ സാമ്രാജ്യം തരാമെന്നുപറഞ്ഞാൽക്കൂടി സനാതനധൎമ്മത്തെ വെടിഞ്ഞു നരകത്തിൽ ചെന്നു വീഴുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല എന്നാണ് ഞാൻ തീൎച്ചപ്പെടുത്തിയിരിക്കുന്നത്.

ബക്ത്യാ— ഇതു അങ്ങയുടെ ഭ്രമമാണ്. സനാതനധൎമ്മം എന്നു പറയുന്നതു കേവലം ഭൂതഗണങ്ങളുടെ പൂജയാണ്. "കൊറാ"നിൽ പറഞ്ഞിട്ടുള്ള ധൎമ്മമാണ് സത്യമായ ധൎമ്മം. മഹമ്മദിനെ ഭജിച്ച് ഇഹപരലോകങ്ങളിൽ മംഗല്യം പ്രാപിക്കുക.

പശുപതിയ്ക്ക് യവനന്റെ ശഠസ്വഭാവം മനസ്സിലായി. തന്റെ കാൎയ്യം സാധിച്ചശേഷം സന്ധിനിബന്ധനകൾക്ക് കപടപ്രയോഗത്താൽ ഭംഗം വരുത്തുവാനാണ് അവൻ

ഉദ്ദേശിക്കുന്നതെന്നും കപടപ്രയോഗംകൊണ്ടു സാധിച്ചില്ലെങ്കിൽ ബലപ്രയോഗം തുടങ്ങാതിരിക്കയില്ലെന്നും അവൻ കണ്ടറിഞ്ഞു. കപടം പ്രയോഗിക്കുന്നവരോട് കാപട്യം അവലംബിക്കാതിരുന്നാൽ പന്തിയാവുകയില്ലെന്ന് പശുപതി തീർച്ചപ്പെടുത്തി. "കല്പനപോലെ. ഞാൻ കല്പനപോലെ ചെയ്തുകൊള്ളാം." എന്നു പറഞ്ഞു.

ബക്ത്യാർഖിൽജിക്കും പശുപതിയുടെ മനോഭാവം മനസ്സിലായി. ബക്ത്യാർ പശുപതിയെക്കാൾ സമർത്ഥനായിരുന്നില്ലെങ്കിൽ ഗൌഡദേശം പിടിച്ചടക്കുവാൻ അയാൾക്കു ഇത്ര എളുപ്പത്തിൽ സാധിക്കുന്നതല്ലായിരുന്നു. "ഈ രാജ്യം യുദ്ധത്തിൽ ജയിച്ചടക്കുവാൻ സാധിക്കയില്ല. സാമർത്ഥ്യത്താൽ മാത്രമേ ഇതിനെ ജയിക്കാൻ സാധിക്കയുള്ളു." എന്നാണു വംഗഭൂമിയുടെ തലയിലെഴുത്ത്.

ബക്ത്യാർഖിൽജി—"നന്നായി. ഇന്നു ഞങ്ങൾക്കൊരു സുദിനമാണ്. ഈ മാതിരി കാര്യങ്ങളിൽ കാലവിളംബം അനാശാസ്യമാണ്. ഞങ്ങളുടെ പുരോഹിതൻ ഇവിടെത്തന്നെയുണ്ട്. ഇപ്പോൾതന്നെ അദ്ദേഹം അങ്ങയ്ക്കു ഇസ്ലാംധർമ്മം ഉപദേശിക്കും."

"നശിക്കട്ടെ" എന്നു ആത്മഗതമായി പറഞ്ഞുകൊണ്ട് പശുപതി ഇപ്രകാരം അറിയിച്ചു:— "എനിക്ക് ഒരൊട്ടു സമയം തരണം. ഞാൻ എന്റെ പരിവാരങ്ങളെ കൂട്ടിക്കൊണ്ടുവരാം. അവരോടുകൂടി ഇസ്ലാംമതം ദീക്ഷിക്കുന്നതാണു അധികം നല്ലതു്.

ബക്ത്യാർ— അവരെ ഞാൻ ആളയച്ചുവരുത്താം. നിങ്ങൾ ഈ ഭടന്റെകൂടെ പോയി കുറച്ചു വിശ്രമിക്കുക.

ഭടൻവന്നു പശുപതിയെ പിടിച്ചു. പശുപതിക്കു ദേഷ്യം വന്നു. "എന്താണിതു്? ഞാൻ ബന്ധനത്തിലാണോ?"

ബക്ത്യാർ— തല്ക്കാലത്തേക്കു അങ്ങിനെതന്നെ.

പശുപതി രാജമന്ദിരത്തിൽതന്നെ ബന്ധനസ്ഥനായി! എട്ടുകാലിയുടെ വലപൊട്ടി. അതിൽ താൻതന്നെ പെട്ടുകയും ചെയ്തു.

പശുപതി ഒരു ബുദ്ധിമാനായിട്ടാണല്ലോ വായനക്കാർ പരിചയപ്പെട്ടിട്ടുള്ളത്. ശത്രുവിനെ ഇത്ര അധികം വിശ്വസിച്ച് യാതൊരു സഹായവും കൂടാതെ അവർക്കു പുരിമദ്ധ്യത്തിലേക്കു പ്രവേശം അനുവദിച്ചപ്പോൾ അയാളുടെ സാമർത്ഥ്യം എവിടെപ്പോയി? പക്ഷേ വിശ്വസിച്ചില്ലെങ്കിൽ എന്തായിരുന്നു ചെയ്യുക? വിശ്വസിച്ചില്ലെങ്കിൽ യുദ്ധം ചെയ്യേണ്ടിവരുമായിരുന്നു. എട്ടുകാലി വലയിൽ കുടുങ്ങി. യുദ്ധം ചെയ്യേണ്ടിവന്നതുമില്ല.

അന്നു രാത്രിസ്സമയത്തു മഹാവനത്തിൽനിന്ന് ഇരുപതിനായിരം യവനന്മാർ നവദ്വീപത്തിൽ വന്നുകയറി. നവദ്വീപമർദ്ദനം സമാപ്തമായി. അന്നു അസ്തമിച്ച സൂര്യൻ പിന്നീടു ഉദിച്ചിട്ടില്ല. പിന്നെ ഉദയം ഉണ്ടായിട്ടില്ലേ? ഉദയാസ്തമനങ്ങൾ രണ്ടും സ്വാഭാവികനിയമമാണല്ലോ.

## ആറാം അദ്ധ്യായം

### കൂടു പൊളിഞ്ഞു.

പശുപതി ഗൃഹത്തിലുണ്ടായിരുന്നസമയത്തെല്ലാം മനോരമയെ നോക്കിക്കൊണ്ടിരുന്നു. ഗൃഹത്തിലെ സകല വാതിലുകളും ബന്ധിച്ചു ശാന്തശീലനെ ഗൃഹരക്ഷയ്ക്കു നിർത്തിയശേഷമാണ് അയാൾ യവനനെ കാണാൻ പോയത്.

പശുപതി പോയ ഉടനെ മനോരമ ഓടിപ്പോകാനുള്ള ശ്രമം ചെയ്തുതുടങ്ങി. വീട്ടിലെ എല്ലാ മുറികളിലും ചെന്ന് നോക്കിയെങ്കിലും അവിടെ ഒന്നും രക്ഷപ്പെടുവാനുള്ള മാർഗ്ഗം

യാതൊന്നും കണ്ടില്ല. ജനവാതിലുകളെല്ലാം നിലത്തുനിന്നു വളരെ പൊന്തീട്ടായിരുന്നു. അവയുടെ ഉള്ളിൽകൂടി ഒരാൾക്കു കടക്കാനും പ്രയാസമായിരുന്നു. അഥവാ കടക്കാമെങ്കിൽതന്നെ അത്ര ഉയരത്തിൽനിന്നു് ഭൂമിയിലേക്കു ചാടിയാൽ എല്ലുനുറുങ്ങിപ്പോവുകയും ചെയ്യും. പക്ഷെ മനോരമ ഭ്രാന്തത്തിയാണല്ലോ. അവൾ ആ വഴിയെതന്നെ പുറത്തുചാടാൻ മനസ്സിലുറച്ചു.

പശുപതി പുറത്തേക്കു പോയ ഉടനെതന്നെ മനോരമ പശുപതിയുടെ ശയനമുറിയിലെ കട്ടിലിന്മേൽ കയറി. കട്ടിലിന്മേൽനിന്നു് ജനലിലേക്കു കയറാൻ എളുപ്പമാണ്. അങ്ങിനെ കയറി മനോരമ ജനലിന്റെ പഴുതിൽകൂടെ ആദ്യം രണ്ടു കൈകളും പിന്നീടു തലയും അനന്തരം മാറോളം ശരീരവും പുറത്തേക്കു തള്ളി. ജനലിനരികെ ഉദ്യാനത്തിൽ ഒരു മാവിന്റെ ചെറുകൊമ്പു് ചാഞ്ഞുകിടന്നിരുന്നു. മനോരമ ആ കൊമ്പുപിടിച്ചു ശരീരം മുഴുവനും ജനലിൽനിന്നു പുറത്തേക്കു കടത്തി. അവളുടെ ഭാരത്താൽ ആ കോമളശാഖ കീഴ്പ്പോട്ടു താണു. അപ്പോൾ അവൾ ഭൂമിയിൽനിന്നു് അധികം ദൂരത്തല്ലാത്ത ഒരു സ്ഥാനത്തിലെത്തി. മനോരമ മരക്കൊമ്പുവിട്ടു് അനായാസേന ഭൂമിയിലേക്കു ചാടി ക്ഷണനേരംപോലും താമസിക്കാതെ ജനാർദ്ദനന്റെ വീട്ടിലേക്കു ഓടി.

---

# ഏഴാം അദ്ധ്യായം

## യവനവിപ്ലവം.

അന്നു രാത്രി നവദ്വീപനഗരം വിജയോന്മത്തരായ യവനസൈന്യങ്ങളുടെ നിഷ്പീഡനത്താൽ കോളിളക്കംമറിയുന്ന സമുദ്രംപോലെ ചഞ്ചലമായിത്തീൎന്നു. അനേകം അശ്വാരോഹിക

ളാലും, അനേകം പദാതികളാലും, അനേകം ശൂലഖഡ്ഗധനുർദ്ധരന്മാരാലും രാജമാർഗ്ഗം ആപൂർണ്ണമായി. സേനാബലശൂന്യമായ രാജധാനിയിലെ നാഗരികന്മാർ പേടിച്ചു് ഗൃഹമദ്ധ്യത്തിൽ കടന്നുകൂടി വാതിലടച്ചു ഇഷ്ടദേവതകളുടെ നാമം ജപിച്ചു.

ഹതഭാഗ്യരും ആശ്രയഹീനരുമായ ഒന്നോ രണ്ടോ ആളുകളെ വഴിയിൽകണ്ടാൽ യവനർ അവരെ ശൂലംകൊണ്ടു കുത്തിക്കൊല്ലുകയും വാതിലടച്ചു വീടുകൾ ആക്രമിക്കുകയും ചെയ്തു. ചിലേടത്തു വാതിൽ കുത്തിപ്പൊളിച്ചും, ചിലേടത്തു ചുമർ ചാടിക്കയറിയും ചിലേടത്തു ഗൃഹസ്ഥന്മാർക്കു ജീവനാശം വരുത്തിയും അവർ ഗൃഹപ്രവേശം ചെയ്തു. ഒരു വീട്ടിനു ഉള്ളിൽ കടന്നാൽ ഗൃഹസ്ഥന്റെ സർവ്വസ്വവും അപഹരിക്കുക. സ്ത്രീകളെയും പുരുഷന്മാരെയും വൃദ്ധന്മാരെയും വനിതകളെയും ബാലന്മാരെയും ഒരുപോലെ വെട്ടിക്കൊല്ലുക, ഇങ്ങിനെയെല്ലാമായിരുന്നു അവരുടെ സമ്പ്രദായം.

സകല ഗൃഹങ്ങളും രക്തപ്രവാഹത്തിൽ മുഴുകിക്കിടന്നു. രാജമാർഗ്ഗവും രക്തപ്രവാഹത്താൽ പങ്കിലമായി. യവനസൈന്യം രക്തചിത്രമയമായി. അപഹൃതമായ ദ്രവ്യഭാരത്താൽ കുതിരകളുടെ പുറവും, മനുഷ്യരുടെ ചുമലും പീഡിതമായി. ശൂലാഗ്രവിദ്ധങ്ങളായ ബ്രാഹ്മണശിരസ്സുകൾ ഭീഷണഭാവത്തോടെ കാണപ്പെട്ടു. ബ്രാഹ്മണരുടെ യജ്ഞോപവീതങ്ങൾ അശ്വങ്ങളുടെ ഗളദേശത്തു് തൂങ്ങി കിടപ്പായി. സിംഹാസനസ്ഥമായിരുന്ന സാളഗ്രാമശിലകളെല്ലാം യവനരുടെ ചവിട്ടുകല്ലുകളായി.

കുതിരക്കുളമ്പിന്റെ ഒച്ച, പട്ടാളക്കാരുടെ കോലാഹലം, ആനകളുടെ നിലവിളി, യവനരുടെ ജയശബ്ദം, പീഡിതന്മാരുടെ ആർത്തനാദം, അമ്മമാരുടെ മുറവിളി, കുട്ടികളുടെ കരച്ചിൽ, വയസ്സന്മാരുടെ ആവലാതി, യുവതികളുടെ നിലവിളി, ഇങ്ങിനെയുള്ള ഭയങ്കരശബ്ദങ്ങളാൽ ആകാശദേശം മാറെറാലികൊണ്ടു.

യവനന്മാരെ നിഗ്രഹിക്കാൻവേണ്ടി മാധവാചാര്യർ വളരെ പണിപ്പെട്ടു നവദ്വീപത്തിലേക്കു കൂട്ടിക്കൊണ്ടുവന്ന ആ വീരപുരുഷൻ ഇപ്പോൾ എവിടെ? ഭയാനകമായ ഈ യവനപ്രളയകാലത്ത് ഹേമചന്ദ്രൻ യുദ്ധോന്മുഖനായിരുന്നില്ല, ഒററയ്ക്കു യുദ്ധോന്മുഖനായിട്ട് എന്താണു പ്രയോജനം?

ഹേമചന്ദ്രൻ ആ സമയത്ത് തൻെറ ശയനമുറിയിൽ കിടക്കുകയായിരുന്നു. നഗരാക്രമണത്തിൻെറ കോലാഹലം അദ്ദേഹത്തിൻെറ കണ്ണുകളിൽ പ്രവേശിച്ചു. എന്താണീ ശബ്ദം?" എന്നു അദ്ദേഹം ദിഗ്വിജയനോടു ചോദിച്ചു.

"യവനസൈന്യം നഗരത്തെ ആക്രമിക്കുകയാണു" എന്നായിരുന്നു ദിഗ്വിജയൻെറ മറുപടി.

ഹേമചന്ദ്രൻ ഒന്നു നടുങ്ങിപ്പോയി. ബക്ത്യാർ രാജമന്ദിരത്തിൽ കടന്നതും രാജാവ് ഓടിപ്പോയതും അദ്ദേഹം അറിഞ്ഞിരുന്നില്ല, ആ വർത്തമാനം ദിഗ്വിജയൻ ഹേമചന്ദ്രനെ അറിയിച്ചു.

ഹേമ— നഗരവാസികൾ എന്തുചെയ്തു?

ദിഗ്വി— ഓടി രക്ഷപ്പെടുവാൻ സാധിച്ചവർ ഓടി രക്ഷപ്പെട്ടു. കഴിയാത്തവർ പ്രാണത്യാഗം ചെയ്തു.

ഹേമ— പിന്നെ, ഗൌഡസൈന്യം?

ദിഗ്വി— ആർക്കു വേണ്ടീട്ടാണ് യുദ്ധം ചെയ്യേണ്ടതു്? രാജാവു ഓടിപ്പോയി. അവരും അവരവരുടെ വഴിക്കു പോയി.

ഹേമ— എൻെറ കുതിരയെ തെയ്യാറാക്കുക. ദിഗ്വിജയനു വിസ്മയം തോന്നി. "എങ്ങട്ടാണു പോകുവാൻ ഭാവം?"

ഹേമ— നഗരത്തിലേക്കു.

ദിഗ്വി— തനിച്ചോ?

ഹേമചന്ദ്രൻ പുരികം ചുളിച്ചു. അതു കണ്ടു ഭീതനായ ദിഗ്വിജയൻ കുതിരയെ തെയ്യാറാക്കുവാൻ പോയി.

അനന്തരം ഹേമചന്ദ്രൻ ശരിയായ യുദ്ധസാമഗ്രികൾ ധരിച്ച് കുതിരപ്പുറത്തുകയറി. ഭീഷണമായ ശൂലം കയ്യിലേന്തി

കൊണ്ടു് നിർഝരിണീപ്രേരിതമായ ജലബിംബംപോലെ അസീമമായ യവനസേനാസമുദ്രത്തിലേക്കു കുതിച്ചു.

യവനന്മാർ യുദ്ധംചെയ്തിരുന്നില്ല. അപഹരണം മാത്രമേ അവർ ചെയ്തിരുന്നുള്ളു എന്നു ഹേമചന്ദ്രൻ മനസ്സിലാക്കി. യുദ്ധത്തിന്നായി ആരുംതന്നെ അവരോടെതിരിട്ടിരുന്നില്ല. അവർക്കു യുദ്ധത്തിൽ അഭിരുചിയും ഉണ്ടായിരുന്നില്ല. അപഹരണം ചെയ്യുന്നതെല്ലാം യുദ്ധംകൂടാതെയാണു്. യവനന്മാർ ഒന്നായിച്ചേർന്നു ഹേമചന്ദ്രനെ നശിപ്പിക്കാനുള്ള ശ്രമമൊന്നും ചെയ്തില്ല. ഒററയൊററയായിത്തന്നെ എതിരിട്ട യവനന്മാരെ അദ്ദേഹം തൽക്ഷണം കൊന്നുവീഴ്ത്തി.

ഹേമചന്ദ്രൻ അപ്രസന്നനായിത്തീൎന്നു. അദ്ദേഹം യുദ്ധം ചെയ്യാമെന്ന മോഹത്തോടുകൂടിയായിരുന്നു പുറപ്പെട്ടിരുന്നതു്. പക്ഷേ യവനന്മാർ ആദ്യമേ വിജയികളായിത്തീരുകയാൽ, അൎത്ഥസംഗ്രഹത്തെ ത്യജിച്ചു് അദ്ദേഹത്തോടു യുദ്ധംചെയ്യേണമെന്നു് അവൎക്കാഗ്രഹമുണ്ടായിരുന്നില്ല "മരങ്ങളിലെ ഇലകൾ ഒന്നൊന്നായി തല്ലിക്കൊഴിച്ചതുകൊണ്ടു് അരണ്യം നിഷ്പത്രമായിത്തീരുമോ? യവനന്മാരെ ഒന്നൊന്നായി നിഗ്രഹിച്ചിട്ടെന്തുഫലം? യവനൻ യുദ്ധംചെയ്യയില്ല. യവനനെ വധിച്ചതുകൊണ്ടുമാത്രം എന്താണൊരു സുഖം? ഗൃഹസ്ഥന്മാരുടെ സംരക്ഷണത്തിൽ സഹായിക്കുന്നതാണു് അധികം നല്ലതു്" എന്നു ഹേമചന്ദ്രൻ തീൎച്ചപ്പെടുത്തി. പക്ഷേ ഇതും എളുപ്പത്തിൽ സാധിക്കുമെന്നു് അദ്ദേഹത്തിന്നു തോന്നിയില്ല. രണ്ടു യവനന്മാരുമായി താൻ യുദ്ധംചെയ്യുമ്പോൾ മററുചിലർ ആ അവസരംനോക്കി ഗൃഹസ്ഥന്റെ സൎവ്വസ്വവും അപഹരിക്കുമല്ലോ. എന്നാലും വേണ്ടതില്ല, തന്നാൽ സാധിക്കുംപോലെ ആൎത്തരക്ഷണം ചെയ്യേണ്ടതാണെന്നു അദ്ദേഹം തീൎച്ചയാക്കി. വഴിക്കടുത്തുള്ള ഒരു കുടിലിൽനിന്നു് ഒരു ആൎത്തനാദം അദ്ദേഹത്തിന്റെ കാതിൽപെട്ടു. യവനാക്രമണം നിമിത്തമുള്ള ദീനപ്രലാപമായിരിക്കാമെന്നു കരുതി ഹേമചന്ദ്രൻ ആ കുടിലി

നുള്ളിലേക്കു ചെന്നു. അതിനുള്ളിൽ യവനൻ ഉണ്ടായിരുന്നില്ല. പക്ഷേ, യവനസൈന്യത്തിന്റെ അടയാളങ്ങളെല്ലാം കാണ്മാനുണ്ടായിരുന്നു. പറയത്തക്ക ദ്രവ്യം യാതൊന്നും അവിടെ ഇല്ലായിരുന്നു. ഒരു ബ്രാഹ്മണൻ മുറിവേററ് നിലവിളിച്ച് കിടക്കുന്നുണ്ടായിരുന്നു. ആ ഘാതത്തിന്റെ ഗൌരവം നിമിത്തം അയാൾ മരിക്കാറായിരുന്നു. ഹേമചന്ദ്രനെ കണ്ട ഉടനെ യവനനാണെന്ന് ധരിച്ച് ആ ബ്രാഹ്മണൻ ഇങ്ങിനെ നിലവിളിച്ചുതുടങ്ങി "വാ- എന്നെ കുത്തുക- വേഗത്തിൽ വാവട്ടെ- കൊല്ല്- എന്റെ ശിരസ്സെടുത്ത് ആ രാക്ഷസിക്കു കൊടുക്കുക- ഹാ- പ്രാണൻ പോകുന്നു- വെള്ളം- വെള്ളം. വെള്ളംതരാനാരെങ്കിലും ഉണ്ടോ?"

ഹേമചന്ദ്രൻ — "നിങ്ങളുടെ വീട്ടിൽ വെള്ളമുണ്ടോ?"

ബ്രാഹ്മണൻ — (ഇടറിക്കൊണ്ട്) — "എന്തോ അറിഞ്ഞില്ല. ഓർമ്മയില്ല. വെള്ളം- വെള്ളം- പിശാചീ- ആ പിശാചി നിമിത്തം എന്റെ പ്രാണൻ പോകുന്നു."

ഹേമചന്ദ്രൻ കുടിലിനുള്ളിൽ അങ്ങുമിങ്ങും അന്വേഷിച്ച്, ഒരു പാത്രത്തിൽ വെള്ളം നിറച്ചുവെച്ചിരിക്കുന്നതു കണ്ടു. വേറൊരു പാത്രം കിട്ടായ്കയാൽ ഇലകോട്ടി അതിൽ വെള്ളമൊഴിച്ച് ബ്രാഹ്മണന്ന് കുടിക്കാൻ കൊടുത്തു. അപ്പോൾ ബ്രാഹ്മണൻ "വേണ്ട, വേണ്ട, യവനൻ തൊട്ടവെള്ളം ഞാൻ കുടിക്കുകയില്ല" എന്നു പറഞ്ഞു.

ഹേമചന്ദ്രൻ— ഞാൻ യവനനല്ല. ഞാൻ ഹിന്ദുവാണ്. എന്റെ കയ്യിൽനിന്ന് വെള്ളം കുടിക്കാൻ വിരോധമില്ല. എന്റെ വർത്തമാനം കേട്ടാൽ മനസ്സിലാവുന്നില്ലേ?

ബ്രാഹ്മണൻ വെള്ളം കുടിച്ചു.

ഹേമ— ഇനി എന്തുപകാരമാണ് ഞാൻ ചെയ്യേണ്ടത്.

ബ്രാഹ്മ— വേറെ എന്താണ് ചെയ്യേണ്ടതു? മരിക്കാറായവക്ക് എന്തുചെയ്യാനാണ്?

ഹേമ— നിങ്ങൾക്കു സ്വന്തം ആളുകളില്ലേ? ഉണ്ടെങ്കിൽ അവരെ നിങ്ങളുടെ അടുക്കൽ കൂട്ടിക്കൊണ്ടുവരട്ടെ?

ബ്രാ— ആരാണ്? പലരും ഉണ്ട്. അവരുടെ കൂട്ടത്തിൽ അവളാണ് രാക്ഷസി. ആ രാക്ഷസി- അവളോട് പറയണം- പറയണം. എന്റെ അപ- അപരാധത്തിന്ന പ്രതിഫലം കിട്ടിയെന്ന്.

ഹേമ— ആരാണവൾ. ആരോടാണ ഞാൻ പറയേണ്ടത്?

ബ്രാ— ആരാണെന്നോ? ആ പിശാചി, പിശാചി, മൃണാളിനി, മൃണാളിനി, മൃണാളിനി- പിശാചീ!"

ബ്രാഹ്മണൻ വല്ലാതെ നിലവിളിക്കാൻ തുടങ്ങി, ഹേമചന്ദ്രൻ മൃണാളിനിയുടെ പേരുകേട്ടൊന്ന നടുങ്ങി. "മൃണാളിനി നിങ്ങളുടെ ആരാണ്" എന്ന ചോദിച്ചു.

ബ്രാ— "മൃണാളിനി എന്റെ ആരാണെന്നോ? ആരുമല്ല. എന്റെ കാലൻ.

ഹേമ— മൃണാളിനി നിങ്ങൾക്കെന്തു ദ്രോഹംചെയ്തു?

ബ്രാഹ്മ— എന്തു ദ്രോഹം ചെയ്തു എന്നോ? ഒന്നുമില്ല. ഞാൻ- ഞാൻ അവൾക്ക കഷ്ടകാലം വരുത്തിക്കൂട്ടി. അതിന്റെ പ്രതികാരമാണിതു്.

ഹേമ— എന്തു കഷ്ടകാലമാണ വരുത്തിക്കൂട്ടിയതു്.

ബ്രാഹ്മ— എനിക്ക സംസാരിക്കാൻ ശക്തിയില്ല. വെള്ളം തരിക. ഹേമചന്ദ്രൻ വീണ്ടും അയാൾക്ക വെള്ളം കൊടുത്തു. ബ്രാഹ്മണന്ന വെള്ളം കുടിച്ചുശേഷം കുറച്ചുകൂടി ജീവൻ വന്നു. ഹേമചന്ദ്രൻ ചോദിച്ചു." നിങ്ങളുടെ പേരെന്താണ്?"

ബ്രാ— വ്യോമകേശൻ.

ഹേമചന്ദ്രന്റെ കണ്ണിൽനിന്ന തീപ്പൊരി പാറി. ചുണ്ടു കടിച്ചമർത്തി കയ്യിലുണ്ടായിരുന്ന ശൂലത്തിൽ മുഷ്ടിബന്ധം ദൃഢതരമായി. പക്ഷെ, ഉടനെ വീണ്ടും ശാന്തനായിത്തീൎന്നു. "നിങ്ങളുടെ വീടെവിടെയാണ്?'' എന്ന ചോദിച്ചു.

ബ്രാഹ്മ— ഗൌഡത്തിൽ. ഗൌഡം അറിയുകയില്ലേ? മൃണാളിനി ഞങ്ങളുടെ വീട്ടിലായിരുന്ന താമസിച്ചിരുന്നതു്.

ഹേമ— എന്നിട്ടോ?

വ്യോമ— എന്നിട്ടെന്താണ്? ഞാൻ ഈ സ്ഥിതിയിലായി. മൃണാളിനി പാപിഷ്ഠയാണ്. തീരെ ദയയില്ലാത്തവളാണ്. എന്നെ തിരിഞ്ഞുനോക്കാറുംകൂടി ഇല്ല. ദേഷ്യംനിമിത്തം ഞാൻ അവളെപ്പററി അച്ഛനോട് അയഥാർത്ഥമായ ചില പരാതികൾ പറഞ്ഞു. യാതൊരു കുററവും ചെയ്യാത്ത അവളെ അച്ഛൻ പുറത്താക്കി. അതുനിമിത്തം ആ രാക്ഷസി ഞങ്ങളെ വിട്ടുപോയി!

ഹേമ— എന്നിട്ടും നിങ്ങൾ അവളെ എന്തിനാണിങ്ങിനെ ശപിക്കുന്നത്.

വ്യോമ— ശപി- ശപിക്കുന്നതോ? മൃണാളിനി എന്നെ തിരിഞ്ഞുനോക്കാറില്ല. ഞാൻ- ഞാൻ അവളെ കണ്ടിട്ടാണ് ജീവസന്ധാരണം ചെയ്തിരിക്കുന്നത്. അവൾ പൊയ്ക്കളഞ്ഞു. അന്ന- അന്നമുതൽ ഞാൻ സർവ്വസ്വവും ത്യജിച്ച് പല ദിക്കിലും പോയി. ഒരു ദിക്കിലും ആ പിശാചിനെ കണ്ടുകിട്ടിയില്ല. ഗിരിജയ- ഭിക്ഷക്കാരത്തി- അവളുടെ ദാസി പറഞ്ഞു നവദ്വീപത്തിലേക്കു വന്നിട്ടുണ്ടെന്ന്. അതുകേട്ട് ഞാൻ നവദ്വീപത്തിലേക്കു വന്നു. അവിടെയും അവളെ കണ്ടില്ല. ഇപ്പോൾ യവന- യവനന്റെ കയ്യിൽപെട്ടു മരിക്കാറായി. രാക്ഷസിയെ കൊല്ലിയാതെ മരിക്കാറായത്. അവളെ കണ്ടാൽ പറഞ്ഞേക്കണം. എന്റെ പാപത്തിന്റെ ഫലം അനുഭവിപ്പിച്ചു എന്ന്.

അതിനുശേഷം വ്യോമകേശനു സംസാരിക്കാൻ സാധിച്ചില്ല. നിർവ്വാണോന്മുഖമായ ദീപം അണഞ്ഞു. ക്ഷണനേരത്തിനുള്ളിൽ മുഖംകൊണ്ട് വികടമായ ചില ഗോഷ്ടികൾ കാണിച്ച് വ്യോമകേശൻ പ്രാണത്യാഗം ചെയ്തു.

ഹേമചന്ദ്രൻ പിന്നെ അവിടെ നിന്നില്ല. യവനവധം ചെയ്തതുമില്ല. അദ്ദേഹം എങ്ങിനെയോ പണിപ്പെട്ടു തന്റെ ഗൃഹത്തിൽ ചെന്നുചേർന്നു.

21 •

# എട്ടാം അദ്ധ്യായം

## മൃണാളിനിക്കു സുഖംതന്നെയോ?

മൃണാളിനിയെ ഹേമചന്ദ്രൻ കുളപ്പടവിന്മേൽ വീഴ്ത്തി എഴുന്നേററുപോയ കഥ മുമ്പെ പറഞ്ഞുവല്ലൊ ഇപ്പോഴും മൃണാളിനി അതേസ്ഥിതിയിൽതന്നെ കിടക്കുകയാണ്. ഭൂമിയിൽ അവൾക്കു പോകുവാൻ വേറൊരു സ്ഥലം ഉണ്ടായിരുന്നില്ല. എല്ലാദിക്കും അവൾക്കു ഒരുപോലെയായിരുന്നു. നേരം പുലൎന്നു. ഗിരിജായ എന്തോ ചോദിച്ചതിന്നു അവൾ യാതൊന്നും മറുപടി പറയാതെ മുഖംതാഴ്ത്തിക്കളഞ്ഞു. കുളിച്ച് ഊണുകഴിക്കേണ്ടുന്ന സമയമായി. ഗിരിജായ അവളെ വെള്ളത്തിൽ കൊണ്ടുമുക്കി സ്നാനംചെയ്യിച്ചു. സ്നാനാനന്തരം മൃണാളിനി നനഞ്ഞ വസ്ത്രത്തോടുകൂടി വീണ്ടും മുൻസ്ഥാനത്തുതന്നെ ചെന്നിരുന്നു. ഗിരിജായക്കു വളരെ വിശക്കുന്നുണ്ടായിരുന്നു. പക്ഷെ എന്തുതന്നെ ശ്രമിച്ചിട്ടും മൃണാളിനിയെ എഴുന്നേല്പിക്കുവാൻ അവൾക്കു സാധിച്ചില്ല. അടുത്തുള്ള വനത്തിൽനിന്ന് ഏതാനും പഴങ്ങൾ കൊണ്ടുവന്നു ഗിരിജായ മൃണാളിനിക്കു കൊടുത്തു. മൃണാളിനി അവ ഭക്ഷിച്ചു എന്നു മാത്രം വരുത്തി. ഉച്ഛിഷ്ടം ഗിരിജായ എടുത്തു ഭക്ഷിച്ചു.

ഇങ്ങിനെ പൂൎവ്വാചലത്തിലെ സൂൎയ്യൻ മദ്ധ്യാകാശത്തിലും, മദ്ധ്യാകാശത്തിലെ സൂൎയ്യൻ പശ്ചിമാന്തരാളത്തിലും എത്തി. നേരം സന്ധ്യയായി. എന്നിട്ടും മൃണാളിനി വീട്ടിലേക്കു തിരിച്ചു പോകാനുള്ള ലക്ഷണമൊന്നും കണ്ടില്ല, ഗിരിജായക്ക് വലിയ പരിഭ്രമമായി. തലെന്നു രാത്രിതന്നെ അവർ ഉറങ്ങീട്ടില്ലായിരുന്നു. ഇന്നു രാത്രിയും ഉറക്കമില്ലാത്ത മട്ടാണ് കാണുന്നത്. ഗിരിജായ യാതൊന്നും പറയാതെ വൃക്ഷപല്ലവങ്ങൾ ശേഖരിച്ച് കല്പടവിന്മേൽ തനിക്കു കിടക്കുവാൻ ഒരു ശയ്യ ഉണ്ടാക്കി. അപ്പോൾ മൃണാളിനിക്ക് അവളുടെ അഭിപ്രായം

മനസ്സിലായി. "നീ വീട്ടിൽപോയി കിടന്നോ" എന്നു പറഞ്ഞു.

ഗിരിജായക്കു മൃണാളിനിയുടെ വാക്കുകേട്ട് ആനന്ദമുണ്ടായി. "എന്നാൽ എന്റെകൂടെ വരിക." എന്നു പറഞ്ഞു.

മൃണാ—ഞാൻ വന്നുകൊള്ളാം.

ഗിരി—ഞാൻ അതുവരെ കാത്തിരിക്കാം. ഒരു ഭിക്ഷക്കാരത്തിക്ക് കിടക്കുവാൻ രണ്ടോ മൂന്നോ ഇലകൾ പോരായ്കയില്ല.

പക്ഷെ രാജകുമാരനുമായി ഇജ്ജന്മത്തിൽ യാതൊരു വേഴ്ചയ്ക്കും അർഹതയില്ലാത്ത ഞാൻ എന്തിനാണ് ഈ കാർത്തികമാസത്തിലെ മഞ്ഞിൽ കിടക്കുന്നത്?

മൃണാ—ഗിരിജായേ! ഹേമചന്ദ്രനുമായുള്ള വേഴ്ചയെ ഞാൻ ഉപേക്ഷിക്കുകയില്ല. ഞാൻ നാളെത്തന്നെ ഹേമചന്ദ്രന്റെ ദാസിയായിത്തീരും. ഇന്നും ഞാൻ അദ്ദേഹത്തിന്റെ ദാസിയാണ്", ഗിരിജായക്കു ദേഷ്യം വന്നു. അവൾ എഴുന്നേറ്റിരുന്നു. "എന്താണു ദേവി പറയുന്നത്. ആ പാഷണ്ഡന്റെ ദാസിയായിരിക്കുമെന്നോ? ദേവി അദ്ദേഹത്തിന്റെ ദാസിയാവാനാണു ഭാവമെങ്കിൽ ഞാനിതാ പോകുന്നു. ഞാൻ ഇനി ഇവിടെ ഇരുന്നിട്ടാവശ്യമില്ല.

മൃണാ—ഗിരിജായേ! ഹേമചന്ദ്രൻ നിന്നെ പീഢിപ്പിച്ചിട്ടുണ്ടെങ്കിൽ നീ വേറെ വല്ലേടത്തും പോയി അദ്ദേഹത്തെ അധിക്ഷേപിച്ചുകൊള്ളുക. ഹേമചന്ദ്രൻ എന്നോട് യാതൊരു നിർമ്മര്യാദവും ചെയ്തിട്ടില്ല. ഞാൻ പിന്നെ എന്തിന്ന് അദ്ദേഹത്തെ അധിക്ഷേപിക്കുന്നു? അദ്ദേഹം രാജകുമാരനും എന്റെ ഭർത്താവുമാണ്. അദ്ദേഹത്തെ പാഷണ്ഡനെന്നു പറയരുത്."

ഗിരിജായക്കു വീണ്ടും ദേഷ്യം വന്നു. വളരെ പണിപ്പെട്ടുണ്ടാക്കിയ പർണ്ണശയ്യയെ അവൾ തട്ടിനീക്കി ഇലകളെല്ലാം വലിച്ചെറിഞ്ഞു. "പാഷണ്ഡനെന്നു പറയുകയില്ലേ? ഒരിക്കലേ പറയൂ? (ശയ്യയിലെ ഏതാനും ഇലകൾ എടുത്ത് വെള്ള

ത്തിലേക്കെറിഞ്ഞു) ഒരിക്കലേ പറയൂ? പത്തുപ്രാവശ്യം പറയും. (വീണ്ടും ഇലകറം എടുത്തെറിഞ്ഞ്) നൂറുപ്രാവശ്യം പറയും (വീണ്ടും പല്ലവനിക്ഷേപം) ആയിരം പ്രാവശ്യം പറയും." ഇങ്ങിനെ അവറം ഇവകളെല്ലാം വെള്ളത്തിലേക്കെറിഞ്ഞു. "പാഷണ്ഡനെന്ന പറയുകയില്ലേ? ആരുടെ ദോഷംകൊണ്ടാണ് അയാറം ദേവിയെ തള്ളിക്കളഞ്ഞതു്?"

മൃണാ—അതു എന്റെ ദോഷംകൊണ്ടു തന്നെയാണ്. സകല വൃത്താന്തങ്ങളും വഴിക്കുവഴിയായി അദ്ദേഹത്തെ ധരിപ്പിക്കുവാൻ എനിക്കു സാധിച്ചില്ല.

ഗിരി—ദേവിയുടെ തലയൊന്നു തൊട്ടുനോക്കൂ.

മൃണാളിനി നെററി തൊട്ടുനോക്കി.

ഗിരി—എന്താണ്?

മൃണാ—വേദനയുണ്ടു്?

ഗിരി—എങ്ങിനെയുണ്ടായി ആ വേദന?

മൃണാ— എനിക്കു നിശ്ചയമില്ല.

ഗിരി—ദേവി ഹേമചന്ദ്രന്റെ മടിയിൽ തലവെച്ചു കിടന്നിരുന്നു. അയാറം തലതാഴത്തിട്ടു എഴുനേററുപോയി. കല്ലിൽ തട്ടി ദേവിയുടെ തല വേദനപ്പെട്ടു.

മൃണാളിനി കുറച്ചു ആലോചിച്ചു നോക്കിയെങ്കിലും യതൊന്നും അവറംക്ക് ഓർക്കാൻ കഴിഞ്ഞില്ല. "എനിക്ക് ഒന്നു ഓർമ്മയില്ല. തനിയെ വീണതാണെന്നാണു തോന്നുന്നതു്."

ഗിരിജായക്കു വല്ലാത്ത വിസ്മയം തോന്നി. "ദേവീ! ഈ ലോകത്തിൽ ദേവിയാണ് ഭാഗ്യവതി."

മൃണാ—എന്തുകൊണ്ടു്?

ഗിരി— ദേഷ്യമില്ലാത്തതുകൊണ്ടുതന്നെ.

മൃണാ— ഞാൻതന്നെയാണു ഭാഗ്യവതി, പക്ഷേ സംഗതി അതല്ല.

ഗിരി—പിന്നെ എന്താണ്"?

മൃണാ —ഹേമചന്ദ്രനെ എനിക്കു കാണ്മാൻ സാധിച്ചു.



## ഒമ്പതാം അദ്ധ്യായം

---

### സ്വപ്നം.

ഗിരിജായ— "വീട്ടിലേക്കു പോവുക."

മൃണാളിനി—എന്താണ് നഗരത്തിലൊരു കോലാഹലം.?

യവനസൈന്യം നഗരത്തെ മഥനം ചെയ്യുന്ന സമയമായിരുന്നു അതു്. തുമുലകോലാഹലം കേട്ട് ഇരുവൎക്കും സംശയം ജനിച്ചു

അവർ രാജമാൎഗ്ഗത്തിന്നടുത്തെത്തിയപ്പോൾ അതിന്നപ്പുറം പോകാൻ യാതൊരു നിവൃത്തിയുമില്ലെന്നു് കണ്ടു. ഗത്യന്തരമില്ലായ്കയാൽ അവർ തടാകത്തിന്റെ കല്പടവിന്നരികെ ചെന്നുനിന്നു. "അക്കൂട്ടർ ഇങ്ങട്ടു വന്നാലോ?" എന്നു ഗിരിജായ ചോദിച്ചു.

മൃണാളിനി യാതൊന്നും മറുപടി പറഞ്ഞില്ല.

"കാട്ടിനുള്ളിൽ നമുക്കു ഒളിച്ചിരിക്കാം. അവിടെ ആരും നമ്മെ കാണുകയില്ല."

രണ്ടാളും കല്പടവിന്മേൽ ഇരുന്നു.

മൃണാളിനി മ്ലാനമുഖിയായി ഗിരിജായയോടിങ്ങിനെ പറഞ്ഞു. "ഗിരിജായേ! നമുക്ക് അത്യാപത്ത് അടുത്തിരിക്കുന്നു, സംശയമില്ല."

ഗിരി—എന്താണങ്ങിനെ പറയുന്നതു്?

മൃണാ—കതിരപ്പുറത്തുകയറി ഒരാൾ ഈവഴിക്കു പോയിട്ടുണ്ടു്. അതു ഹേമചന്ദ്രനാണ്. സഖി! നഗരത്തിൽ ഘോരമായ യുദ്ധം നടക്കുന്നുണ്ടു് നിസ്സഹായനായി അദ്ദേഹം യുദ്ധത്തിനു പോകുന്നപക്ഷം എന്തെല്ലാം ആപത്താണു നേരിടുന്നതെന്നറിഞ്ഞില്ല. ഗിരിജായ യാതൊന്നും ഉത്തരം പറഞ്ഞില്ല. അവൾക്ക് ഉറക്കംവന്നു. കുറച്ചുകഴിഞ്ഞു മൃണാളിനി തിരിഞ്ഞുനോക്കിയപ്പോൾ അവൾ ഉറങ്ങുകയായിരുന്നു.

ഉണൎച്ചയും ഉറക്കവും ഇല്ലാതെ രാവും പകലും മനോവിചാ

ത്താൽ ക്ലേശിക്കുകയാൽ, മൃണാളിനിക്കു ആലസ്യം തോന്നി. ഉറക്കത്തിൽ അവൾ സ്വപ്നംകണ്ടുതുടങ്ങി. ഹേമചന്ദ്രൻ ഏകാകിയായി യുദ്ധത്തിൽ ജയം നേടിയതായും, വിജയിയായ വീരനെ നോക്കിക്കൊണ്ടു താൻ രാജപഥത്തിൽ നില്ക്കുന്നതായും അവൾ കണ്ടു. ഹേമചന്ദ്രന്റെ മുമ്പിലും പിമ്പിലും അനേകം ആന, കുതിര, കാലാൾ ഇവയെല്ലാം പൊയ്ക്കൊണ്ടിരുന്നു. മൃണാളിനിയെ ആ സേനാതരംഗം തള്ളിവീഴ്ത്തി. തത്സമയം ഹേമചന്ദ്രൻ തന്റെ സൈന്ധവാശ്വത്തിന്റെ പുറത്തുനിന്നിറങ്ങി അവളെ കൈപിടിച്ചെഴുന്നേല്പിച്ചു. "നാഥ! ഞാൻ വളരെ പാടുപെട്ടു. ഇനി എന്നെ ത്യജിക്കാതിരിക്കണേ" എന്നു അവൾ രാജകുമാരനോടപേക്ഷിച്ചു. ആ വാക്കുകൾ ഉച്ചരിച്ചുകൊണ്ടു് അവൾ ഉണൎന്നുപോയി. "ഇനി ഒരിക്കലും ഞാൻ ഭവതിയെ ത്യജിക്കുകയില്ല" എന്നാണു് അവൾ ഉണൎന്ന ഉടനെ അവളുടെ കാതിൽ പതിച്ചതു്. അവൾ കണ്ണുതുറന്നു. താൻ കണ്ടതു യഥാൎത്ഥമാണെന്നു വിശ്വസിക്കുവാൻ അവൾക്കു സാധിച്ചില്ല. വീണ്ടും അവൾ നോക്കി. അവൾ കണ്ടതു സത്യംതന്നെയായിരുന്നു. ഹേമചന്ദ്രൻതന്നെയാണു് മുമ്പിൽനിന്നിരുന്നതു്. "കഴിഞ്ഞതെല്ലാം ക്ഷമിക്കുക. ഇനിയൊരിക്കലും ഞാൻ ഭവതിയെ ത്യജിക്കുകയില്ല." എന്നു രാജകുമാരൻ പറഞ്ഞു.

അഭിമാനരഹിതയും നില്ലജ്ജയും ആയ മൃണാളിനി ഒരിക്കൽക്കൂടി അദ്ദേഹത്തിന്റെ കഴുത്തു് കെട്ടിപ്പിടിച്ചു ചുമലിൽ തലവെച്ചുകിടന്നു.

---

## പത്താം അദ്ധ്യായം

### പ്രേമം പലപ്രകാരത്തിലുമുണ്ടു്.

ആനന്ദാശ്രുക്കൾ പൊഴിച്ചുകൊണ്ടിരുന്ന മൃണാളിനിയുടെ കൈക്കുപിടിച്ചു് ഹേമചന്ദ്രൻ ഉപവനഗൃഹത്തിലേക്കു് ന

ടന്നു. കുറച്ചു മുമ്പെ മൃണാളിനിയെ അപമാനിക്കുകയും തിരസ്കരിക്കുകയും ദുഃഖിപ്പിക്കുകയും ചെയ്ത ഹേമചന്ദ്രൻ വീണ്ടും വന്നു അവളുടെ ഹൃദയത്തെ സ്വാധീനപ്പെടുത്തിയതുകണ്ട് ഗിരിജായക്ക് വിസ്മയം ജനിച്ചു. പക്ഷെ മൃണാളിനി ഒരക്ഷരമെങ്കിലും സംസാരിക്കുകയാകട്ടെയാതൊന്നും ചോദിക്കുകയാകട്ടെ ചെയ്തില്ല, ആനന്ദസാഗരത്തിൽ മുഴുകി വസ്ത്രത്തെ കണ്ണീരിനാൽ നനച്ചുകൊണ്ട് അവൾ ഹേമചന്ദ്രനെ പിന്തുടൎന്നു. കുറച്ചുകലെയായി ഗിരിജായും അവരുടെ പിന്നാലെ പോയി.

ഉപവനഗൃഹത്തിൽ എത്തിയശേഷം രണ്ടുപേൎക്കും വളരെ കാലത്തെ ഹൃദയരഹസ്യങ്ങളെ വെളിപ്പെടുത്തുവാൻ അവസരം ലഭിച്ചു. മൃണാളിനിയെക്കുറിച്ച് ദ്വേഷ്യം ജനിക്കാനിടവരുത്തിയ കാരണങ്ങൾ ഇന്നവയാണെന്നും ആ ദ്വേഷ്യം ശമിപ്പിക്കുവാൻ ഇടയാക്കിയ സംഗതികൾ ഇന്നവയാണെന്നും ഹേമചന്ദ്രൻ വിസ്തരിച്ചുപറഞ്ഞു. ഹൃഷീകേശന്റെ ഗൃഹത്തെ വിട്ടു നവദ്വീപത്തിൽ എത്തിച്ചേൎന്ന വൃത്താന്തം മുഴുവനും മൃണാളിനിയും പറഞ്ഞു. രണ്ടാൾക്കും ഹൃദയത്തിന്റെ പൂൎവ്വസ്ഥിതിയെ പരസ്പരം വ്യക്തമാക്കി കൊടുപ്പാൻ സാധിച്ചു. മേലാൽ ചെയ്യേണ്ടുന്നതിനെക്കുറിച്ച് അവർ സംസാരിച്ചു. പുതിയ ചില പ്രതിജ്ഞകളെക്കൊണ്ട് അവർ അവരുടെ പ്രേമത്തെപൂൎവ്വാധികം ദൃഢീകരിച്ചു. കേവലം അനാവശ്യമായ പല കാൎയ്യങ്ങളും വളരെ ഗൌരവമേറിയ സംഗതികളെപ്പോലെ അവർ സംസാരിച്ചു. പലപ്രാവശ്യവും കണ്ണിൽനിറഞ്ഞ അശ്രുക്കളെ അവർ പണിപ്പെട്ടു നിയന്ത്രിച്ചു. പലപ്രാവശ്യവും അന്യോന്യം നോക്കി മധുരഹാസം തൂകി. "ഞാനിപ്പോൾ എത്ര ഭാഗ്യവാൻ. ഞാനിപ്പോഴെത്ര ഭാഗ്യവതി." എന്നായിരുന്നു ആ ഹാസത്തിന്റെ അൎത്ഥം. അനന്തരം പ്രഭാതാഗമനസൂചകമായി പക്ഷികൾ പാടിത്തുടങ്ങിയപ്പോൾ "ഇന്നെന്താണ് ഇത്ര നേരത്തെ പുലൎന്നതു". എന്ന് അവർ അന്യോന്യം പലവുരു ചോദിച്ചു. കോളിളകിയ സമുദ്രത്തിലെ തിരമാലക

ളുടെ ഇരമ്പംപോലെ യവനവിപ്ലവത്താൽ നഗരമദ്ധ്യത്തിൽനിന്നു് പൊങ്ങിയ കോലാഹലം ഹൃദയസാഗരത്തിലെ തരംഗരവത്തിൽ മുങ്ങിപ്പോയി.

ഇതിനിടയിൽ ഉപവനഗൃഹത്തിൽ വേറൊരു സ്ഥലത്തു വേറൊരു സംഭവം നടന്നുകൊണ്ടിരുന്നു. ദിഗ്വിജയൻ പ്രഭുവിന്റെ കല്പനപ്രകാരം രാത്രി മുഴുവനും ഉറക്കൊഴിച്ചു ഗൃഹസംരക്ഷണം ചെയ്യുകയായിരുന്നു. മൃണാളിനിയോടൊന്നിച്ചു ഹേമചന്ദ്രൻ വരുന്നതു് അവൻ കണ്ടു. മൃണാളിനി അവനു് അപരിചിതയായിരുന്നില്ല. എങ്ങിനെയാണു് ആ പരിചയത്തിന്നിടയായതെന്നു ക്രമേണ വെളിവാകും. മൃണാളിനിയെ കണ്ടു ദിഗ്വിജയനു കുറെച്ചു ആശ്ചര്യം ജനിച്ചു എങ്കിലും യാതൊന്നും ചോദിക്കാൻ അവനു ധൈര്യമുണ്ടായില്ല. മുഹൂർത്തമദ്ധ്യത്തിൽ ഗിരിജായയും എത്തിച്ചേർന്നു. അവളെ കണ്ടപ്പോൾ ദിഗ്വിജയൻ ഇങ്ങിനെ ചിന്തിച്ചു:— "ഇവരിരുവരും ഗൗഡത്തിൽനിന്നു ഞങ്ങളിരുവരേയും കാണ്മാൻ വന്നിരിക്കയാണു്. ദേവി രാജകുമാരനെ കാണ്മാനും മറേറവൾ എന്നെ കാണാനും. സംശയമില്ല— (അനന്തരം) ഇതേവരെ അവൾ എന്നോടു സ്നേഹത്തോടുകൂടി സംസാരിച്ചിട്ടില്ല. സർവ്വദാ എന്നെ ശപിക്കാറേയുള്ളു. എന്നാലും ഇവൾ എന്നെ കാണാൻ തന്നെയായിരിക്കും വന്നിരിക്കുന്നതു്. എങ്ങിനെയായാലും ശരി. ഒന്നു പരീക്ഷിച്ചു നോക്കുകതന്നെ. നേരം പുലരാറായി. സ്വാമിയും മടങ്ങിവന്നു. ഇനി ഞാൻ മെല്ലെ കുറച്ചു കിടക്കട്ടെ. ഇവൾ എന്നെ തിരഞ്ഞുവരുമോ? എന്നറിയാമല്ലോ." എന്നു ചിന്തിച്ചു ദിഗ്വിജയൻ ഒരു ഒതുങ്ങിയ മൂലയിൽ ചെന്നു കിടന്നു. ഗിരിജായ അതു കണ്ടു. "ഞാൻ മൃണാളിനിയുടെ ദാസിയും മൃണാളിനി ഈ ഗൃഹത്തിലെ യജമാനത്തിയുമാണു്. ഇപ്പോൾ യജമാനത്തി ആയിട്ടില്ലെങ്കിൽതന്നെ ഉടനെ ആവും. അപ്പോൾ ഈ വീട്ടിലെ കാര്യങ്ങൾ നോക്കിനടക്കേണ്ടുന്ന അധികാരം എനിക്കുതന്നെ." ഇപ്രകാരം വിചാരിച്ചു

കൊണ്ടു ഗിരിജായ ഒരു ചൂലെടുത്തു് ദിഗ്വിജയൻ കിടക്കുന്ന മുറിയിലേക്കു ചെന്നു. ദിഗ്വിജയൻ കണ്ണടച്ചു കിടക്കുകയായിരുന്നു. പാദങ്ങ കാലൊച്ച കേട്ടു ഗിരിജായ വന്നിട്ടുണ്ടെന്നു് അവൻ മനസ്സിലാക്കി. അവർക്കു തന്നിൽ പ്രേമമുണ്ടെന്നു വിചാരിച്ചു് അവന്നു പരമാനന്ദം തോന്നി. ഗിരിജായ എന്താണു പറയുക. എന്നിങ്ങിനെ വിചാരിച്ചുകൊണ്ടു് അവൻ കണ്ണടച്ചു കിടന്നു. പെട്ടെന്നു് അവന്റെ പുറത്തു ചൂലുകൊണ്ടൊരടി വീണു— “ഹാ മുറികളിലെ അഴുക്കെല്ലാം അടിച്ചുകൂട്ടിയിരിക്കുന്നതു കണ്ടില്ലേ? എന്താണിതു്? അയ്യോ ഒരാളോ? കള്ളനായിരിക്കുമോ? രാജധാനിയിൽ കക്കാൻ വന്നിരിക്കുന്നോ?” എന്നു പറഞ്ഞു വീണ്ടും ചൂലുകൊണ്ടു് ഒരടി കൊടുത്തു. ദിഗ്വിജയന്നു വല്ലാത്ത വേദനയായി.

“അയ്യോ! ഗിരിജായേ! ഇതു ഞാനാണ്, ഞാനാണ്.”

ഗിരി— “ഞാൻ? സംസാരിച്ചാൽ ഇനിയും ചൂലുകൊണ്ടടി കിട്ടും.” എന്നു പറഞ്ഞുകൊണ്ടു വീണ്ടും ചൂലെടുത്തു് ഉറക്കെ അടിച്ചു.

“ഗിരിജായേ— ഗിരിജായേ— ഇതു ഞാനാണ്. ദിഗ്വിജയൻ.”

“പിന്നെയും കക്കാൻ വരുന്നോ– ദിഗ്വിജയനാണത്രേ? ആരാണു ദിഗ്വിജയൻ?”

ചൂലിന്റെ പ്രഹരം എന്നിട്ടും ശമിച്ചില്ല.

ദിഗ്വിജയൻ— (പരിഭ്രമത്തോടെ) ഗിരിജായേ, നീ എന്നെ മറന്നുപോയോ?

ഗിരിജായ— നീ എന്താണെന്നെ “നീ” എന്നു വിളിക്കുന്നതു്? ദിഗ്വിജയൻ നിവൃത്തി ഇല്ലെന്നു കണ്ടു. ഉടനെ വീട്ടിൽനിന്നു പുറത്തേക്കോടിത്തുടങ്ങി. ചൂലും കയ്യിലെടുത്തുകൊണ്ടു ഗിരിജായയും പിന്നാലെ ഓടി.

# പതിനൊന്നാം അദ്ധ്യായം

## പൂൎവ്വപരിചയം

നേരം പുലൎന്നപ്പോൾ ഹേമചന്ദ്രൻ മാധവാചാൎയ്യരുടെ അടുക്കലേക്കു പുറപ്പെട്ടു. ഗിരിജായ മൃണാളിനിയുടെ അടുക്കൽ ഇരുന്നു് അവളെ പരിചരിച്ചു. മൃണാളിനിയുടെ ദുഃഖത്തിൽ പങ്കുകൊണ്ടവളാണു ഗിരിജായ ദുഃഖകാലത്തു് അവളുടെ ദുഃഖകഥ മുഴുവനും അവൾ കേട്ടിരുന്നു. ഇന്നു സുഖം അനുഭവിക്കുന്ന അവസരത്തിൽ ആ സുഖത്തിലും അവൾ പങ്കുകൊള്ളുന്നതല്ലേ? അതെ! സഹൃദയതയോടുകൂടി ഇപ്പോൾ ആ സുഖകഥ കേൾപ്പാനും അവൾക്കവകാശമുണ്ടു്. ഗിരിജായ കേവലം ഒരു ഭിക്ഷുകി, മൃണാളിനിയോ ഒരു മഹാധനികന്റെ മകൾ. ആ രണ്ടു പേരും തമ്മിൽ സാമുദായികദൃഷ്ട്യാ അതു വളരെ അന്തരമുണ്ടു്. പക്ഷെ, ദുഃഖകാലത്തു ഗിരിജായ മൃണാളിനിയുടെ ഏകസഖിയായിരുന്നു. അന്നു, ഭിക്ഷക്കാരത്തിയും രാജകുമാരിയും തമ്മിൽ യാതൊരു ഭേദവും ഉണ്ടായിരുന്നില്ല. അതുകൊണ്ടുതന്നെയാണു് ഇപ്പോൾ ഗിരിജായ മൃണാളിനിയുടെ ഹൃദയസുഖത്തിൽ പങ്കുകൊള്ളുവാൻ അവകാശമുള്ളവളായിത്തീൎന്നതു്. മൃണാളിനിയുമായുള്ള സംഭാഷണത്താൽ ഗിരിജായക്കു വിസ്മയവും സന്തോഷവും ഉണ്ടായി. "ഇത്ര നാളായിട്ടു് ഈ വൃത്താന്തം പുറത്തു പറയാത്തതെന്തുകൊണ്ടാണു്." എന്നു് അവൾ മൃണാളിനിയോടു ചോദിച്ചു.

മൃണാ— ഇത്രനാളും രാജകുമാരൻ സമ്മതം തന്നിരുന്നില്ല. അതുകൊണ്ടു പറഞ്ഞില്ല. ഇന്നു് അദ്ദേഹം അതിന്നു് അനുമതി തരികയാൽ-പറയുന്നതാണു്.

മൃണാളിനി പറയുവാൻ ആരംഭിച്ചു. "എന്റെ അപ്പൻ ബൌദ്ധമതാവലംബിയായ ഒരു ചെട്ടിയാണു്. അദ്ദേഹം അതിധനികനും മധുരാരാജാവിന്റെ പ്രീതിപാത്രവുമായിരുന്നു.

മധുരയിലെ രാജകുമാരി എന്റെ സഖിയുമായിരുന്നു. ഞാൻ ഒരു ദിവസം മധുരയിലെ രാജകുമാരിയോടൊരുമിച്ച് യമുനാനദിയിൽ തോണികളിക്കാൻ പോയി. അപ്പോൾ പെട്ടെന്നു കഠിനമായ കാററും മഴയും വന്നു ഞങ്ങളുടെ തോണി നടുപ്പുഴയിൽ മറിഞ്ഞു. രാജകുമാരിയെയും മററും പലരെയും തോണിക്കാരൻ രക്ഷപ്പെടുത്തി. ഭാഗ്യവശാൽ തത്സമയം ഒരു രാജകുമാരൻ തോണിയിൽ പോകുന്നുണ്ടായിരുന്നു. അദ്ദേഹം ആരാണെന്ന് എനിക്ക് ആ കാലത്തു നിശ്ചയമുണ്ടായിരുന്നില്ല. അദ്ദേഹംതന്നെയാണു ഹേമചന്ദ്രൻ. അദ്ദേഹം കാററുലയന്നു തോണി കരയ്ക്കടുപ്പിച്ചുകൊണ്ടിരുന്നു. വെള്ളത്തിൽക്കൂടി ഒരു തലമുടി ഒഴുകിപ്പോകുന്നതു കണ്ടിട്ട് അദ്ദേഹം പുഴയിൽ ചാടി എന്നെ പിടിച്ചുകയററി. എനിക്കപ്പോൾ ബോധമുണ്ടായിരുന്നില്ല. ഹേമചന്ദ്രനു ഞാനാരാണെന്നും നിശ്ചയമില്ലായിരുന്നു. അദ്ദേഹം അപ്പോൾ മധുരയിലേക്കു തീർത്ഥയാത്രയായി വന്നിരിക്കയായിരുന്നു. അദ്ദേഹം എന്നെ അദ്ദേഹത്തിന്റെ വാസസ്ഥലത്തിലേക്കു കൊണ്ടുപോയി ശുശ്രൂഷിച്ചു. എനിക്കു ബോധംവന്നപ്പോൾ അദ്ദേഹം എന്റെ വിവരം ചോദിച്ചറിഞ്ഞു. എന്നെ അച്ഛന്റെ വീട്ടിലേക്കയക്കുവാൻ ഭാവിച്ചു. രണ്ടു കൂട്ടരും അന്യോന്യം പരിചയപ്പെട്ടു. അതു കേവലം ജാതിനാമാദികളെസ്സംബന്ധിച്ചുള്ള പരിചയം മാത്രമായിരുന്നില്ല. അന്തഃകരണപരിചയംതന്നെ ഞങ്ങൾ പരസ്പരം സമ്പാദിച്ചു. അന്നെനിക്കു പതിനഞ്ചു വയസ്സേ പ്രായമായിരുന്നുള്ളു. പക്ഷേ ആ ചെറുപ്രായത്തിൽതന്നെ ഞാൻ അദ്ദേഹത്തിന്റെ ദാസിയായിത്തീർന്നു. ആ ചെറുവയസ്സിൽ എല്ലാം അറിയുവാൻ എനിക്കു ശേഷിയുണ്ടായിരുന്നില്ല. ഹേമചന്ദ്രനെ ദൈവത്തെപ്പോലെയാണു ഞാൻ കരുതിപ്പോരുന്നത്. അദ്ദേഹം പറയുന്നതെല്ലാം എനിക്കു വേദവാക്യമായിരുന്നു. "നമുക്ക് അന്യോന്യം വിവാഹം ചെയ്യുക." എന്നു അദ്ദേഹം എന്നോടു പറഞ്ഞു. അതു് അവശ്യം കർത്തവ്യമാ

ണെന്നു് എനിക്കു തോന്നി. നാലാം ദിവസം ഉദ്യോഗശാന്തിക്കായി ഞാൻ ഉപവാസം ചെയ്തു. തീൎത്ഥാടനസമയത്തു രാജകുമാരന്റെ പുരോഹിതനും അദ്ദേഹത്തിന്റെ കൂടെ ഉണ്ടായിരുന്നു. അദ്ദേഹം ഞങ്ങളുടെ വിവാഹകൎമ്മം നടത്തി."

ഗിരി— ആരാണു കന്യകാദാനം ചെയ്തതു്?

മൃണാ— അരുന്ധതി എന്നു പേരായി എനിക്കൊരു വൃദ്ധയായ ചാൎച്ചക്കാരത്തി ഉണ്ടായിരുന്നു. അവരും എന്റെ അമ്മയുടെ സോദരിയായി വരും. അവരാണ് എന്നെ കുട്ടിക്കാലം മുതല്ക്കു എടുത്തുവളൎത്തിയിരുന്നതു്. അവൎക്കു് എന്നോടു ബഹു വാത്സല്യമാണു്. ഞാൻ എന്തു കുസൃതി കാണിച്ചാലും അവർ അതെല്ലാം സഹിക്കാറുണ്ടു്. ഞാൻ അവരുടെ പേരു പ്രസ്താവിച്ചു. ദിഗ്വിജയൻ എന്തോ കൌശലത്താൽ അവരെ ഹേമചന്ദ്രന്റെ ഗൃഹത്തിലേക്കു വരുത്തി. ഞാൻ യമുനാനദിയിൽ വീണു മരിച്ചുപോയെന്നായിരുന്നു് അരുന്ധതിയുടെ വിശ്വാസം. എന്നെ ജീവനോടുകൂടി കാണുകയാലുണ്ടായ പരമസന്തോഷത്തിനിടയിൽ അവൎക്കു യാതൊന്നിലും അഹിതം തോന്നിയില്ല. ഞാൻ പറഞ്ഞതുപോലെ അവർ സമ്മതിച്ചു അവരാണു കന്യകാദാനം ചെയ്തതു്. വിവാഹത്തിനു ശേഷം ഇളയമ്മയോടൊന്നിച്ചു ഞാൻ അച്ഛന്റെ വീട്ടിലേക്കുപോയി. വിവാഹകാൎയ്യം ഒഴികെ മറ്റെല്ലാവൎത്തമാനങ്ങളും പറഞ്ഞു. ഞാൻ, ഹേമചന്ദ്രൻ, ദിഗ്വിജയൻ, കുലപുരോഹിതൻ, അരുന്ധതി, ഇളയമ്മ എന്നിവരല്ലാതെ മറ്റാരും വിവാഹത്തിന്റെ കഥ അറിഞ്ഞിട്ടില്ല. ഇന്നു നീയും അറിഞ്ഞു.

ഗിരി— മാധവാചാൎയ്യർ അറിഞ്ഞിട്ടില്ലേ?

മൃണാ— ഇല്ല. അദ്ദേഹം അറിഞ്ഞിരുന്നെങ്കിൽ അത്യാപത്കരമായിരുന്നു. അദ്ദേഹം അറിഞ്ഞാൽ മഗധരാജാവു തീൎച്ചയായും അറിയും. എന്റെ അച്ഛൻ ബൌദ്ധമതക്കാരനും മഗധരാജാവു ബൌദ്ധമതക്കാരുടെ പരമശത്രുവും ആണു്.

ഗിരി— ഇവിടത്തെ അച്ഛൻ ഇപ്പോഴും അവിടുന്നു കന്യകയാണെന്നുതന്നെയാണു കരുതിപ്പോരുന്നതെങ്കിൽ ഇനിയും വിവാഹകാര്യം ആലോചിക്കാത്തതെന്തുകൊണ്ടാണു്?

മൃണാ— അതു് അച്ഛന്റെ കുറ്റമല്ല. അച്ഛൻ വളരെ ശ്രമിക്കുന്നുണ്ടു്. പക്ഷെ തക്കതായ ഒരു വരനെ ബൌദ്ധമതക്കാരുടെ ഇടയിൽ കിട്ടുവാൻ വളരെ പ്രയാസമാണു്. ബൌദ്ധധർമ്മം മിക്കവാറും ക്ഷയിച്ചു തുടങ്ങിയിരിക്കുന്നു. ജാമാതാവു ബൌദ്ധൻതന്നെ ആയിരിക്കണം എന്നു് അച്ഛനു നിർബ്ബന്ധമുണ്ടു്. നല്ല നിലയിലുള്ളവനും ആയിരിക്കണം. ഞാൻ ഹേമചന്ദ്രന്റെ മാർഗ്ഗോപദേശം സ്വീകരിച്ചു ശേഷം അച്ഛൻ തക്കതായ ഒരു വരനെ കണ്ടുപിടിച്ചു. വിവാഹദിവസം തീർച്ചപ്പെടുത്തി സകല ഒരുക്കങ്ങളും ചെയ്തിരുന്നു. പക്ഷെ, തത്സമയം ഞാൻ പനിപിടിച്ചു കിടന്നു. വരൻ വേറൊരു കന്യകയെ വിവാഹം ചെയ്തു.

ഗിരി— ഇപ്രകാരം പനിപിടിപ്പിച്ചതാണോ?

മൃണാ— അതെ! ഇപ്രകാരംതന്നെ. ഞങ്ങളുടെ തോട്ടത്തിൽ ഒരു ചെറിയ കുളമുണ്ടു്. അതിലെ വെള്ളം ആരും തൊടാറുംകൂടി ഇല്ല. അതിൽ കുളിക്കുകയോ അതു കുടിക്കുകയോ ചെയ്താൽ തീർച്ചയായും പനിപിടിക്കും. ഞാൻ രാത്രി ആരും കാണാതെ അതിൽ ചെന്നു കുളിച്ചു.

ഗിരി— ഇനിയും വിവാഹാലോചനയുണ്ടായാൽ അങ്ങിനെതന്നെ ചെയ്യുമോ?

മൃണാ— എന്താണു സംശയം! അല്ലെങ്കിൽ ഹേമചന്ദ്രന്റെ അടുക്കലേക്കു് ഓടിപ്പോകും.

ഗിരി— മധുരയിൽനിന്നു് മഗധരാജ്യത്തിലേക്കു് ഒരു മാസത്തെ വഴിയുണ്ടല്ലോ. ഒരു പെണ്ണായിരിക്കെ ആരുടെകൂടെയാണു് ഓടിപ്പോവുക?

മൃണാ— എന്നെ കാണ്മാൻവേണ്ടി ഹേമചന്ദ്രൻ മധുരയിൽ ഒരു ദാസൻ മൂന്നു പേരോടുകൂടി ഒരു കച്ചവടസ്ഥലം

ഏൎപ്പെടുത്തി, കൊല്ലത്തിൽ ഒരു പ്രാവശ്യം അദ്ദേഹം കച്ചവടത്തിന്നായി അവിടെ വരാറുണ്ടായിരുന്നു. അദ്ദേഹം അവിടെ ഇല്ലാത്ത സമയങ്ങളിൽ ദിഗ്വിജയനാണു് കച്ചവടം ചെയ്തിരുന്നതു്. ഞാൻ എപ്പോൾ എന്തുപറയുന്നുവോ അപ്പോൾ അതുപോലെ ചെയ്തുകൊള്ളണമെന്നായിരുന്നു അദ്ദേഹം ദിഗ്വിജയനോടേല്പിച്ചിരുന്നതു്. ഒരിക്കലും ഞാൻ നിസ്സഹായയായിരുന്നില്ല."

കഥയവസാനിച്ചപ്പോൾ ഗിരിജായ ഇങ്ങിനെ പറഞ്ഞു. "ദേവി! ഞാനൊരു വലിയ തെററുചെയ്തിട്ടുണ്ടു്. അതു മാപ്പു തരണം. ഞാൻ അതിന്നു എന്തുപ്രായശ്ചിത്തമാണു് ചെയ്യേണ്ടതു് എന്നുവെച്ചാൽ ചെയ്യാം."

മൃണാ— നീ എന്താണിത്ര ഗൌരവമേറിയ ഒരു പ്രവൃത്തി ചെയ്തതു്?

ഗിരി— ദേവിയുടെ ഹിതകാരിയാണല്ലോ ദിഗ്വിജയൻ. അതു ഞാൻ അറിഞ്ഞില്ല. അവൻ ഒന്നിന്നുംകൊള്ളാത്തവനാണെന്നായിരുന്നു എന്റെ വിചാരം. അതുനിമിത്തം ഞാൻ ഇന്നുകാലത്തു് അവനെ ചൂലുകൊണ്ടടിച്ചു. ഞാൻ ചെയ്തതു വലിയ തെററായിപ്പോയി.

മൃണാ— (ചിരിച്ചുകൊണ്ടു്) എന്നാൽ എന്താണൊരു പ്രായശ്ചിത്തം ചെയ്യുന്നതു്?

ഗിരി— ഭിക്ഷക്കാരത്തിപ്പെണ്ണിന്നു വിവാഹവും മററും ഉണ്ടോ?

മൃണാ— (ചിരിച്ചുകൊണ്ടു്) ചെയ്താൽ ഉണ്ടാവും.

ഗിരി—എന്നാൽ ഞാൻ ആ ഒന്നിന്നുംകൊള്ളാത്തവനെ വിവാഹംചെയ്തേക്കാം. മറെറന്തുചെയ്യാനാണു്?

മൃണാ— (വീണ്ടും ചിരിച്ചുകൊണ്ടു്) എന്നാൽ ഇന്നു് നീ മഞ്ഞൾ പൂശിക്കൊൾക.

# പന്ത്രണ്ടാം അദ്ധ്യായം

---

## ആലോചന.

ഹേമചന്ദ്രൻ മാധവാചാൎയ്യരുടെ ഗൃഹത്തിൽ എത്തിയപ്പോൾ അദ്ദേഹം ജപിക്കുകയായിരുന്നു. ഹേമചന്ദ്രൻ അഭിവാദ്യംചെയ്തു് ഇങ്ങിനെ പറഞ്ഞു. "നമ്മുടെ സകല യത്നങ്ങളും വൃഥാവിലായി. ഇനി ഈ ദാസനോടു് എന്താണു കല്പിക്കുന്നതു്? യവനൻ ഗൌഡദേശം പിടിച്ചടക്കിയിരിക്കുന്നു. ഈ ഭാരതഭൂമിക്കു യവനരുടെ ദാസത്വം കൈക്കൊള്ളേണമെന്നായിരിക്കാം വിധിമതം. അല്ലെങ്കിൽ യവനൎക്കു ഗൌഡദേശം കീഴടക്കുവാൻ എങ്ങിനെ സാധിച്ചു? ഇപ്പോൾ ഈ ദേഹം ത്യജിക്കുന്നതായാൽ ഒരു ദിവസത്തേക്കെങ്കിലും നമ്മുടെ ജന്മഭൂമി തസ്കരന്മാരുടെ അധീനതയിൽനിന്നു് മുക്തമാകുന്നപക്ഷം ഈ നിമിഷത്തിൽ ഞാൻ അങ്ങിനെ ചെയ്യാനൊരുക്കമാണു്. ഈ അഭിപ്രായത്തോടുകൂടിയും യുദ്ധംചെയ്വാൻ ഒരുങ്ങിയും ഞാൻ ഇന്നലെ രാത്രി നഗരമദ്ധ്യത്തിൽ ചെന്നു. പക്ഷെ അവിടെ യാതൊരു യുദ്ധവും ഞാൻ കണ്ടില്ല. ഒരുഭാഗക്കാർ ആക്രമണംചെയ്യുന്നതായും മററെ പക്ഷക്കാർ ഓടിപ്പോയതായുമാണു് ഞാൻ അവിടെ കണ്ടതു്."

മാധവാചാൎയ്യർ "വത്സ! ദുഃഖിക്കേണ്ട. ദൈവേച്ഛ ഒരിക്കലും മറിച്ചുവരികയില്ല. ഒരുകാലത്തു് യവനർ പരാജിതരാകുമെന്നു് ഞാൻ ഗണിച്ചുവെച്ചിട്ടുണ്ടു്. ആ കാലത്തു് അവർ തീൎച്ചയായും പരാജിതരാവും. യവനർ നവദ്വീപത്തെ പിടിച്ചടക്കിയതു വാസ്തവംതന്നെ. പക്ഷെ നവദ്വീപം ഗൌഡമല്ല. പ്രധാനരാജാവു് സിംഹാസനം വിട്ടോടിപ്പോയെങ്കിലും ഈ രാജ്യത്തിൽ കരം കൊടുക്കുന്ന അനേകം സാമന്തരാജാക്കന്മാർ ഉണ്ടു്. അവരാരും ഇപ്പോൾ പരാജിതരായിട്ടില്ല. എല്ലാവരും ഒന്നായിച്ചേൎന്നു യുദ്ധംചെയ്യുന്നപക്ഷം യവനരെ ജയിക്കാൻ സാധിക്കില്ലെന്നു് എങ്ങിനെ വിചാരിക്കുന്നു—

ഹേമചന്ദ്രൻ— അതു വളരെ എളുപ്പമാണെന്നു തോന്നുന്നില്ല.

മാധവാ— ജ്യോതിഷികന്മാരുടെ ഗണന ഒരിക്കലും തെററിപ്പോവുകയില്ല. അതു തീർച്ചയായിട്ടും ഫലിക്കും. പൂർവ്വദേശത്തിൽ യവനർ പരാജിതരായിത്തീരും. നവദ്വീപത്തിലും യവനരെ ജയിക്കാൻ സാധിക്കുമെന്നാണ് ഇതിൽനിന്നു ഞാൻ പ്രത്യാശപ്പെടുന്നത്. പക്ഷേ ഗൌഡരാജ്യമല്ല പ്രകൃതത്തിലെ പൂർവ്വദേശം. പൂർവ്വദേശം എന്നതു കാമരൂപമാണ്. അങ്ങിനെ നോക്കിയാലും നമ്മുടെ ആശ ഫലിക്കുമെന്നാണു തോന്നുന്നത്.

ഹേമ— പക്ഷേ, ഇപ്പോഴും യവനർ കാമരൂപത്തിലേക്ക് പോകാനുള്ള ഭാവമൊന്നും കാണുന്നില്ലല്ലോ.

മാധവാ— ഈ യവനന്മാർ ഒരിടത്ത് സ്ഥിരമായിരിക്കുക പതിവില്ല. ഗൌഡദേശത്ത് ഇവർ പാർപ്പുറപ്പിച്ചാൽകൂടി കാമരൂപത്തെ അവർ ആക്രമിക്കാതിരിക്കുകയില്ല.

ഹേമ— അങ്ങിനെയാണ് ഇനിക്കും തോന്നുന്നത്. ഇവർ കാമരൂപത്തെ ആക്രമണം ചെയ്താൽ പരാജിതരാകുമെന്നും എനിക്കു തോന്നുന്നുണ്ട്. പക്ഷേ അങ്ങിനെ വന്നാൽ എന്റെ പിതൃരാജ്യത്തെ വീണ്ടെടുക്കാൻ വല്ല വഴിയും ഉണ്ടാകുമോ?

മാധവാ— ഈ യവനന്മാരുടെ ഇടവിടാതെയുള്ള ജയലാഭത്താൽ അവർ അജയ്യരാണെന്നൊരു വിചാരം രാജഗണങ്ങൾക്കുണ്ട്. ഭയപ്പെട്ടിട്ട് ആരും അവരുടെ വിരോധം സമ്പാദിക്കുകയില്ല. അവർക്ക് ഒരു പ്രാവശ്യം തോൽമ പററിയാൽ പിന്നെ അവരുടെ ആ മഹിമ നിലനില്ക്കുകയില്ല, അപ്പോൾ ഭാരതവർഷത്തിലെ ആര്യവംശജന്മാരായ രാജാക്കന്മാരെല്ലാം സ്വതന്ത്രരായി ചാടിപ്പുറപ്പെടും. എല്ലാവരും ഒന്നായി അസ്ത്രധാരണം ചെയ്താൽ യവനന്മാരുടെ പ്രാഭവം എത്ര കാലംതന്നെ നിലനില്ക്കും?

ഹേമ— ഗുരുദേവ! ഇവിടുന്ന് ആശയെ മാത്രമാണ് ആശ്രയിക്കുന്നത്. ഞാൻ ഇവിടുന്നു പറയുമ്പോലെ ചെയ്യാം. എന്താണു വേണ്ടതെന്നു കല്പിച്ചാൽ മതി.

മാധവാ— ഞാനും അതുതന്നെയാണാലോചിക്കുന്നത്. ഈ നഗരത്തിൽ നീ ഇനി താമസിക്കുന്നത് ആശാസ്യമല്ല. യവനന്മാർ നിന്നെ കൊല്ലാൻ ഒരുമ്പെട്ടിട്ടാണ് ഇരിക്കുന്നത്. നീ ഇന്നുതന്നെ ഈ നഗരം വിടണമെന്നാണെന്റെ കല്പന.

ഹേമ— ഞാൻ എങ്ങോട്ടാണു പോകേണ്ടത്?

മാധവാ— എന്റെ കൂടെ എവിടെക്കെങ്കിലും പോന്നുകൊൾക.

ഹേമചന്ദ്രൻ അധോവദനനായി അപ്രസന്നഭാവത്തോടെ മൃദുസ്വരത്തിൽ ഇങ്ങിനെ ചോദിച്ചു. "മൃണാളിനിയെ എവിടെയാക്കീട്ടാണ് ഞാൻ പോകേണ്ടത്?"

മാധവാചാര്യർ ആശ്ചര്യസ്തബ്ധനായി. "ഇതെന്തു കഥ? ഇന്നലത്തെ വൃത്താന്തം കേട്ടതോടുകൂടി നീ മൃണാളിനിയുടെ സ്മരണ തീരെ വിട്ടുകളഞ്ഞിരിക്കയാണെന്നല്ലേ ഞാൻ കരുതിയത്?"

ഹേമ— (യഥാപൂർവ്വം മൃദുസ്വരത്തിൽ) "മൃണാളിനി അത്യാജ്യയാണ്. അവൾ ഞാൻ പരിഗ്രഹിച്ച പത്നിയാണ്."

മാധവാചാര്യർ വല്ലാതെ അന്ധാളിച്ചുവശായി. അദ്ദേഹത്തിന്നു കോപം വന്നു. ക്ഷോഭത്തോടെ ഇപ്രകാരം പറഞ്ഞു:— "ഞാൻ ഇക്കഥ ഇതേവരെ അറിഞ്ഞില്ലല്ലോ?"

അപ്പോൾ ഹേമചന്ദ്രൻ തന്റെ വിവാഹവൃത്താന്തം മുഴുവനും പറഞ്ഞുകേൾപ്പിച്ചു. മാധവാചാര്യർ അതു കേട്ടു കുറച്ചുനേരം മൌനിയായിരുന്നശേഷം ഇങ്ങിനെ പറഞ്ഞു. "ഗുർവ്വജ്ഞയായ ഭാര്യ ത്യാജ്യയാണെന്നാണ് ശാസ്ത്രം. മൃണാളിനിയെ സ്സംബന്ധിച്ചുള്ള സംശയം ഇന്നലെ രാത്രി പറഞ്ഞില്ലേ?"

ഇതു കേട്ടു ഹേമചന്ദ്രൻ വ്യോമകേശന്റെ ഉച്ചരിത

ണെപ്പററി വിസ്തരിച്ചുപറഞ്ഞു. മാധവാചാൎയ്യന്നു വളരെ ആനന്ദമുണ്ടായി. "വത്സ! എനിക്കു വളരെ സന്തോഷമായി. നിൻെറ ഗുണവതിയായ പ്രിയതമയെ നിന്നിൽനിന്നു് അകററി ഞാൻ നിനക്കു പലേ ക്ലേശങ്ങളും വരുത്തി. നിങ്ങൾ രണ്ടുപേരും ദീൎഘായുസ്സോടുകൂടി വളരെക്കാലം ഒരുമിച്ചു് ധൎമ്മാചരണം ചെയ്യുമാറാകട്ടെ. നീ എൻെറകൂടെ കാമരൂപത്തിലേക്കു വരേണമെന്നു ഞാൻ നിൎബ്ബന്ധിക്കുന്നില്ല. ഞാൻ ആദ്യം പോയി പിന്നീടു നിൻെറ അടുക്കലേക്കു് ദൂതനെ അയയ്ക്കാം. ഇപ്പോൾ നീ വധുവിനേയും കൂട്ടി മഥുരയിലോ മററു വല്ലേടത്തോ പോയി താമസിച്ചുകൊൾക."

ഹേമചന്ദ്രൻ മാധവാചാൎയ്യരോടു് അനുജ്ഞ ചോദിച്ചു. ആചാൎയ്യൻ അദ്ദേഹത്തെ ആശീൎവ്വദിച്ചു് ആലിംഗനംചെയ്തു് അശ്രുപൂൎണ്ണനയനനായി അദ്ദേഹത്തിന്നു പോകാൻ അനുജ്ഞ നൽകി.

# പതിമൂന്നാം അദ്ധ്യായം

## മഹമ്മദാലിയുടെ പ്രായശ്ചിത്തം.

രാജധാനി യവനസൈന്യങ്ങളുടെ വിപ്ലവത്താൽ പീഡിതയായിത്തീൎന്ന ആ രാത്രിയിൽ പശുപതി കാരാഗൃഹത്തിൽ ബന്ധനസ്ഥനായിരിക്കുകയായിരുന്നു. രാത്രിയുടെ അന്ത്യത്തിൽ സേനാവിപ്ലവം അവസാനിച്ചു. ആ സമയത്തു് മഹമ്മദാലിയും പശുപതിയും തമ്മിൽ താഴെപറയുംപ്രകാരം ഒരു സംഭാഷണം നടന്നുകൊണ്ടിരുന്നു.

പശുപതി— "യവന! പ്രിയസംഭാഷണംകൊണ്ടിനി ആവശ്യമില്ല. ഒരു പ്രാവശ്യം നിൻെറ പ്രിയസംഭാഷണം വിശ്വസിക്കയാലാണല്ലോ ഞാൻ ഈ സ്ഥിതിയിലായതു്. ധൎമ്മഭ്രഷ്ടനായ യവനനെ വിശ്വസിച്ചതുകൊണ്ടുള്ള ഫലം എനി

ക്കു കിട്ടി. ഇപ്പോൾ മൃത്യുവാണ് ശ്രേയസ്കരമെന്ന് ഞാൻ തീർച്ചപ്പെടുത്തിയിരിക്കുന്നു. അതുകൊണ്ട് മറെറാന്നും ഞാൻ പ്രതീക്ഷിക്കുന്നില്ല. നിങ്ങളാൽ ചിലരുടെ പ്രിയസംഭാഷണമൊന്നും എനിക്കു കേൾക്കുകയും വേണ്ട.’’

മഹ— എനിക്കു പ്രഭുവിൻെറ കല്പനയനുസരിക്കാതിരിക്കാൻ തരമില്ല. പ്രഭുവിൻെറ കല്പനപ്രകാരമാണ് ഞാൻ ഇപ്പോൾ വന്നിരിക്കുന്നതും. അങ്ങ് യവനവേഷം ധരിക്കണം.

പത്മ— ആ കാൎയ്യത്തെപ്പററി ഞാൻ ഉറച്ചുകഴിഞ്ഞു. മരിക്കാനാണ് ഞാൻ തീർച്ചപ്പെടുത്തിയിരിക്കുന്നതു്. യവനധർമ്മം ഞാൻ സ്വീകരിക്കുകയില്ല.

മഹമ്മ— ഇപ്പോൾതന്നെ യവനധർമ്മം സ്വീകരിക്കണമെന്നു ഞാൻ പറയുന്നില്ല. രാജപ്രതിനിധിയുടെ തൃപ്തിക്കായി യവനവേഷം ധരിക്കണമെന്നേ ഞാൻ ആവശ്യപ്പെടുന്നുള്ളൂ.

പത്മ— ബ്രാഹ്മണനായ ഞാൻ മ്ലേച്ഛവേഷം ധരിക്കുന്നതിൻെറ ആവശ്യമെന്താണ്?

മഹ— അങ്ങു സ്വന്തം ഇഷ്ടത്തോടെ അങ്ങിനെ ചെയ്യാത്ത പക്ഷം ബലാൽക്കാരമായി ചെയ്യിക്കും. ഞാൻ പറയുംപോലെ ചെയ്യാഞ്ഞാൽ ഒടുവിൽ അപമാനം സഹിക്കേണ്ടിവരും.

പത്മപതി യാതൊന്നും ഉത്തരം പറഞ്ഞില്ല. മഹമ്മദാലി സ്വന്തം കയ്യാൽ പത്മപതിയെ യവനവേഷം ധരിപ്പിച്ചു. “എൻെറ കൂടെ വരിക” എന്നു പറഞ്ഞു.

പത്മ—എങ്ങോട്ടാണു വരേണ്ടതു്?

മഹ— അങ്ങ് ബന്ധനസ്ഥനാണ്. ഇങ്ങിനെയോരോന്നു ചോദിക്കാൻ അങ്ങേക്ക് അർഹതയില്ല.

മഹമ്മദാലി ആയാളെ പടിവാതിലൂടെ കൂട്ടിക്കൊണ്ടു പോയി. പാറാവുകാരനും അവരുടെ പിന്നാലെ പോയി.

വാതില്ക്കൽ പാറാവുകാർ എന്തോ ചോദിച്ചതിന്ന് മഹ

മ്മദാലി ഒരു ആംഗ്യംകാട്ടി ഉത്തരം പറഞ്ഞു. പാറാവുകാർ അവരെ വിട്ടയക്കുകയും ചെയ്തു. പടിവാതിൽ കടന്നു പുറത്തെത്തി മൂന്നാളും കുറെ ദൂരം രാജമാർഗ്ഗത്തിലൂടെ പോയി. അപ്പോഴും യവനസൈന്യം നഗരത്തെ മഥനം ചെയ്തു വിശ്രമിക്കുകയായിരുന്നു. മാർഗ്ഗത്തിൽ വേറെ യാതൊരുപദ്രവവും ഉണ്ടായിരുന്നില്ല. മഹമ്മദാലി പറഞ്ഞു. "കാര്യക്കാരേ! അങ്ങ് എന്നെ യാതൊരു കുററവും കൂടാതെയാണ് അധിക്ഷേപിച്ചതു്. ബക്തിയാർഖിൽജിക്ക് ഇങ്ങിനെ ഒരഭിപ്രായമുള്ള കഥ ഞാൻ സ്വപ്നേപി അറിഞ്ഞിരുന്നില്ല. അറിഞ്ഞിരുന്നെങ്കിൽ ഞാൻ ഒരു വഞ്ചകന്റെ സന്ദേശവാഹകനായി അങ്ങയുടെ അടുക്കൽ വരികയുമില്ലായിരുന്നു. ഏതായാലും എന്റെ വാക്കു വിശ്വസിക്കുകയാൽ അങ്ങേക്കു നേരിട്ട ദുരവസ്ഥയ്ക്കു ഞാൻ ഇതാ എന്നാൽ കഴിയുമ്പോലെ പ്രായശ്ചിത്തം ചെയ്യുന്നു. ഗംഗാതീരത്തിൽ തോണി തെയ്യാറാക്കി നിർത്തിട്ടുണ്ട്. അങ്ങ് അതിൽ കയറി ഇഷ്ടമുള്ളേടത്തേയ്ക്കു പൊയ്ക്കൊൾക. ഞാൻ പോവുകയാണ്."

പശുപതി വിസ്മയാപന്നനായി യാതൊന്നും സംസാരിക്കാൻ സാധിക്കാതെ നിന്നുപോയി. മുഹമ്മദാലി തുടർന്നു പറഞ്ഞു. "അങ്ങ് ഇന്നു രാത്രിതന്നെ ഈ നഗരംവിട്ടു പൊയ്ക്കൊള്ളണം. അല്ലെങ്കിൽ നാളെ രാവിലെ അങ്ങയെ യവനന്മാർ പിടികൂടി വലിയ തകരാറുണ്ടാക്കും. ഖിൽജിയുടെ കല്പനയ്ക്കെതിരായിട്ടാണ് എന്റെ ഈ പ്രവൃത്തി. അതിന്നു ഈ പാറാവുകാരൻ സാക്ഷിയാണ്. ഞാൻ ആത്മരക്ഷാർത്ഥം ഇവിടെ നിന്ന് വേറെ എവിടെയ്ക്കെങ്കിലും പോവുകയായി. അങ്ങും തോണികയറി ഈ പ്രദേശം വിടണം."

ഇങ്ങിനെ പറഞ്ഞു മഹമ്മദാലി അവിടെനിന്നു പോയി. പശുപതി കുറച്ചുനേരം വിസ്മയപരവശനായി നിന്നശേഷം ഗംഗാതീരത്തിലേക്കു നടന്നു.



# പതിനാറാം അദ്ധ്യായം

## ധാതു മൂർത്തിയുടെ വിസർജ്ജനം.

മഹമ്മദാലിയുമായി പിരിഞ്ഞശേഷം പശുപതി മെല്ലെ മെല്ലെ രാജമാർഗ്ഗത്തിലൂടെ നടന്നു. മെല്ലെ മെല്ലെയാണു നടന്നതു്. യവനരുടെ കാരാഗൃഹത്തിൽനിന്നു് വിമുക്തനായിട്ടും അയാൾ വേഗത്തിൽ നടന്നില്ല. വഴിമദ്ധ്യത്തിൽ കണ്ട കാഴ്ചകൾ അയാളെ മൃതപ്രായനാക്കി. ഓരോ കാൽവെപ്പിലും നാഗരികരുടെ മൃതശരീരങ്ങൾ അയാളുടെ കാലിൽ തടഞ്ഞു. രക്തത്താൽ നനവുതട്ടിയ മണ്ണു അയാളുടെ കാലടികളെ മലിനമാക്കി. വഴിക്കു രണ്ടുവശത്തുമുള്ള ഗൃഹങ്ങളെല്ലാം ജനശൂന്യമായിത്തീർന്നിരുന്നു. പല ഗൃഹങ്ങളും തീപ്പിടിച്ചു് വെണ്ണീറായിത്തീർന്നിരുന്നു. ചിലേടത്തു് ആ സമയത്തുകൂടി തീക്കനൽ ജ്വലിച്ചുകൊണ്ടിരുന്നു. ചില വീടുകളിൽ വാതിലുകളും ജനലുകളും ഉമ്മാപ്പടികളും പൊളിഞ്ഞുകിടന്നിരുന്നു. അവയ്ക്കുമീതെ മൃതശരീരങ്ങൾ വീണുകിടന്നിരുന്നു! മരണദേവതയുടെ അധീനതയിൽപെട്ട നിർഭാഗ്യവാന്മാരുടെ അമാനുഷികമായ ആർത്തസ്വരവും ഇടക്കിടെ കേൾക്കാനുണ്ടായിരുന്നു! ഇതിനെല്ലാം കാരണഭൂതൻ പശുപതിയല്ലേ?

ദാരുണമായ മോഹത്തിന്നു് വശംവദനായി അയാൾ ഈ രാജധാനിയെ ശ്മശാനഭൂമിയാക്കി. താൻ മരണശിക്ഷയ്ക്കർഹനാണെന്നു പശുപതിക്കു ബോദ്ധ്യംവന്നു. മഹമ്മദാലിയെ കളങ്കപ്പെടുത്തി കാരാഗൃഹത്തിൽനിന്നു് താൻ എന്തിനാണു് രക്ഷപ്പെട്ടതു്? യവനന്മാർ പിടിച്ചു് ഇഷ്ടപ്രകാരം ദണ്ഡിപ്പിച്ചുകൊള്ളട്ടെ എന്നും തിരിച്ചുപോയ്ക്കളയാമെന്നും അയാൾക്കു തോന്നി. തത്സമയം ഇഷ്ടദേവിയുടെ സ്മരണയുണ്ടായി. പക്ഷേ ഏതൊരാഗ്രഹമാണു് സാധിക്കാനുള്ളതു്? ആഗ്രഹവി

ഷയമായി ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. അയാൾ ആകാശത്തിലേക്ക ദൃഷ്ടി അയച്ചു. ചന്ദ്രനക്ഷത്രഗ്രഹമണ്ഡലശോഭിതമായ ആകാശത്തിലെ പാവനപ്രകാശം കാണുവാൻ ഉള്ള സഹിഷ്ണുത അയാളുടെ കണ്ണുകൾക്കുണ്ടായിരുന്നില്ല. അതിയായ വെളിച്ചത്താലെന്നപോലെ അയാളുടെ കണ്ണുരണ്ടും അടഞ്ഞുപോയി. എന്തോ അസ്വാഭാവികമായ ഒരു ഭയം പെട്ടെന്ന് അയാളുടെ ഹൃദയത്തെ ആച്ഛാദനംചെയ്തു. അകാരണമായ ആ ഭയംനിമിത്തം ഒരടി മുന്നോട്ടുവെക്കുവാൻ സാധിക്കാതെ അയാൾ ബലഹീനനായി. കുറച്ചു വിശ്രമിക്കാനുദ്ദേശിച്ചുകൊണ്ട് അങ്ങുമിങ്ങും നോക്കി ഒരു ശവത്തിന്മേൽ ചെന്നിരുന്നു. ശവത്തിൽനിന്നൊലിക്കുന്ന രക്തം അയാളുടെ ദേഹത്തിലും ഉടുപ്പിലും പുരണ്ടു. കുറച്ചുനേരം ഇരുന്നശേഷം വികൃതശരീരനായി എഴുന്നേററു, തിരിഞ്ഞുനോക്കാതെ ദ്രുതഗതിയായി നടന്നുതുടങ്ങി. പെട്ടെന്ന് സ്വഗൃഹത്തിന്റെ സ്മരണ അയാളുടെ മനസ്സിൽ ഉദിച്ചുപൊങ്ങി. അതിനെ യവനസൈന്യം ബാക്കിവെച്ചിരിക്കുമോ? അതിൽ ഒളിച്ചുവെച്ചിരുന്ന കുസുമവിഗ്രഹത്തിന്റെ കഥയെന്തായിരിക്കും? മനോരമയുടെ താൽക്കാലികസ്ഥിതിയെന്തായിരിക്കും? തന്നെ പാപപഥത്തിൽനിന്ന് പലപ്രാവശ്യവും അകററിനിർത്തിയ പ്രാണപ്രേയസിയും തന്റെ പാപസാഗരത്തിലെ തരംഗങ്ങൾക്കിടയിൽ ആണ്ടുപോയിരിക്കുമോ? യവനസേനാപ്രവാഹത്തിനിടയിൽ അകപ്പെട്ട ആ കുസുമകലിക എങ്ങോട്ടാണ് ഒഴുകിപ്പോയിട്ടുള്ളത്?

ഒരു ഭ്രാന്തനെപ്പോലെ പശുപതി തന്റെ ഭവനത്തിനുനേക്കു തിരിച്ചു വീട്ടിന്റെ ഉമ്മറത്തെത്തിച്ചേർന്നു. താൻ വിചാരിച്ചപോലെതന്നെയായിരുന്നു കാര്യം! ജ്വലിക്കുന്ന അഗ്നിപർവ്വതംപോലെ തന്റെ ഉന്നതമായ മണിമാളിക അഗ്നിക്കിരയായി ജ്വലിച്ചുകൊണ്ടിരുന്നു. യവനന്മാർ പൌരജനങ്ങളോടൊപ്പം മനോരമയെയും കൊന്ന് വീട്ടിനു തീ കൊടുത്തതായിരിക്കുമെന്ന് ദർശനമാത്രത്തിൽ പശുപതി തീർച്ചപ്പെടുത്തി. മ

മനോരമ അതിന്നുമുമ്പുതന്നെ ബന്ധനത്തിൽനിന്നു രക്ഷപ്പെട്ട കഥ അയാൾ അറിഞ്ഞിരുന്നില്ല.

വിവരം ചോദിച്ചറിയാമെന്നുവെച്ചാൽ അതിന്നും അടുത്തെങ്ങും ആരും ഉണ്ടായിരുന്നില്ല. അതുകൊണ്ട് തന്റെ വികലചിത്തത്തിൽ തത്സമയം തോന്നിയപോലെ അയാൾ തീരുമാനിച്ചു. വിഷപാത്രം പരിപൂർണ്ണമായി. ഹൃദയത്തിലെ അവസാനത്തെ തന്ത്രിയും പൊട്ടി. ക്ഷണനേരം അയാൾ മരണോന്മുഖമായ ശലഭത്തെപ്പോലെ വെന്തെരിയുന്ന മാളികയെ നോക്കി നിശ്ചലനായി നിന്നു. ഉത്തരക്ഷണത്തിൽ ആ അഗ്നിയിലേക്കു കുതിച്ചുചാടി. കൂടെയുണ്ടായിരുന്ന മടൻ സ്തംഭിച്ചുനിന്നുപോയി.

അതിവേഗത്തിൽ കത്തിക്കരിയുന്ന വാതിലിലൂടെ പശുപതി വീട്ടിനുള്ളിൽ കടന്നു. കാലും ദേഹവും ദഹിച്ചുപോയെങ്കിലും അയാൾ തന്റെ ഉദ്യമത്തിൽനിന്ന് പിന്തിരിഞ്ഞില്ല. ആ സാഹസികൻ അഗ്നികുണ്ഡത്തെ തരണംചെയ്ത് അയാളുടെ ശയനമുറിയുടെ നേർക്കു ചെന്നു. അവിടെ ആരും ഉണ്ടായിരുന്നില്ല. വെന്തുനീറുന്ന ദേഹത്തോടുകൂടി ഓരോ മുറിയിലും നടന്നുനോക്കി. അന്തരംഗത്തിൽ ജ്വലിച്ചുകൊണ്ടിരുന്ന ദുരന്തമായ അഗ്നിയുടെ തീവ്രതനിമിത്തം ഈ ബാഹ്യദാഹയന്ത്രണ അയാൾ അറിഞ്ഞതേയില്ല.

പ്രതിനിമിഷം എന്നപോലെ വീട്ടിന്റെ ഓരോ ഭാഗവും കത്തിവീണുകൊണ്ടിരുന്നു. ഉമ്മറത്തെ ആക്രമിച്ച തീജ്വാല ആകാശത്തിൽ വളരെ ഉയരത്തിൽ പൊങ്ങി ഭയങ്കരശബ്ദം പുറപ്പെടുവിച്ചു. നിമിഷംപ്രതി കത്തിയെരിഞ്ഞ ഗൃഹാംശങ്ങൾ ഇടിമുഴക്കത്തോടുകൂടി ഭൂമിയിൽ വീണു. ധൂമപടലംകൊണ്ടും തീപ്പൊരികൾകൊണ്ടും ആകാശം അദൃശ്യമായിത്തീർന്നു.

കാട്ടുതീയിൽ അകപ്പെട്ട കാട്ടാനയെപ്പോലെ പശുപതി സ്വജനങ്ങളേയും മനോരമയേയും അന്വേഷിച്ച് അഗ്നിമദ്ധ്യ

ത്തിൽ ഞെരുങ്ങിയും നടന്നുതുടങ്ങി. പക്ഷെ ആയാളുടെ പരിശ്രമമെല്ലാം വൃഥാവിലായതേയുള്ളു. ആശാഭംഗനിമിത്തമുള്ള കുണ്ഠിതത്തോടുകൂടി ആയാൾ ദേവീമന്ദിരത്തിലേക്കു ദൃഷ്ടി അയച്ചു. അഷ്ടഭുജാദേവിയുടെ മന്ദിരം തീ പിടിച്ചു ജ്വലിച്ചുകൊണ്ടിരുന്നു. ഇതു കണ്ടു പശുപതി ഒരു ഭ്രാന്തനെപ്പോലെ നിലവിളിച്ചുതുടങ്ങി— "അമ്മേ! ജഗദംബികെ! ഞാൻ നിന്നെ ജഗദംബികയെന്നു പറകയില്ല. ഇനി ഞാൻ നിനക്കു പൂജയോ നമസ്കാരമോ ചെയ്കയും ഇല്ല. ശൈശവം മുതൽ ഞാൻ മനോവാക്കായങ്ങളാൽ നിന്നെ സേവിച്ചു. നിന്റെ പാദങ്ങളുടെ ധ്യാനത്തെയാണ് ഞാൻ ഈ ജന്മത്തിൽ സാരമാക്കി ഗണിച്ചുപോന്നതു്. എന്നിട്ടും, ഒരു ദിവസത്തെ പാപനിമിത്തം അതെല്ലാം എനിക്കു നഷ്ടമായി. അങ്ങിനെയാണെങ്കിൽ നിന്നെ പൂജിച്ചിട്ടുതാനെന്തു പ്രയോജനം? നീ എന്റെ പാപബുദ്ധി ഇല്ലായ്മ ചെയ്യാഞ്ഞതു് എന്തുകൊണ്ടാണ്?"

ദേവീമന്ദിരത്തെ ദഹിപ്പിച്ച അഗ്നി വളരെ പ്രബലതയോടെ ജ്വലിച്ചുപൊങ്ങി. അപ്പോഴും പശുപതി പ്രതിമയെ സംബോധനംചെയ്തുകൊണ്ടിങ്ങിനെ പറഞ്ഞു "ഹാ- ധാതുമൂർത്തി! നീ വെറും ധാതുമൂർത്തിയാണ്. ദേവിയല്ല. എന്റെ പ്രാണപ്രേയസി പോയവഴിക്കുതന്നെ ഈ ഭയങ്കരാഗ്നി നിന്നെയും കൊണ്ടുപോകട്ടെ. അല്ല, ആ കീർത്തി അഗ്നിക്കല്ലാ വേണ്ടതു്. എനിക്കാണ്. ഞാനാണല്ലോ നിന്നെ സ്ഥാപിച്ചതു്. ഞാൻ തന്നെ നിന്റെ അവസാനവും വരുത്തിയേക്കാം, ഇഷ്ടദേവതേ! പൊറുത്തുകൊൾക. നിന്നെ ഞാൻ ഗംഗാജലത്തിൽ സമർപ്പിച്ചേക്കാം."

ഇത്രയും പറഞ്ഞു പശുപതി പ്രതിമയെ എടുത്തു പൊന്തിക്കുവാനുള്ള ഉദ്ദേശത്തോടുകൂടി അതിൽ കൈവെച്ചു. തത്സമയം അഗ്നി വീണ്ടും ജ്വലിച്ചുയർന്നു. അതോടുകൂടി ഒരു ഭയങ്കരശബ്ദവും ഉണ്ടായി. കത്തിക്കരിഞ്ഞ ദേവീമന്ദിരം, പൊ

ടിയും പുകയും വെണ്ണീറും തീപ്പൊരിയും ആകാശമാർഗ്ഗത്തിൽ വിതറിക്കൊണ്ട്, തകൎന്നുവീണു. അതിന്നിടയിൽ പ്രതിമയോടൊന്നിച്ച് പശുപതിയും ജീവനോടെ സമാധിയടഞ്ഞു.

# പതിനഞ്ചാം അദ്ധ്യായം

## അന്ത്യകാലം.

അംബുജാദേവിയുടെ ശരിയായ ആരാധകൻ പശുപതി തന്നെ ആയിരുന്നെങ്കിലും ദേവിയുടെ നിത്യപൂജയ്ക്കു് ഉഗ്രദാസൻ എന്ന ഒരു ബ്രാഹ്മണനെ അയാൾ നിയമിച്ചിട്ടുണ്ടായിരുന്നു. പശുപതിയുടെ ഗൃഹം വെന്തുപോയ വിവരം യവനവിപ്ലവത്തിന്റെ പിറേറദിവസം ഉഗ്രദാസന്ന് അറിവുകിട്ടി. ദേവീവിഗ്രഹത്തെ വെണ്ണീറിന്നിടയിൽനിന്നുദ്ധരിച്ച് തന്റെ ഗൃഹത്തിൽ പ്രതിഷ്ഠിക്കേണമെന്ന ആഗ്രഹം അപ്പോൾതന്നെ ഉഗ്രദാസന്റെ മനസ്സിൽ അങ്കുരിച്ചു. യവനന്മാർ നഗരത്തെ യഥേഷ്ടം കൊള്ളചെയ്തുകഴിഞ്ഞശേഷം, മേലിൽ നഗരവാസികളെ ഉപദ്രവിച്ചുപോകരുതെന്ന് ബക്ത്യാർ ഖിൽജി സൈന്യങ്ങൾക്ക വരുതികൊടുത്തു. അപ്പോൾ നാട്ടുകാർ പുറത്തുവരാനും തുടങ്ങി. ഇതു കണ്ട് ഉഗ്രദാസൻ അംബുജയുടെ ഉദ്ധാരം ഉദ്ദേശിച്ച് പശുപതിയുടെ വീട്ടിലേക്ക പുറപ്പെട്ടു. ദേവീമന്ദിരത്തിന്റെ സ്ഥാനത്തു ചെന്നുനോക്കിയപ്പോൾ അനേകം ഇഷ്ടികകൾ നീക്കിയല്ലാതെ പ്രതിമ കൈവശപ്പെടുത്തുന്ന കാൎയ്യം എളുപ്പമല്ലെന്ന് അയാൾക്ക മനസ്സിലാവുകയാൽ ഉടനെ ചെന്നു തന്റെ സഹായത്തിന്ന് പുത്രനെ കൂട്ടിക്കൊണ്ടുവന്നു. തീയ്യിന്റെ തീക്ഷ്ണതനിമിത്തം ഇഷ്ടികകളെല്ലാം പകുതി ഉരുകി തമ്മിൽ തമ്മിൽ ഒട്ടിപ്പോയിരുന്നു. അച്ഛനും മകനുംകൂടി ഒരു കുളത്തിൽനിന്ന് കുറെ വെള്ളം കോരിക്കൊണ്ടുവന്ന് ഇ

ഷ്ടികകൾ തണ്ടപ്പിച്ച് വളരെ പണിപ്പെട്ട് അതിനുള്ളിൽനിന്ന് ദേവീപ്രതിമ കണ്ടുപിടിച്ചു. പക്ഷേ, പ്രതിമയുടെ കാല്ക്കൽ കാണുന്നതെന്താണ്? ഭയത്തോടുകൂടി അവർ അതു സൂക്ഷിച്ചുനോക്കി. അതൊരു ശവമായിരുന്നു. രണ്ടുപേരുംകൂടി അതിനെ പൊന്തിച്ചപ്പോൾ അതു പശുപതിയുടെ ദേഹമാണെന്നു മനസ്സിലായി.

ഏതാനും ചില വിസ്മയപ്രകടനങ്ങൾക്കുശേഷം ദുർഗ്ഗാദാസൻ ഇങ്ങിനെ പറഞ്ഞു. പ്രഭുവിന് ഈ ദുർദ്ദശ വന്നുചേർന്നു എങ്ങിനെയെങ്കിലുമാവട്ടെ- ഈ ദേഹത്തെ ഗംഗാതീരത്തിലേക്കു കൊണ്ടുപോയി സംസ്കരിക്കേണ്ടതു് നമ്മുടെ ചുമതലയാണ്."

രണ്ടുപേരുംകൂടി പശുപതിയുടെ മൃതശരീരത്തെ ഗംഗാതീരത്തിലേക്ക് എടുത്തുകൊണ്ടുപോയി. പുത്രനെ ശവരക്ഷക്കായി നിറുത്തി ദുർഗ്ഗാദാസൻ നഗരത്തിൽ ചെന്നു വിറകും മറ്റു സാമാനങ്ങളും ശേഖരിച്ചുകൊണ്ടുവന്നു—

അനന്തരം ദുർഗ്ഗാദാസൻ മകന്റെ സഹായത്തോടുകൂടി ശവദാഹത്തിനു മുമ്പുള്ള ക്രിയകളെല്ലാം നടത്തി സുഗന്ധമുള്ള വിറകുകൊണ്ടൊരു ചിത നിർമ്മിച്ച് അതിൽ ശവത്തെ കിടത്തി തീകൊളുത്തുവാൻ ആരംഭിച്ചു. പക്ഷേ തൽസമയത്തു ശ്മശാന ഭൂമിയിൽനിന്ന് ആരോ പുറത്തേക്കുവന്നു. മുഷിഞ്ഞ വസ്ത്രംധരിച്ച്, തലയഴിച്ചിട്ടു, ദേഹാസകലം ഭസ്മംപൂശിയ ഒരു ഭ്രാന്തത്തിയാണതെന്ന് ആ ബ്രാഹ്മണർ മനസ്സിലാക്കി. അവൾ ബ്രാഹ്മണരുടെ അടുത്തെത്തിയപ്പോൾ ദുർഗ്ഗാദാസൻ ഭയത്തോടുകൂടി "നിങ്ങൾ ആരാണ്" എന്നു ചോദിച്ചു.

സ്ത്രീ—നിങ്ങൾ ആരുടെ ശവസംസ്കാരമാണ് ചെയ്യുന്നതു?

ദുർഗ്ഗാ—മരിച്ചുപോയ ധർമ്മാധികാരി പശുപതിയുടെ.

സ്ത്രീ—പശുപതി എങ്ങിനെയാണ് മരിച്ചതു്.

ദുർ—അദ്ദേഹത്തെ യവനന്മാർ കാരാഗൃഹത്തിൽ അട

ച്ചിട്ടിരുന്നുവെന്നും എങ്ങിനെയൊ ഭാഗ്യവശാൽ രാത്രിസ്സമയത്തു് രക്ഷപ്പെട്ടു എന്നും ഇന്നരാവിലെ ആളുകൾ പറയുന്നതു കേട്ടു. അദ്ദേഹത്തിന്റെ മാളിക തീ വെന്തുകിടക്കുന്നതു കാണുകയാൽ അതിന്നുള്ളിൽനിന്നു് അഷ്ടഭുജാദേവിയുടെ പ്രതിമയെ എടുത്തു രക്ഷപ്പെട്ടതാമെന്നുദ്ദേശിച്ചു് ഞാൻ അങ്ങോട്ടു ചെന്നു. അവിടന്നാണു് ഞങ്ങൾക്കു് പ്രഭുവിന്റെ ശവം കണ്ടുകിട്ടിയതു്.

സ്ത്രീ യാതൊന്നും ഉത്തരംപറയാതെ ഗംഗാതീരത്തിലെ മണൽത്തിട്ടിൽ കുറെനേരം ഇരുന്നു. ഒടുവിൽ "നിങ്ങളാരാണു്" എന്നു അവരോടു ചോദിച്ചു. രുദ്രാമാസൻ "ഞങ്ങൾ ബ്രാഹ്മണരാണു്. ധൎമ്മാധികാരിയുടെ ചോറുതിന്നു് വളൎന്നവരുമാണു്. നിങ്ങളാരാണു്?

സ്ത്രീ—ഞാൻ ഇദ്ദേഹത്തിന്റെ ഭാൎയ്യയാണു്.

രുദ്ര—അദ്ദേഹത്തിന്റെ ഭാൎയ്യയെപ്പറ്റി വളരെക്കാലമായി യാതൊരു വിവരവും ഉണ്ടായിരുന്നില്ലല്ലോ, നിങ്ങൾ എങ്ങിനെയാണു് അദ്ദേഹത്തിന്റെ ഭാൎയ്യയാവുന്നതു്?

സ്ത്രീ—യാതൊരുവിവരവും ഇല്ലാതിരുന്ന ആ കേശവന്റെ മകൾ തന്നെയാണു് ഞാൻ. അനുമരണഭയത്താൽ അച്ഛൻ ഇത്രനാളും എന്നെ ഒളിപ്പിച്ചുവെച്ചു, ഞാൻ ഇപ്പോൾ വിധിലിപിയെ പൂരിപ്പിക്കുവാനാണു് വന്നിരിക്കുന്നതു്?

ഇതുകേട്ടു് അച്ഛനും മകനും ഞെട്ടിയെഴുന്നേറ്റു. അവരിരുവരും യാതൊന്നും സംസാരിക്കായ്കയാൽ വിധവ മൌനം ഭഞ്ജിച്ചു. "ഇനി ഞാൻ സ്ത്രീകൾ ചെയ്യേണ്ടുന്ന കൎത്തവ്യം ചെയ്യട്ടെ. നിങ്ങൾ അതിന്നുവേണ്ട ഏൎപ്പാടു ചെയ്യു".

രുദ്രാമാസന്നു അവളുടെ അഭിപ്രായം മനസ്സിലായി. പുത്രന്റെ അഭിപ്രായം എന്താണെന്നു ചോദിച്ചു. പുത്രൻ യാതൊന്നും മറുപടി പറഞ്ഞില്ല.

രുദ്ര—"അമ്മേ! നിങ്ങൾക്കുതന്നെ ചെറുപ്പമാണു്. ഈ കഠിനകാൎയ്യത്തിന്നു് ഒരുങ്ങി പുറപ്പെട്ടതെന്തിനാണു്?"

തരുണി—(പുരികം ചുളിച്ചുകൊണ്ടു്) ബ്രാഹ്മണനായിരുന്നിട്ടും എന്താണിങ്ങിനെ അധൎമ്മം സംസാരിക്കുന്നതു്?" വേഗത്തിൽ ഒരുക്കങ്ങൾ ചെയ്യുതരിക".

ബ്രാഹ്മണൻ തരുണിയുടെ ചിതാപ്രവേശനത്തിനു വേണ്ടുന്ന സാമഗ്രികൾ കൊണ്ടുവരുവാൻ വീണ്ടും നഗരത്തിലേക്കു പുറപ്പെട്ടു. പോകുമ്പോൾ വിധവ ഇങ്ങിനെ പറഞ്ഞു. "നിങ്ങൾ നഗരത്തിലേക്കാണല്ലോ പോകുന്നതു്. നഗരത്തിനടുത്തു രാജാവിന്റെ ഉപവനത്തിൽ ഹേമചന്ദ്രൻ എന്നൊരു രാജകുമാരൻ പാൎക്കുന്നുണ്ടു്. മനോരമ ഗംഗാതീരത്തിൽ ചിതാരോഹണം ചെയ്യാനൊരുങ്ങുകയാണെന്നും അതിനുമുമ്പു് ഒന്നു് അദ്ദേഹത്തെ കാണേണമെന്നാഗ്രഹമുണ്ടെന്നും ഇതു് ഇഹലോകത്തിൽ മനോരമയ്ക്കു് അദ്ദേഹത്തോടുള്ള ഒടുക്കത്തെ അപേക്ഷയാണെന്നും പറഞ്ഞാൽ കൊള്ളാം."

പശുപതിയുടെ പത്നിയാണെന്നു് പറഞ്ഞു് മനോരമ മരിക്കാൻ പോവുകയാണെന്നു് ബ്രാഹ്മണൻ പറഞ്ഞുകേട്ടപ്പോൾ ഹേമചന്ദ്രനു താതൊന്നും മനസ്സിലായില്ല. അദ്ദേഹം ദിഗ്വിജയസിംഹന്റെകൂടെ ഗംഗാതീരത്തിലേക്കു പോയി. അവിടെ മനോരമയെ, ഉന്മാദിനിയെപ്പോലെ മലിനവേഷയായി കണ്ടു. സ്ഥിരവും ഗംഭീരവും തത്സമയത്തുപോലും അനിന്ദ്യസുന്ദരവുമായ അവളുടെ മുഖകാന്തികണ്ടു് അദ്ദേഹത്തിന്റെ കണ്ണിൽ അറിയാതെതന്നെ അശ്രുക്കൾ നിറഞ്ഞു. "മനോരമേ! സഹോദരി! എന്താണിതു്?" എന്നുചോദിച്ചു.

മനോരമ ചന്ദ്രികാപ്രദീപ്തമായ നിശ്ചലസരസ്സുപോലെ മൃദുഗംഭീരസ്വരത്തിൽ പറഞ്ഞു—"ജ്യേഷ്ഠാ! ഞാൻ ആൎക്കുവേണ്ടി ഇത്രനാളും ജീവസന്ധാരണം ചെയ്തുവോ അദ്ദേഹം പരലോകപ്രാപ്തനായി. ഇനി ഞാനും എന്റെ ഭൎത്താവിന്റെ കൂടെ പോകട്ടെ."

മററാരും കേൾക്കാതെ താണസ്വരത്തിൽ മനോരമ തന്റെ പൂൎവ്വചരിത്രമെല്ലാം സംക്ഷിപ്തമായി ഹേമചന്ദ്രനോടു

പറഞ്ഞു. "എന്റെ ഭർത്താവു് സീമയില്ലാതെ ധനം സമ്പാദിച്ചിട്ടുണ്ടു്. അതിനെല്ലാം ഇപ്പോൾ ഞാനാണു് അവകാശപ്പെട്ടവൾ. അതെല്ലാം ഞാൻ അങ്ങേക്കു തരുന്നു. അങ്ങു് അതു സ്വീകരിക്കണം. അതിൽ ചെറിയൊരു ഭാഗംകൊണ്ടു് ജനാർദ്ദനശർമ്മയെ കാശിയിൽ പാർപ്പിക്കണം. ജനാർദ്ദനന്നു അധികമൊന്നും കൊടുക്കേണ്ട. കൊടുത്താൽ അതൊക്കെ യവനൻ തട്ടിക്കൊണ്ടു പോയേക്കും, എന്റെ ദഹനാനന്തരം അങ്ങു് എന്റെ ഭർത്താവിന്റെ ഗൃഹത്തിൽ പോയി ആ ധനം കണ്ടുപിടിക്കണം. ഞാൻ പറയുന്ന സ്ഥലത്തു ചെന്നുനോക്കിയാൽ അതു കാണാതിരിക്കയില്ല. "എന്നു പറഞ്ഞു് അവൾ ധനം സൂക്ഷിച്ചുവെച്ച സ്ഥലം പറഞ്ഞുകൊടുത്തു. അതിന്നു ശേഷം മനോരമ ഹേമചന്ദ്രനോടു യാത്ര പറഞ്ഞു.

ജനാർദ്ദനനെയും അയാളുടെ ഭാര്യയെയും മനോരമ മനസ്സുകൊണ്ടു പ്രണാമംചെയ്തു അവരോടു പറയാനുള്ള ചില സ്നേഹോപചാരങ്ങൾ ഹേമചന്ദ്രൻ മുഖേന പറഞ്ഞയച്ചു.

അതിന്നുശേഷം ബ്രാഹ്മണൻ മനോരമയെക്കൊണ്ടു് ഈ ഭീഷണക്രിയയ്ക്കു വിധിച്ചിട്ടുള്ള വ്രതങ്ങളെ യഥാശാസ്ത്രം അനുഷ്ഠിപ്പിച്ചു. അവൾ ബ്രാഹ്മണൻ കൊണ്ടുവന്ന ഒരു വസ്ത്രം ധരിച്ചു. നവവസ്ത്രം ധരിച്ചു, ദിവ്യപുഷ്പമാല്യം കഴുത്തിലണിഞ്ഞു് അവൾ 'പത്യുപതിയുടെ ജ്വലിച്ചു കത്തുന്ന ചിതയെ വലംവെച്ചു് മന്ദസ്മിത സുമുഖിയായി അതിന്മേൽ കയറി നിദാഘസന്തപ്തമായ കുസുമകലികയെപ്പോലെ, അനലതാപത്താൽ പ്രാണത്യാഗം ചെയ്തു.

---

## പരിശിഷ്ടം.

മനോരമയാൽ ഉക്തമായ ധനത്തെ കണ്ടുപിടിച്ചു ഹേമചന്ദ്രൻ അതിലൊരംശം ജനാർദ്ദനന്നു കൊടുത്തു അയാളെ കാശിയിലേക്കയച്ചു. ശേഷിച്ചധനം സ്വീകരിച്ചിട്ടു യാതൊന്നു

പ്രയോജനവുമില്ലാത്ത സ്ഥിതിക്ക് ആ വിഷയത്തിൽ എന്താണ് ചെയ്യേണ്ടതെന്ന് അദ്ദേഹം മാധവാചാര്യരോട് ചോദിച്ചു. "ഈ ധനംകൊണ്ട് പശുപതിയുടെ വിനാശകാരിയായ ബക്ത്യാർഖിൽജിയോട് പ്രതിക്രിയ ചെയ്യണം. അതുകൊണ്ട് ബാക്കിധനം സ്വീകരിക്കുന്നതിൽ യാതൊന്നും ശങ്കിക്കേണ്ടതില്ല. തെക്കൻ സമുദ്രക്കരയിൽ ജനശൂന്യമായി അനേകം പ്രദേശങ്ങളുണ്ട്. ഈ ധനംകൊണ്ട് അവിടെനിയൊരു പുതിയരാജ്യം സ്ഥാപിച്ച് അവിടെവെച്ച് യവനന്മാരെ ജയിക്കാൻ ഉപകരിക്കുന്ന ഒരു സൈന്യം തയ്യാറാക്കേണ്ടതാണ്. ആ സൈന്യത്തിന്റെ സഹായത്താൽ പശുപതിയുടെ ശത്രുക്കളെയും നശിപ്പിക്കാൻ കഴിയും."

ഇങ്ങിനെ തീർച്ചപ്പെടുത്തി അന്നുരാത്രിതന്നെ മാധവാചാര്യർ ഹേമചന്ദ്രനെ നവദ്വീപത്തിൽനിന്ന് ദക്ഷിണദേശത്തിലേക്കയച്ചു. പശുപതിയുടെ ധനത്തെയും അദ്ദേഹംകൂടെ കൊണ്ടുപോയി. മൃണാളിനി, ഗിരിജായ, ദിഗ്വിജയൻ ഇവയും അദ്ദേഹത്തിന്റെ ഒരുമിച്ചുണ്ടായിരുന്നു.

നൂതനരാജ്യത്തിൽ ഹേമചന്ദ്രനെ സ്ഥാപിക്കുവാൻ വേണ്ടി മാധവാചാര്യനും അദ്ദേഹത്തെ അനുഗമിച്ചു. യവനന്മാരുടെ ധർമ്മവിദ്വേഷത്താൽ പീഡിതരും, അവരെ ഭയമുള്ളവരുമായി അനേകം ആളുകൾ അവരുടെ സ്വന്തരാജ്യംവിട്ട് ഹേമചന്ദ്രൻ സ്ഥാപിക്കാൻ പോകുന്ന രാജ്യത്തിലേക്ക് പുറപ്പെട്ടതിനാൽ രാജ്യസംസ്ഥാപനം വളരെ സുഗമമായി കഴിഞ്ഞുകൂടി.

മാധവാചാര്യരുടെ ആലോചനാഫലമായിത്തന്നെ പ്രധാനപ്പെട്ട അനേകം ധനവാന്മാർ അവിടെ ചെന്നുകൂടി. ഇങ്ങിനെ ആ ക്ഷുദ്രരാജ്യം അതിവേഗത്തിൽ ഒരു മാന്യസ്ഥിതിയെ പ്രാപിച്ചു ക്രമത്തിൽ സേനാസംഗ്രഹവും ഉണ്ടായി. അചിരേണ, അവിടെ, രമണീയമായ ഒരു രാജമന്ദിരവും നിർമ്മി

തമായി. മഹാരാജ്ഞിയായി മൃണാളിനി അതിനെ പ്രകാശമാനമാക്കി.

ഗിരിജായയെ ദിഗ്വിജയൻ വിവാഹം ചെയ്തു. അവരിരുവരും യഥാപൂർവ്വം മൃണാളിനീഹേമചന്ദ്രന്മാരുടെ പരിചര്യയിൽ ബദ്ധശ്രദ്ധരായിത്തന്നെ ഇരുന്നു. ഗിരിജായ ചൂലെടുത്തടിച്ച് ദിഗ്വിജയന്റെ ശരീരത്തെ പവിത്രമാക്കാതെകണ്ട് വിവാഹാനന്തരം ഒരു ദിവസമെങ്കിലും ഉണ്ടായിട്ടില്ലെന്നാണു കേൾവി. ഇതുകൊണ്ടു ദിഗ്വിജയന്നു യാതൊരു ദുഃഖവും തോന്നിയിരുന്നില്ല. നേരമറിച്ച്, ഒരു ദിവസം എന്തോ സംഗതിവശാൽ ഗിരിജായ പതിവുപോലെ ചെയ്യാൻ മറന്നുപോയി. അന്നു ദിഗ്വിജയൻ വിഷണ്ണനായി ഗിരിജായയുടെ അടുക്കൽ ചെന്നു "ഗിരി! ഇന്നെന്താണ് നിനക്കെന്നോടിത്ര ദ്വേഷ്യം!" എന്നു ചോദിച്ചുവത്രേ! വാസ്തവം പറകയാണെങ്കിൽ, അവരിരുവരും ആജീവനാന്തം പരമസുഖത്തിലാണ് കാലക്ഷേപം ചെയ്തിരുന്നതു്.

ഹേമചന്ദ്രനെ പുത്രരാജ്യത്തിൽ ഉറപ്പിച്ചശേഷം മാധവാചാര്യർ കാമരൂപത്തിലേക്കു തിരിച്ചുപോയി. അപ്പോൾത്തന്നെ ഹേമചന്ദ്രൻ ദക്ഷിണദേശത്തിൽനിന്നു മുസൽമാന്മാരെ എതിർത്തുതുടങ്ങി. ബക്തിയാർ ഖിൽജി തോൽവിപിണഞ്ഞു കാമരൂപത്തിൽനിന്ന് ദൂരീകൃതനായി. അവിടെനിന്ന് മടങ്ങിപ്പോകുംവഴിക്കു അയാൾക്ക് അപമാനമേല്ക്കുകയും പ്രാണനാശം നേരിടുകയും ചെയ്തു. പക്ഷേ ആ കഥയെല്ലാം ഇവിടെ വിസ്തരിക്കേണമെന്നുദ്ദേശിച്ചിട്ടില്ല.

രത്നമയി ഒരു സമ്പന്നനായ കടവുകാരനെ വിവാഹംചെയ്തു ഹേമചന്ദ്രന്റെ നൂതനരാജ്യത്തിൽ വസിച്ചുപോന്നു. അവിടെ മൃണാളിനിയുടെ ദയയുണ്ടായി അവളുടെ ഭർത്താവിന്നു നല്ലൊരു സ്ഥാനംലഭിച്ചു. ഗിരിജായയും രത്നമയിയും വളരെ കാലം ചങ്ങാതിമാരായിത്തന്നെ കഴിഞ്ഞുകൂടി.

മാധവാചാർയ്യർ മുഖേന മൃണാളിനി ഹൃഷീകേശനെക്കൊണ്ടു സമ്മതിപ്പിച്ചു് മണിമാലിനിയെ തന്റെ രാജധാനിയിലേക്കു ക്ഷണിച്ചുവരുത്തി. മണിമാലിനി രാജധാനിയിൽ മൃണാളിനിയുടെ സഖിത്വത്തെയും അവളുടെ ഭർത്താവു് രാജഗൃഹത്തിലെ പൌരോഹിത്യത്തെയും വഹിച്ചു സുഖമായിരുന്നു.

ശാന്തശീലനാകട്ടെ, ഹിന്ദുക്കളുടെ മറവുരാജ്യമൊന്നും കാണാഞ്ഞയാൽ തന്റെ സാമർത്ഥ്യവും കർമ്മദക്ഷതയും വഴിയായി യവനന്മാരുടെ പ്രീതിക്കു പാത്രമായി, ഹിന്ദുക്കളുടെ നേരെ വിശ്വാസഘാതകനായും നിർദ്ദയയോടുകൂടിയും പെരുമാറി തന്റെ ആഗ്രഹം സാധിച്ചു.




സമാപ്തം.



